പുറംചട്ടയ്ക്കും അകംചട്ടയ്ക്കും ഉള്ളിൽ എടുത്തുചേർത്തിരിക്കുന്ന ശില്പത്തിന്റെ ഛായാചിത്രം ബുദ്ധമാതാവായ മായാദേവിയുടെ സ്വപ്നത്തെ മൂന്നു ദൈവജ്ഞന്മാർ ശുദ്ധോദന മഹാരാജാവിനു വ്യാഖ്യാനിച്ചു കൊടുക്കുന്ന ദൃശ്യം ആവിഷ്കരിക്കുന്നു. അവർക്ക് താഴെ ആ വ്യാഖ്യാനം രേഖപ്പെടുത്തുന്ന എഴുത്തുകാരൻ ഇരിക്കുന്നു. ലേഖനവിദ്യയെ സംബന്ധിച്ച് ഭാരതത്തിൽ ലഭ്യമായ ആദ്യത്തെ ചിത്രീകൃതരേഖ ഒരുപക്ഷേ ഇതാകാം.

(നാഗാർജ്ജുനകൊണ്ടയിൽ നിന്നു ലഭിച്ചത്. എ. ഡി. രണ്ടാം നൂറ്റാണ്ട്. കടപ്പാട് : നാഷണൽ മ്യൂസിയം, ന്യൂ ഡെൽഹി.)

ഭാരതീയസാഹിത്യശില്പികൾ

# കേരളവർമ്മ

പി. കെ. നാരായണപിള്ള

വിവർത്തകൻ

കെ. രാമചന്ദ്രൻ നായർ



സാഹിത്യ അക്കാദമി

**Kerala Varma** - Malayalam translation by K. Ramachandran Nair of P.K. Narayana Pillai 's monograph in English . Sahitya Akademi, New Delhi.
1994

സാഹിത്യ അക്കാദമി

രബീന്ദ്ര ഭവൻ, 35, ഫെറോസ്ഷാ റോഡ്, ന്യൂഡെൽഹി 110 011

വിതരണം: 'സ്വാതി', മന്ദിർ മാർഗ്, ന്യൂഡെൽഹി 110 011

109 ജെ. സി റോഡ്, ബാങ്കളൂർ 560 002

23A/44 X ഡയമണ്ട് ഹാർബർ റോഡ്, ജീവൻ താരാ ബിൽഡിംഗ്

കൽക്കത്ത 700 053

304 - 305, അണ്ണാ ശാലൈ ഗുണാ ബിൽഡിംഗ് രണ്ടാംനില തെയ്നാംപെട്ട്,
മദ്രാസ് 600 018

172, മുംബൈ മറാത്തി ഗ്രന്ഥ സംഗ്രഹാലയ മാർഗ്, ദാദർ,
ബോംബെ 400 014

ISBN–81–7201–611–8



ആദ്യ പ്രസിദ്ധീകരണം 1994

Rs. 15

PRINTED AT MASTER PRINTERS

## ഉള്ളടക്കം

# 1

# ജനനം, വിദ്യാഭ്യാസം, വിവാഹം

**കേരളവർമ്മ** കേരളമെങ്ങും അറിയപ്പെടുന്നത് 'വലിയ കോയിത്തമ്പുരാൻ' എന്ന പേരിലാണ്. ചരിത്രപരമായും സാമൂഹ്യമായും പ്രാധാന്യമർഹിക്കുന്ന ഒരു സ്ഥാനമാണത്. തിരുവിതാംകൂർ രാജകുടുംബവുമായി വിവാഹബന്ധത്തിലേർപ്പെടുന്ന ക്ഷത്രിയ സമുദായത്തിലെ അംഗത്തെ സൂചിപ്പിക്കുന്നതാണ് 'കോയിത്തമ്പുരാൻ' എന്ന പദം. 'വലിയ കോയിത്തമ്പുരാൻ' മൂത്ത റാണിയുടെ ഭർത്താവാണ്. രാജകുടുംബത്തിന്റെ ദായക്രമം മരുമക്കത്തായമായതുകൊണ്ട് സിംഹാസനാവകാശം അമ്മ വഴിക്കാണ്. സിംഹാസനാവകാശിയുടെ പിതാവിന്റെ പദവി അമ്മത്തമ്പുരാട്ടിയുടെ ഭർത്താവ് എന്നതുമാത്രമാണ്. അതിൽക്കവിഞ്ഞൊരു രാജകീയാവകാശവും കോയിത്തമ്പുരാന് അനുവദിക്കപ്പെട്ടിരുന്നില്ല.

കിളിമാനൂർ കൊട്ടാരവും ലക്ഷ്മീപുരം കൊട്ടാരവും രണ്ട് പ്രമുഖ കോയിത്തമ്പുരാൻകുടുംബങ്ങളാണ്. തിരുവിതാംകൂറിലെ തമ്പുരാട്ടിമാരെ വിവാഹം കഴിക്കുന്നതിന് പുരുഷന്മാരെ സാധാരണ തിരഞ്ഞെടുത്തിരുന്നത് ആ കുടംബങ്ങളിൽ നിന്നാണ്. തെക്കേമലബാറിലെ പ്രശസ്തമായ പരപ്പൂർ രാജവംശത്തിന്റെ ശാഖകളായ ബെയ്പ്പൂർ പരപ്പനാട് എന്നീ കുടുംബങ്ങളുടെ പിന്തുടർച്ചക്കാരാണ് കിളിമാനൂരും, ലക്ഷ്മീപുരവും. പരപ്പനാട് ശാഖയ്ക്ക് മറ്റൊരു പേരുണ്ട് - ആലിയക്കോട്. 18-ാം ശതകത്തിന്റെ ഉത്തരാർദ്ധത്തിൽ ഹൈദരാലിയുടെ മലബാർ ആക്രമത്തെ തുടർന്ന് ആലിയക്കോട് ശാഖയിൽപ്പെട്ട കുഞ്ഞിക്കുട്ടിത്തമ്പുരാട്ടി തന്റെ അഞ്ചുപെൺമക്കളോ

ടൊപ്പം തിരുവിതാംകൂറിൽ വന്ന് കാർത്തികതിരുനാൾ മഹാരാജാ വിനെ അഭയം പ്രാപിച്ചു.

ഉദാരമനസ്കനായ മഹാരാജാവ് തമ്പുരാട്ടിയെയും കുട്ടിക ളെയും സ്വാഗതം ചെയ്യുകയും, വലിയ കോയിക്കൽ കൊട്ടാരത്തിൽ താമസിക്കുന്നതിന് അവരെ അനുവദിക്കുകയും ചെയ്തു. പിന്നീട് അവർക്ക് സ്ഥിരതാമസത്തിനായി തെക്കുംകൂർ രാജവംശത്തിൻെറ വകയായിരുന്ന ചങ്ങനാശ്ശേരി നീരാഴിക്കെട്ടു കൊട്ടാരം വിട്ടുകൊ ടുത്തു. കാലക്രമേണ മൂത്തസഹോദരിമാർ ഗ്രാമം, തിരുവല്ല, പള്ളം എന്നിവിടങ്ങളിൽ സ്വന്തം കൊട്ടാരങ്ങൾ പണിത് താമസമാക്കി. ഏറ്റവും ഇളയ സഹോദരിയായ ഇഞ്ഞാഞ്ഞി അമ്മയ്ക്കായിരുന്നു ചങ്ങനാശ്ശേരിക്കൊട്ടാരം. ആ തമ്പുരാട്ടിയുടെ ഒരു പൗത്രൻ, രാജരാജ വർമ്മ, തിരുവിതാംകൂർ രാജകുടുംബത്തിലെ ലക്ഷ്മീഭായിത്തമ്പുരാ ട്ടിയെ വിവാഹം കഴിച്ചു. ഈ രാജകീയ ദമ്പതിമാരുടെ പുത്രനാണ് 1828 മുതൽ 1846 വരെ തിരുവിതാംകൂർ ഭരിച്ച പ്രശസ്ത സംഗീത ജ്ഞനും ഗാനരചയിതാവുമായ സ്വാതിതിരുനാൾ മഹാരാജാവ്. ലക്ഷ്മീഭായിത്തമ്പുരാട്ടിയുടെ നിർദ്ദേശപ്രകാരം അവരുടെ ഭർത്താവി ൻെറ കുടുംബത്തിനു വേണ്ടി 1811 - ൽ ചങ്ങനാശ്ശേരിയിൽ ഒരു പുതിയ കൊട്ടാരം പണിതു. അതാണ് ലക്ഷ്മീപുരം കൊട്ടാരം. ആ പ്രശസ്ത രാജകുടുംബത്തിൽ 1845 ഫെബ്രുവരി 19-ാം തിയതി ദേവി യംബത്തമ്പുരാട്ടിയുടെയും മുല്ലപ്പള്ളി നമ്പൂതിരിയുടെയും ദ്വിതീയ പുത്രനായി കേരളവർമ്മ ഭൂജാതനായി.

കേരളവർമ്മയുടെ മാതാപിതാക്കന്മാർ സംസ്കൃത ചിത്തരും വിദ്യാസമ്പന്നരും ആയിരുന്നു. ഉത്തര കേരളത്തിലെ കളിപ്പറമ്പിൽ വൈദിക പാരമ്പര്യംകൊണ്ട് കീർത്തി നേടിയ ഒരു നമ്പൂതിരിക്കുടും ബത്തിലെ അംഗമായിരുന്നു അച്ഛൻ. ആ കുടുംബത്തിലെ പ്രഖ്യാത പണ്ഡിതന്മാർ കോഴിക്കോട് സാമൂതിരിയുടെ രക്ഷാധികാരത്തിൽ നടത്തിയിരുന്ന തളിയിൽത്താനമെന്ന പണ്ഡിതസദസ്സിൽ പതിവായി പുരസ്കാരങ്ങൾ നേടിപ്പോന്നു. ആ പണ്ഡിതപാരമ്പര്യത്തിൻെറ പിൻതുടർച്ചക്കാരനായ കേരളവർമ്മയുടെ പിതാവ് വ്യാകരണം, ജ്യോ തിഷം, മതം, ആയുർവേദം തുടങ്ങിയ വിദ്യാശാഖകളിൽ നിഷ്ണാത നായിരുന്നു. ജ്യോതിഷത്തിൽ അഗാധജ്ഞാനം നേടിയിരുന്ന അദ്ദേഹം തൻെറ പുത്രൻ ഭാവിയിൽ ചെന്നെത്താനിടയുള്ള ഉന്നത സ്ഥാനങ്ങളെക്കുറിച്ച് പ്രവചിച്ചിരുന്നു. പ്രൗഢവൈയാകരണനായിരുന്ന ആ പിതാവിൻെറ പുത്രൻ സംസ്കൃതവ്യാകരണത്തിൽ അഗാധ പാണ്ഡിത്യം നേടിയതിൽ അദ്ഭുതമില്ല.

പാണ്ഡിത്യം കൊണ്ടും ആധ്യാത്മബലംകൊണ്ടും, സ്വപിതാ വിന് കേരളവർമ്മയിൽ സ്വാധീനം ചെലുത്താൻ സാധിച്ചിരുന്നുവെ

ങ്കിലും, വാസ്തവത്തിൽ അമ്മയുടെ സ്വാധീനമാണ് മുന്തി നിന്നത്. പൗരാണികകഥകളിൽ വേണ്ടത്ര ഉപസ്ഥിതി നേടിയ അമ്മയുടെ ശ്രദ്ധാപൂർവമായ മേൽനോട്ടത്തിലായിരുന്നു അദ്ദേഹത്തിന്റെ ശൈശവകാല പരിശീലനം. അവർക്ക് ഇതിഹാസ പുരാണ കഥകൾ ഹൃദിസ്ഥമായിരുന്നു. ആ കഥകൾ മകന് പറഞ്ഞുകൊടുക്കുന്നതിൽ അവർ പ്രത്യേകതാൽപര്യം കാണിച്ചു. മകനാകട്ടെ, കഥകൾ കേൾക്കുക മാത്രമല്ല, അവയുടെ സാരാംശത്തിലേക്കു കടന്നുചെല്ലുകയും, അവയുടെ പ്രചോദനത്തിന് വഴിപ്പെടുകയും ചെയ്തു. ഒരുദാഹരണം പറയാം. ഒരിക്കൽ മടിയിലിരുത്തി അമ്മ പറഞ്ഞുകൊടുത്ത കഥ സൗഗന്ധികപുഷ്പം തേടി കാടുകളും, കുന്നുകളും, താഴ്വരകളും താണ്ടിപ്പോയ ഗദാധാരിയായ ഭീമസേനന്റേതായിരുന്നു. കഥ കേട്ട് ഉത്തേജിതനായിത്തീർന്ന കുട്ടി അമ്മയുടെ മടിയിൽ നിന്ന് ചാടി എണീറ്റ് ഭീമന്റെ ചേഷ്ടാവിശേഷങ്ങൾ കാട്ടിത്തുടങ്ങി. ആ പുരാണ കഥകൾ കുട്ടിയുടെ സ്വഭാവരൂപവത്കരണത്തിൽ എത്രകണ്ട് സ്വാധീനം ചെലുത്തിയിട്ടുണ്ടെന്ന് ഊഹിക്കാവുന്നതേയുള്ളൂ. പിൽക്കാലത്ത് കേരളവർമ്മയ്ക്ക് നോവൽ വായനയിൽ താത്പര്യമുണ്ടാക്കിയതും ഈ കഥാ ശ്രവണംതന്നെയാകണം. കഥകൾ മാത്രമല്ല അമ്മ പറഞ്ഞുകൊടുത്തത്. മഹാന്മാരായ കവികൾ രചിച്ച സദാചാരപാഠങ്ങൾ ഉൾക്കൊള്ളുന്ന പദ്യകൃതികൾ, ചിലപ്പോൾ സ്വകപോലകല്പിതമായവയും, അവർ ചൊല്ലിക്കൊടുത്തിരുന്നു. പാണ്ഡിത്യം മാത്രമല്ല, ശിശുമനഃശ്ശാസ്ത്രജ്ഞാനവും ആ അമ്മയ്ക്ക് വേണ്ടുവോളമുണ്ടായിരുന്നു.

അങ്ങനെ വിവേകികളായ മാതാപിതാക്കന്മാരുടെ മേൽനോട്ടത്തിൽ നടന്ന ശൈശവവിദ്യാഭ്യാസത്തിനുശേഷം കേരളവർമ്മ അഞ്ചാമത്തെ വയസ്സിൽ ഔപചാരികമായ അധ്യയനത്തിന് തുടക്കം കുറിച്ചു. പാരമ്പര്യ വഴിക്കുള്ള ആ അധ്യയനം ഉറച്ച പണ്ഡിതനായ തിരുവാർപ്പിൽ രാമവാര്യരുടെ ശിക്ഷണത്തിലായിരുന്നു. അക്കാലത്ത് സിദ്ധരൂപം, അമരകോശം, ശ്രീരാമോദന്തം തുടങ്ങിയ കൃതികളായിരുന്നു പ്രാഥമികമായി പഠിക്കേണ്ടിയിരുന്നത്. ഏതാണ്ട് അഞ്ചുകൊല്ലംകൊണ്ട് രാമവാര്യരുടെ നേതൃത്വത്തിൽ ഈ പാഠക്രമം പൂർത്തിയാക്കുകയും സംസ്കൃത കാവ്യങ്ങൾ ആസ്വദിക്കാൻ പോന്ന വൈഭവം സ്വായത്തമാക്കുകയും ചെയ്തു. പാഠങ്ങൾ ഹൃദിസ്ഥമാക്കാൻ അസാധാരണമായ സാമർത്ഥ്യമാണാ ബാലൻ പ്രകടിപ്പിച്ചത്. അത് അധ്യാപകനെ സ്വകൃത്യനിർവഹണത്തിൽ ഉത്സാഹഭരിതനാക്കി. പത്തു വയസ്സ് തികയുംമുമ്പുതന്നെ കേരളവർമ്മയ്ക്ക് കാളിദാസന്റെ രഘുവംശം മുഴുക്കെ ചൊല്ലാൻ കഴിയുമായിരുന്നത്രേ.

അങ്ങനെ പ്രാഥമികവിദ്യാഭ്യാസത്തിനു ശേഷം, 1855 - ൽ, പത്താമത്തെ വയസ്സിൽ കേരളവർമ്മ ഉപരിപഠനാർത്ഥം തിരുവനന്തപുരത്തേക്ക് യാത്രയായി. അന്നത്തെ മഹാരാജാവായിരുന്ന ഉത്രാടം തിരുനാൾ മാർത്താണ്ഡവർമ്മയുടെ സഹോദരി ലക്ഷ്മീഭായിത്തമ്പുരാട്ടിയുടെ ഭർത്താവ് രാജരാജവർമ്മയാണ് അദ്ദേഹത്തെ കൂട്ടിക്കൊണ്ടുപോയത്. രാജരാജവർമ്മ അദ്ദേഹത്തിന്റെ മാതുലനായിരുന്നു. കേരളവർമ്മയുടെ ജീവിതത്തിലും പഠനത്തിലും ഒരു വഴിത്തിരിവിനെ കുറിക്കുന്നു തിരുവനന്തപുരം യാത്ര. അമ്മാവന്റെ രക്ഷാകർത്തൃത്വം അനന്തരവന് ഹിതകരമായി. അമ്മാവനാകട്ടെ അനന്തരവന്റെ ഭാവിയെപ്പറ്റി ശോഭനപ്രതീക്ഷകൾ പലതും ഉണ്ടായിരുന്നു. പ്രാചീന ഗുരുകുല സമ്പ്രദായത്തിലുള്ള ബുദ്ധിപരവും ധാർമ്മികവുമായ സമഗ്രശിക്ഷണമാണ് അമ്മാവൻ കേരളവർമ്മയ്ക്ക് നൽകിയത്. ബഹുമാന്യനായ മാതുലൻ ഏർപ്പെടുത്തിയ നിശിതമായ അച്ചടക്കത്തിന് വിധേയമായി പ്രവർത്തിക്കുവാൻ ഭാഗിനേയന് തെല്ലും സമ്മതക്കേടുണ്ടായിരുന്നില്ല. ഒഴിവാക്കാനാവാത്ത ഇടവേളകൾ മാറ്റിവച്ചാൽ, രാവിലെ 4 മുതൽ രാത്രി 10 വരെ ഏതാണ്ട് തുടർച്ചയായിത്തന്നെ പഠനം നടത്തേണ്ടിയിരുന്നു. അങ്ങനെ തുടർച്ചയായി ഒരു അഞ്ചുകൊല്ലം കഴിഞ്ഞപ്പോഴേക്കും, സാധാരണഗതിയിൽ ഒരു വിദ്യാർത്ഥിക്ക് അതിന്റെ ഇരട്ടി സമയം കൊണ്ടുമാത്രം തീർക്കാവുന്ന പാഠങ്ങളൊക്കെ കേരളവർമ്മ പഠിച്ചുകഴിഞ്ഞിരുന്നു. രാമായണചമ്പു തുടങ്ങിയ കൃതികൾക്കുപുറമേ, ഭാരവിയുടെ കിരാതാർജ്ജുനീയം, മാഘന്റെ ശിശുപാലവധം, ശ്രീഹർഷന്റെ നൈഷധീയം തുടങ്ങിയ മഹാകാവ്യങ്ങളും സ്വാംശീകരിച്ചു. കുവലയാനന്ദം, ചിത്രമീമാംസ തുടങ്ങിയ അലങ്കാര ശാസ്ത്രഗ്രന്ഥങ്ങളും അദ്ദേഹം ശ്രദ്ധാപൂർവം പഠിച്ചു. സംസ്കൃത വ്യാകരണ ശാസ്ത്രത്തിലെ പ്രൗഢകൃതികളായ സിദ്ധാന്തകൗമുദിയും പ്രൗഢമനോരമയും പഠനവിഷയമാകുന്നതും അക്കാലത്തു തന്നെ. പഠനത്തിൽ കേരളവർമ്മ നേടിയ പുരോഗതി മാതുലനെ സന്തുഷ്ടനാക്കിയെങ്കിലും അതദ്ദേഹം വെളിപ്പെടുത്തിയില്ല. അനന്തരവന് അലംഭാവം വന്നുപോയാലോ എന്നായിരുന്നു അദ്ദേഹത്തിന്റെ ശങ്ക. അസാധാരണമായ ബുദ്ധിശക്തിയും, പ്രഥമ ഗുരുവായ രാമവാര്യർ അധ്യാപനത്തിലൂടെ നൽകിയ അടിയുറപ്പും, അനന്തരവന്റെ വിദ്യാഭ്യാസത്തിൽ അമ്മാവൻ കാട്ടിയ ശുഷ്കാന്തിയും കൂടിയായപ്പോൾ കേരളവർമ്മയ്ക്ക് ക്ലിഷ്ടമായ ശിക്ഷണം മുഴുക്കെ വിജയകരമായി പൂർത്തിയാക്കാൻ ഒട്ടും പ്രയാസം തോന്നിയില്ല. സംസ്കൃത പഠനത്തോടൊപ്പംതന്നെ ഇംഗ്ലീഷിലും അവശ്യം വേണ്ട അറിവു നേടാൻ അക്കാലത്ത് സാധിച്ചു. അങ്ങനെ കഥാപുരുഷന് പതിന്നാലു വയസ്സ് ആയപ്പോഴേക്കും ഭാവി

യിൽ പാണ്ഡിത്യത്തിന്റെ ഉത്തുംഗഗോപുരം പണിതുയർത്താൻ പറ്റുന്ന ബലിഷ്ഠമായ അടിത്തറ അമ്മാവൻ അനന്തരവന് തയ്യാറാക്കിക്കൊടുത്തു കഴിഞ്ഞിരുന്നു.

1859 - ൽ മാതുലൻ നിര്യാതനായി. കേരളവർമ്മയ്ക്ക് അത് വലുതായ ദുഃഖവും ഇച്ഛാഭംഗവും ഉളവാക്കി. നിറഞ്ഞ നന്ദിയോടെ, ആദരവോടെ, കേരളവർമ്മ അദ്ദേഹത്തെ എന്നും ഓർത്തുപോന്നു. സ്വകൃതികളിൽ അദ്ദേഹത്തോടുള്ള കടപ്പാട് വ്യക്തമാക്കാൻ എന്നും ശ്രദ്ധിച്ചിരുന്നു. ആദ്യസംസ്കൃതകൃതിയായ 'തിരുന്നാൾ പ്രബന്ധ'ത്തിൽ അമ്മാവന്റെ കാരുണ്യവർഷമാണ് തന്റെ മനസ്സിൽ കവിത മുളപ്പിച്ചതെന്ന് കേരളവർമ്മ രേഖപ്പെടുത്തുന്നു. 'ശൃംഗാരമഞ്ജരി' ഭാണത്തിലും 'ഹനൂമദുദ്ഭവം' ആട്ടക്കഥയിലും മാതുലന് സ്മരണാഞ്ജലി അർപ്പിക്കുന്നുണ്ട്.

കേരളവർമ്മയെ തിരുവനന്തപുരത്തുകൊണ്ടുവന്ന് രാജകുടുംബത്തിൽ താമസിപ്പിച്ചതിനു പിന്നിൽ അനന്തരവന് മികച്ച വിദ്യാഭ്യാസം നൽകണമെന്ന് ലക്ഷ്യം മാത്രമായിരുന്നില്ല അമ്മാവന്; തന്റെ കുടുംബത്തിന് ശ്രേയസ്സുളവാക്കാനുതകുന്ന മറ്റൊരു സുപ്രധാനമായ വിചാരം കൂടി അദ്ദേഹത്തിന്റെ മനസ്സിലുണ്ടായിരുന്നു. കേരളവർമ്മ സുമുഖനാണ്, ബുദ്ധിമാനാണ്, പ്രബുദ്ധനാണ്. അങ്ങനെയുള്ള ഒരു യുവാവിന് രാജകുടുംബത്തിലെ അംഗങ്ങളുടെ മനസ്സിൽ നല്ലൊരു മുദ്രപതിക്കാൻ കഴിയുമെന്ന് രാജരാജവർമ്മ പ്രതീക്ഷിച്ചു. കൊട്ടാരത്തിൽ മഹാരാജാവിനെ മുഖംകാണിക്കുന്നതിനു മാത്രമല്ല, രാജ്യാവകാശികളായ ആയില്യം തിരുനാൾ, വിശാഖംതിരുനാൾ എന്നിവരുമായി അടുത്തിടപഴകുന്നതിനും കേരളവർമ്മയ്ക്ക് അവസരങ്ങൾ തുടരെ ലഭിച്ചു.

രാജരാജവർമ്മയുടെ പത്നി റാണി ലക്ഷ്മിഭായി ശ്രീമൂലം തിരുനാളിനെ പ്രസവിച്ചശേഷം, 1857 - ൽ നിര്യാതയായി. അതിനെത്തുടർന്ന് രാജകുടുംബത്തിൽ സ്ത്രീപ്രജകളില്ലാത്ത അവസ്ഥയുണ്ടായി. അതിനൊരു പരിഹാരമായി മഹാരാജാവ് മാവേലിക്കര കൊട്ടാരത്തിൽ നിന്ന് രണ്ടു രാജകുമാരിമാരെ ദത്തെടുത്തു. പത്തു വയസ്സായിരുന്ന ലക്ഷ്മിയായിരുന്നു മൂത്ത സഹോദരി. ആ രാജകുമാരി അതിസുന്ദരിയും സംഗീതമുൾപ്പെടെ പലതിലും മിടുക്കിയുമായിരുന്നു. തന്റെ അനന്തരവൻ ആ പെൺകുട്ടിയുടെ വരനായി തിരഞ്ഞെടുക്കപ്പെടണമെന്ന് രാജരാജവർമ്മ വളരെ ആഗ്രഹിച്ചു. വാസ്തവത്തിൽ അനന്തരവൻ അഭ്യസ്തവിദ്യനാകണമെന്നതിലുപരി, ഒരു രാജകുമാരിക്ക് അനുരൂപനായ വരനായി വളർന്നു വരണമെന്ന അഭിലാഷമാണ് ആ അമ്മാവനിൽ രൂഢമൂലമായിരുന്നതെന്ന് വ്യക്തം.

കേരളവർമ്മയും ലക്ഷ്മീഭായിയും തമ്മിലുള്ള വിവാഹത്തിന് സാഹചര്യങ്ങൾ അനുകൂലമായി. ഇരുവരുടെയും സമാനമായ ഗുണവിശേഷങ്ങൾ നിമിത്തം എല്ലാവരും ആ ബന്ധത്തെ സ്വാഗതം ചെയ്തു. ആയിടയ്ക്കാണ് രാജരാജവർമ്മ അനാരോഗ്യം നിമിത്തം ശയ്യാവലംബിയായത്. മഹാരാജാവ് രോഗം അന്വേഷിച്ചു ചെന്നു. തന്റെ അന്ത്യാഭിലാഷമെന്ന നിലയ്ക്ക് ആ വിവാഹബന്ധത്തിന്റെ കാര്യം രാജരാജവർമ്മ തിരുമനസ്സുണർത്തി. ഏറെനാൾ കഴിയും മുമ്പ് അദ്ദേഹം ദിവംഗതനായി. രാജകുമാരിക്ക് ഏറ്റവും അനുരൂപനായ വരൻ തന്നെയാണ് കേരളവർമ്മ എന്ന വിശ്വാസം മഹാരാജാവിനുമുണ്ടായി. പോരെങ്കിൽ തന്റെ സ്യാലന്റെ അന്ത്യാഭിലാഷത്തിന് അർഹമായ പരിഗണന നൽകണമെന്ന വിചാരവും. അങ്ങനെ 1859 ഏപ്രിൽ 24 - ാം തിയതി ആ പള്ളിക്കെട്ട് ആഡംബരപൂർവം നടന്നു. അങ്ങനെ തിരുവിതാംകൂർ രാജകുടുംബത്തിലെ മൂത്ത തമ്പുരാട്ടിയുടെ ഭർത്താവായിത്തീർന്നതോടെ വലിയ കോയിത്തമ്പുരാൻ എന്ന പദവി കേരളവർമ്മയ്ക്ക് സ്വായത്തമായി. അതോടെ അത് അദ്ദേഹത്തിന്റെ പേരിന്റെ അവിഭാജ്യഘടകവുമായി.

# 2

## ഒരു ബഹുമുഖ പ്രതിഭ

രാജകുടുംബവുമായുള്ള വിവാഹബന്ധം സാധാരണഗതിയിൽ ഒരു യുവാവിന് ആഡംബരപൂർണ്ണമായ അലസ ജീവിതം നയിക്കുന്നതിന് അവസരം നൽകും. എന്നാൽ കേരളവർമ്മയെ സംബന്ധിച്ചിടത്തോളം അതായിരുന്നില്ല കഥ. രാജകീയാന്തരീക്ഷം നൽകിയ സുഖഭോഗങ്ങൾ തൻെറ അമ്മാവനായ രാജരാജവർമ്മയുടെ ശിക്ഷണത്തിൻെറ ഫലമായി ലഭിച്ച ആത്മനിയന്ത്രണത്തിൻെറയും കഠിനയത്നത്തിൻെറയും പാതകളിൽ നിന്ന് അദ്ദേഹത്തെ തെല്ലും വ്യതിചലിപ്പിച്ചില്ല. രാജകുടുംബത്തിലെ മൂത്തറാണിയുടെ ഭർത്താവെന്ന നിലയിൽ ലഭ്യമായ സൗകര്യങ്ങൾ മുഴുക്കെ കൂടുതൽ പാണ്ഡിത്യം നേടുന്നതിനും തൻെറ വ്യക്തിത്വത്തെ സർവതോമുഖമായി വികസിപ്പിക്കുന്നതിനും വേണ്ടി പ്രയോജനപ്പെടുത്താൻ അദ്ദേഹം ഉദ്യുക്തനായി. മഹാരാജാവിൻെറ രക്ഷാകർത്തൃത്വം തുടർന്നും ലഭിച്ചതു നിമിത്തം തൻെറ പാണ്ഡിത്യസംബന്ധിയായ അഭിലാഷങ്ങൾ നിറവേറ്റുന്നതിന് അദ്ദേഹത്തിന് സാധിച്ചു. രാജസദസ്സിൽ പ്രശസ്തർ പലരുണ്ടായിരുന്നു, രാജാവിൻെറ ഔദാര്യം തേടി പല വിദ്വാന്മാരും വരാറുണ്ടായിരുന്നു. അത്തരക്കാരുമായി നിരന്തര സമ്പർക്കം പുലർത്തുന്നതിനും, അവരുടെ പാണ്ഡിത്യം ഉപരിപഠനത്തിന് പ്രയോജനപ്പെടുത്തുന്നതിനും കേരളവർമ്മ സദാ ശ്രമിക്കണമെന്ന് മഹാരാജാവു തന്നെ നിഷ്കർഷിച്ചു. വേദാന്തം, തർക്കം, വ്യാകരണം തുടങ്ങിയ ഉന്നതവിദ്യാശാഖകളിലെല്ലാം അഗാധപാണ്ഡിത്യം നേടിയ ഗുരുക്കന്മാരുടെ ശിക്ഷണത്തിൽ കേരളവർമ്മ അറിവിൻെറ ആഴം വർദ്ധിപ്പിച്ചു. പഠനത്തിനെന്നപോലെ ഇതരകാര്യ

ങ്ങൾക്കും തനതായ ഒരു ദിനസരി അദ്ദേഹം കണിശമായി പാലിച്ചു. അങ്ങനെ നിസ്തന്ദ്രമായ പ്രയത്നവും, നൈസർഗ്ഗികമായ അഭിരുചികളും കൂടിച്ചേർന്നപ്പോൾ, യൗവനാരംഭത്തിൽത്തന്നെ കേരളവർമ്മ ഒരു ബഹുമുഖപ്രതിഭയായി രൂപംകൊണ്ടു.

കേരളവർമ്മയ്ക്ക് സംസ്കൃതശാസ്ത്രങ്ങളിൽ വ്യുത്പത്തി നേടിക്കൊടുത്ത ഗുരുക്കന്മാരിൽ പ്രഥമഗണനീയൻ ഇലത്തൂർ രാമസ്വാമി ശാസ്ത്രികൾ ആയിരുന്നു. ഈ മഹാനായ കേരളീയ പണ്ഡിതൻ ഇന്ത്യയെങ്ങും സഞ്ചരിക്കുകയും, കാശി, കുംഭകോണം, തുടങ്ങിയ വിദ്യാകേന്ദ്രങ്ങളിൽ വച്ച് തദ്ദേശീയരായ പ്രശസ്ത പണ്ഡിതന്മാരുമായി ശാസ്ത്ര സംവാദങ്ങളിൽ ഏർപ്പെടുകയും ചെയ്തുപോന്നു. ഉത്രം തിരുനാൾ മഹാരാജാവിന്റെ പണ്ഡിതസദസ്സിനെ അലങ്കരിച്ചിരുന്ന ശാസ്ത്രികൾ ആയില്യം തിരുനാൾ, വിശാഖം തിരുനാൾ എന്നിവരുൾപ്പെടെയുള്ള എല്ലാവരുടെയും ആദരാഭിനന്ദനങ്ങൾക്ക് പാത്രമായിരുന്നു. അദ്ദേഹം ഒരു ശ്രേഷ്ഠനായ കവി കൂടി ആയിരുന്നു. 'വിശാഖവിജയ'ത്തിൽ ശിഷ്യൻ സ്വഗുരുവിനെ 'ബ്രഹ്മവിദ്യോപദേഷ്ടാവെ'ന്നും 'സാഹിത്യദേശികനെ'ന്നും വിവരിക്കുന്നു. അതിൽ നിന്ന് വ്യക്തമാകുന്നത് ശാസ്ത്രികൾ കേരളവർമ്മയെ വേദാന്തവും അലങ്കാര ശാസ്ത്രവും പഠിപ്പിച്ചിരിക്കണമെന്നാണ്.

രാമസ്വാമി ശാസ്ത്രികൾ വെറുമൊരു അധ്യാപകൻ മാത്രമായിരുന്നില്ല. കേരളവർമ്മയ്ക്ക്; ആധ്യാത്മികഗുരുകൂടി ആയിരുന്നു. തന്ത്രവിദ്യോപാസകനായിരുന്ന ശാസ്ത്രികൾ മന്ത്രശാസ്ത്രത്തിലും പ്രവീണനായിരുന്നു. കാലക്രമേണ കേരളവർമ്മയും തന്ത്രവിദ്യ പഠിക്കുകയും, സ്വഗുരുവിനോടൊപ്പം ആധ്യാത്മികസാധനകളിൽ ഏർപ്പെടുകയും ചെയ്തു. അങ്ങനെ ആധ്യാത്മികരംഗത്തുണ്ടായ ഗാഢബന്ധം നിമിത്തം ശാസ്ത്രികൾ കേരളവർമ്മയുടെ വ്യക്തിജീവിതത്തിലും വലിയൊരു സ്വാധീന ശക്തിയായി. ഗുരു നിര്യാതനായപ്പോൾ കേരളവർമ്മ വളരെ ദുഃഖിച്ചു. ജ്യേഷ്ഠസഹോദരന്നെഴുതിയ ഒരു സംസ്കൃത ശ്ലോകത്തിൽ അദ്ദേഹം തന്റെ ഗുരുവായ 'ശ്രീമദനാനന്ദനാഥൻ ശ്രീശങ്കരനോളം തന്നെ സമുന്നതനാണെന്നും അദ്ദേഹം 'ശ്രീമോദിനി'യോടൊത്തുചേർന്ന് 'ശ്രീപുരം' പ്രാപിച്ചുവെന്നും രേഖപ്പെടുത്തുന്നു. തന്ത്രവിദ്യയോട് ബന്ധപ്പെട്ട സംജ്ഞകളാണിവ. പരാശക്തിയിലുള്ള ഈ വിശ്വാസവും അതനുസരിച്ചുള്ള ആചാരാനുശീലനങ്ങളും കേരളവർമ്മയുടെ ജീവിതത്തിൽ പ്രാധാന്യമർഹിക്കുന്നു.

ഇലത്തൂർ രാമസ്വാമി ശാസ്ത്രി കഴിഞ്ഞാൽ, കേരളവർമ്മയ്ക്ക് ശാസ്ത്രവിഷയങ്ങളിൽ പരിശീലനം നൽകിയ ഗുരുക്കന്മാർ സുബ്ബദീക്ഷിതർ, ശീനു അയ്യങ്കാർ, രാമസ്വാമി ശാസ്ത്രികൾ എന്നിവരാണ്. ഇവരിലാദ്യത്തെ രണ്ടുപേർ വ്യാകരണം പഠിപ്പിച്ചപ്പോൾ, മൂന്നാമൻ

തർക്കം പഠിപ്പിച്ചു. കീർത്തിവിലാസം ചമ്പുവിൽ ഇലത്തൂർ ഈ പണ്ഡിതന്മാരുടെ ശാസ്ത്രവൈദഗ്ദ്ധ്യപ്രകടനങ്ങളെയും, വാദങ്ങളിൽ എതിരാളികളെ പരാജയപ്പെടുത്തുന്നതിൽ അവർ പ്രകടമാക്കുന്ന സാമർത്ഥ്യത്തെയും പ്രകീർത്തിക്കുന്നു. രാജസദസ്സുകളിൽ പാണ്ഡിത്യപ്രകടനം നടത്തവേ ഈ വിദ്വാന്മാർ കൈക്കൊള്ളാറുള്ള ഉന്നതമാനദണ്ഡങ്ങളെപ്പറ്റി അനുവാചകന് മതിപ്പുളവാക്കുന്ന മട്ടിൽ വാചാലമായിട്ടാണ് ഇലത്തൂരിന്റെ ആ പ്രകീർത്തനം. അത്തരം മഹാത്മാക്കളുടെ കീഴിൽ നടത്തിയ പരിശീലനം ഹേതുവായിട്ട് കേരളവർമ്മ ശാസ്ത്രവിഷയങ്ങളിൽ ആർജ്ജിച്ച അറിവിന്റെ ആഴം നമുക്ക് ഊഹിക്കാവുന്നതേയുള്ളൂ.

മുൻചൊന്ന ശാസ്ത്രശാഖകളിലെല്ലാം കേരളവർമ്മ ഏതാണ്ട് തുല്യമായ അളവിൽത്തന്നെ പാണ്ഡിത്യം നേടുകയുണ്ടായി. അതു കൊണ്ട് ഏതിലാണധികം, ഏതിൽ കുറവ് എന്നു പറയുക പ്രയാസം. എങ്കിലും വ്യാകരണത്തിലായിരുന്നു പ്രാവീണ്യം കൂടുതലെന്ന് തുടർന്നുണ്ടായ സംഭാവനകളിൽ നിന്ന് മനസ്സിലാക്കാം. അദ്ദേഹത്തിന്റെ വ്യാകരണപാണ്ഡിത്യത്തെപ്പറ്റി പരാമർശിച്ചുകൊണ്ട് ഒരിക്കൽ വള്ളത്തോൾ പറഞ്ഞു : "കേരളവർമ്മ പ്രയോഗിച്ചതാണോ എന്നാലാ പദത്തിന്റെ വ്യാകരണശുദ്ധിയെപ്പറ്റി ചോദ്യംചെയ്യാനേ വയ്യ." ഏതു പദത്തിന്റെ എത്ര ചെറിയ അംശമായാലും ശരി, അതിന്റെ ഭാഷാപരമോ, സാഹിത്യപരമോ ആയ സാംഗത്യത്തെപ്പറ്റി കേരളവർമ്മയ്ക്ക് നല്ല അറിവുണ്ടായിരുന്നു. പണ്ഡിതന്മാർക്ക് വിസ്മാപകമാകും വണ്ണം ആ അറിവ് സ്വകൃതികളിൽ ആവിഷ്കരിക്കാറുമുണ്ടായിരുന്നു. കൊട്ടാരം ഗ്രന്ഥപ്പുരയുടെ ചുമതലക്കാരൻ അദ്ദേഹമായിരുന്നു. ആ നിലയ്ക്ക് തന്റെ സംസ്കൃതവിജ്ഞാനത്തിന്റെ സമസ്തശാഖകളും വികസിപ്പിച്ചെടുക്കാൻ അദ്ദേഹത്തിനു സാധിച്ചു. ഒന്നോർത്താൽ കേരളത്തിൽ പാരമ്പര്യവഴിക്കുള്ള സംസ്കൃതപാണ്ഡിത്യത്തിന്റെ രംഗത്ത് ശോഭിച്ച അതികായന്മാരിൽ അവസാനത്തെയാൾ കേരളവർമ്മയായിരുന്നു എന്നുതന്നെ പറയാം.

കേരളവർമ്മയ്ക്ക് വിദ്യാഭ്യാസവിഷയത്തിൽ ഉദാരമായ പ്രോത്സാഹനം നല്കിയ ഉത്രം തിരുനാൾ മഹാരാജാവ് 1861 - ൽ ( കൊ: വ:1036) നാടു നീങ്ങി. മഹാരാജാവിന്റെ നിര്യാണം കേരളവർമ്മയ്ക്ക് ഏറെ ദുഃഖഹേതുകമായെങ്കിലും അതദ്ദേഹത്തിന്റെ ജീവിതഗതിയിൽ വ്യത്യാസമൊന്നും വരുത്തിയില്ല. കാരണം അതിന്റെ അടിക്കല്ലുകൾ അതിനകംതന്നെ വേണ്ടമട്ടിൽ പാകിക്കഴിഞ്ഞിരുന്നു. എന്നാൽ ഏതാണ്ടതേകാലത്ത് അദ്ദേഹത്തിന്റെ തറവാടായ ചങ്ങനാശ്ശേരി കൊട്ടാരത്തിലെ അംഗങ്ങൾ തമ്മിൽ കലഹമുണ്ടായി. അതിന്റെ ഫലമായി അദ്ദേഹത്തിന്റെ അമ്മയും, മൂത്ത സഹോദ

രന്ും, മറ്റേതാനും പേരും കാർത്തികപ്പള്ളിയിലേക്കു താമസം മാറ്റാൻ നിർബദ്ധരായി. വീണ്ടുമുണ്ടായി താമസംമാറ്റം. ജ്യേഷ്ഠസഹോദര നായ രാജരാജവർമ്മയുടെ നേതൃത്വത്തിൽ ആ ശാഖയിൽപ്പെട്ടയാളു കൾ ഹരിപ്പാട്ടേക്ക് മാറി. അവിടെ മഹാരാജാവിന്റെ സഹായത്തോടെ പണിത അനന്തപുരം കൊട്ടാരത്തിലായിരുന്നു പാർപ്പ് ഉറപ്പിച്ചത്. അതിൽപ്പിന്നീട് കേരളവർമ്മ അറിയപ്പെട്ടത് അന ന്തപുരം കൊട്ടാരത്തിലെ അംഗമായിട്ടാണ്, ലക്ഷ്മീപുരം കൊട്ടാരത്തി ലെയല്ല. എന്നാൽ ഈ വീടുമാറ്റമൊന്നും കേരളവർമ്മയെ കാര്യമായി ബാധിച്ചില്ലെന്നു വേണം പറയാൻ. കാരണം തിരുവനന്തപുരത്ത് ആ യില്യം തിരുനാൾ മഹാരാജാവിന്റെയും ഇളയതമ്പുരാനായ വിശാഖം തിരുനാളിന്റെയും സംരക്ഷണത്തിൽ കൊട്ടാരത്തിൽത്തന്നെയായി രുന്നു അദ്ദേഹത്തിന്റെ താമസം.

കാവ്യരചനയിൽ അസാധാരണമായിരുന്നു കേരളവർമ്മയുടെ ചാതുര്യം. അദ്ഭുതകരമായ പദസ്വാധീനവും സുവികസിതമായ വൃത്ത സംവേദവും നിമിത്തം അദ്ദേഹത്തിന് ഏതു വൃത്തത്തിലും ദ്രുതഗ തിയിൽ കവിതകൾ ചമയ്ക്കാൻ കഴിയുമായിരുന്നു. ഒരിക്കൽ ശൃംഗേരി ശങ്കരാചാര്യർ രാജകീയാതിഥിയായി തിരുവനന്തപുരത്തു വന്നു നടത്തിയ ഒരു പൂജയിൽ കേരളവർമ്മയും സന്നിഹിതനായി രുന്നു. അദ്ദേഹത്തിന്റെ കൈകളിൽ ശങ്കരാചാര്യർ തീർത്ഥം പകർന്നപ്പോൾ പെട്ടെന്നുണ്ടാക്കിച്ചൊല്ലിയ ശ്ലോകമാണിത്:

"വാസുദേവ ഇതി വാമദേവ ഇത്യസ്തി
ദൈവതായുഗം ക്ഷമാതലേ
വസ്തുതത്ത്വവിചിതൗ ജഗദ്ഗുരോ!
വസ്തുതാസ്തു സുമഭേദ ഏവഹി."

സു, മ എന്നീ അക്ഷരങ്ങളെ സൂചിപ്പിക്കാനായി കവി പ്രയോ ഗിക്കുന്ന സുമ ശബ്ദത്തിന് പൂവെന്നാണല്ലോ അർത്ഥം. അർച്ചി ക്കുന്ന പൂക്കളിലേയുള്ളൂ ഭേദം, അർച്ചനാ വിഷയമായ ദേവന്മാർ ഒന്നുതന്നെ, എന്നാണ് കവി ഇവിടെ സൂചിപ്പിക്കുന്നത്. ആദിശങ്കര ന്റെ അദ്വൈത ദർശനത്തിന്റെ സാരാംശമാണ് ഇവിടെ അവതരിപ്പി ച്ചിരിക്കുന്നത്. ശ്ലോകത്തിന്റെ ആശയമഹിമയും ശില്പഭംഗിയും കണ്ട് സംതുഷ്ടനായ ശൃംഗേരി ശങ്കരാചാര്യർ കവിയെ ഹൃദയ പൂർവ്വം അഭിനന്ദിച്ചു.*

---

* നെട്ടയം ശ്രീരാമകൃഷ്ണാശ്രമത്തിലെ സ്വാമി വിമലാനന്ദജിയിൽ നിന്നാണ് ഗ്രന്ഥകാരന് ഈ വിവരം ലഭിച്ചത്.

കേരളവർമ്മയുടെ അഷ്ടാവധാനിത്വം പല തവണ ആരാധകരെ അദ്ഭുതപ്പെടുത്തിയിട്ടുണ്ട്. ദ്രുതകവനങ്ങൾക്കായി പലരും കേരളവർമ്മയെ സമീപിക്കുക പതിവായിരുന്നു. അങ്ങനെ വരുന്നവരിൽ എട്ടുപേരെ തിരഞ്ഞെടുത്ത് വരിയായിരുത്തി, ഇഷ്ടമുള്ള വിഷയവും വൃത്തവും നിർദ്ദേശിക്കാൻ ഓരോരുത്തരോടും അദ്ദേഹം അഭ്യർത്ഥിക്കും. എന്നിട്ട് ഓരോരുത്തരെയും സമീപിച്ച് അവരുടെ കാതിൽ ശ്ലോകത്തിന്റെ ആദ്യപദം ചൊല്ലിക്കൊടുക്കും. തുടർന്ന് ഒന്നൊന്നായി പിന്നീടുള്ള പദങ്ങളും. അങ്ങനെ ക്ഷണനേരത്തിനുള്ളിൽ എല്ലാവരുടെയും ശ്ലോകങ്ങൾ പൂർത്തിയാക്കും. ഈ സാമർത്ഥ്യപ്രകടനത്തിൽ എട്ട് വ്യത്യസ്തവിഷയങ്ങളും എട്ട് വ്യത്യസ്ത വൃത്തങ്ങളും ഒരേ സമയം ചിട്ടപ്പെടുത്തേണ്ട ജോലിയാണ് കവിയുടെ ബുദ്ധി ചെയ്തു തീർക്കുന്നത്. ശ്ലോകങ്ങൾ പൂർത്തിയാകുമ്പോഴേക്കും എല്ലാവരും അദ്ഭുതസ്തബ്ധരായി കവിയെ പ്രകീർത്തിക്കും.

തിരുവിതാംകൂർ രാജകുടുംബത്തിന് സാഹിത്യവിഷയങ്ങളിൽ മഹത്തായ ഒരു പാരമ്പര്യമുണ്ടായിരുന്നു. പ്രശസ്തസംഗീതജ്ഞനായ സ്വാതിതിരുനാൾ മഹാരാജാവ് സംസ്കൃതം, തെലുഗു, തമിഴ്, മലയാളം, മറാഠി, ഹിന്ദുസ്ഥാനി, പേർസ്യൻ, ഇംഗ്ലീഷ് എന്നീ ഭാഷകളിൽ കൃതഹസ്തനായിരുന്നു. കേരളവർമ്മയുടെ പുരസ്കർത്താവായ ഉത്രം തിരുനാൾ മഹാരാജാവിന് സംസ്കൃതം, മലയാളം, തമിഴ്, ഹിന്ദുസ്ഥാനി, മറാഠി, ഇംഗ്ലീഷ് എന്നീ ആറുഭാഷകളിൽ പാണ്ഡിത്യമുണ്ടായിരുന്നു. ഈ പാരമ്പര്യവും അനുകൂലങ്ങളായ ഇതര സാഹചര്യങ്ങളും അഞ്ചിൽ കുറയാതെ ഭാഷകളിൽ വൈദഗ്ദ്ധ്യം നേടുന്നതിന് കേരളവർമ്മയെ സഹായിച്ചു. താൻ അഞ്ചുഭാഷകൾ അത്യന്തം ശ്രദ്ധയോടെ വേണ്ടത്ര ക്ലേശങ്ങൾ സഹിച്ചുതന്നെ അഭ്യസിച്ചതായി 'ശ്രീപദ്മനാഭപാദപദ്മശതക'ത്തിൽ കേരളവർമ്മ പറയുന്നു.

സംസ്കൃതത്തിനു പുറമേ കേരളവർമ്മ തമിഴ്, തെലുഗു, മറാഠി, ഹിന്ദുസ്ഥാനി എന്നീ ഭാഷകളും· പഠിച്ചു. നേരത്തേ സൂചിപ്പിച്ചതുപോലെ വളരെച്ചെറുപ്പത്തിൽത്തന്നെ അദ്ദേഹം ഇംഗ്ലീഷിലും, ഉറച്ച ഒരു അടിത്തറ നേടിക്കഴിഞ്ഞിരുന്നു. കൊട്ടാരത്തിൽ വച്ച് ഡോ. വാറിങ്, ശ്രീ അണ്ണാജിറാവു എന്നീ അധ്യാപകരുടെ കീഴിൽ ഭാഷാധ്യയനം തുടർന്നു. പ്രശസ്തരായ ഇംഗ്ലീഷ്അധ്യാപകൻ സർ ടി. മാധവറാവു, ഇംഗ്ലീഷുഭാഷയിൽ അത്യന്തം തത്പരനായ വിശാഖം തിരുനാൾ എന്നിവരുമായുള്ള അടുത്ത സഹവാസം കേരളവർമ്മയുടെ ഇംഗ്ലീഷ് ഭാഷാപരിജ്ഞാനത്തെ വേണ്ടുവോളം വികസിപ്പിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ ഇംഗ്ലീഷ് ഭാഷാപ്രയോഗ വൈഭവം നേരിട്ടറിഞ്ഞിരുന്ന ആയില്യം തിരുനാൾ മഹാരാജാവ് ബ്രിട്ടീഷ് റസിഡണ്ടു

മായി ഔദ്യോഗികചർച്ചകൾ നടത്തുന്നതിന് അദ്ദേഹത്തെ പലപ്പോഴും നിയോഗിക്കാറുണ്ടായിരുന്നു. ഒരിക്കൽ യാദൃച്ഛികമായി കണ്ടപ്പോൾ റസിഡണ്ട്സായ്പ്പ് കേരളവർമ്മ ഇംഗ്ലീഷ്പരിജ്ഞാനം മെച്ചപ്പെടുത്തണമെന്ന് നിർദ്ദേശിച്ചു. ഇത് തന്നോടുള്ള ഒരു വെല്ലുവിളിയായിത്തന്നെ അദ്ദേഹം കരുതി. ഇംഗ്ലീഷുകാരനെപ്പോലും വെല്ലാൻ പോന്ന പ്രാഗല്ഭ്യം ആ ഭാഷയിൽ നേടിയെടുക്കണമെന്ന് അദ്ദേഹം നിശ്ചയിച്ചുറപ്പിച്ചു. അതിന്റെ ഫലം അദ്ഭുതാവഹമായിരുന്നു. സൂക്ഷ്മമായും സുഗമമായും ഇംഗ്ലീഷ് കൈകാര്യം ചെയ്യുന്നതിന് അദ്ദേഹത്തിന് ഒട്ടും പ്രയാസം അനുഭവപ്പെട്ടില്ല. ബ്രിട്ടീഷ് റസിഡണ്ട് ഉൾപ്പെടെയുള്ള ഉന്നതരായ ഇംഗ്ലീഷുകാരുമായും ദിവാൻ, ഹൈക്കോടതി ജഡ്ജി തുടങ്ങിയ വലിയ ഉദ്യോഗസ്ഥന്മാരുമായും അദ്ദേഹം ഇംഗ്ലീഷിൽ കത്തിടപാടുകൾ നടത്തുക പതിവായിരുന്നു. കേരളവർമ്മയുടെ ഇംഗ്ലീഷുശൈലിയുടെ ഒരു മാതൃകയെന്ന നിലയ്ക്ക് മഹാകവി വള്ളത്തോളിന്റെ വാല്മീകിരാമായണപരിഭാഷയ്ക്ക് അദ്ദേഹം എഴുതിയ അവതാരികയിൽ നിന്നൊരു ഭാഗം ചുവടെ ചേർക്കുന്നു.

"Leave the divine element which can possibly appeal only to the Hindu, and view it if you chose, as even a work of art, pure and simple - the *Ramayana* still remains grand, inimitable and supreme - a faithful portraiture of all that is good and noble in man. It is, beyond doubt, the high water mark of human imagination. Small wonder that it guides the thoughts and shapes the conduct of the vast majority of the population of this country. It enters into the very marrow of their bones and is, unto them, alike preceptor and law. One can well understand Murari and Jayadeva when they say that it is the theme and not the poet that is responsible for the selection. Just cause has India to be proud of Valmiki and his immortal poem, and if one fact more than another has contributed to elevate the Hindu nation to higher and higher eminences from age to age, it is the presence in the literature of works like *Ramayana,* every syllable of which breathes a spirit of the purest morality and loftiest truth."

ഇംഗ്ലീഷിലുള്ള കേരളവർമ്മയുടെ കൈയെഴുത്ത് മനോഹരമാണ്. പക്ഷേ മലയാളമെഴുത്താണ് കൂടുതൽ മനോഹരം. നിഷ്കൃഷ്ടമായ പരിശീലനത്തിന്റെ ഫലമായി നേടിയെടുത്തതാണ് ആ കലാഭംഗിയുള്ള കൈയെഴുത്ത്. ഒരിക്കൽ അദ്ദേഹത്തിന്റെ അമ്മാവൻ കൈയെഴുത്തിൽ അതൃപ്തി പ്രകടിപ്പിച്ചുവത്രെ. അന്നുമുതൽ ഏതാണ്ട് മരണപര്യന്തം നിത്യവും അദ്ദേഹം പകർത്തിയെഴുതി പരിശീലിക്കുമായിരുന്നു. അങ്ങനെയാണ് കലാസുന്ദരമായ ആ കൈയെ

ഴുത്ത് വശമായത്. അതിന്റെ മാതൃക കേരള സർവകലാശാലയുടെ ഹസ്ത ലിഖിത ഗ്രന്ഥശാലയിൽ പ്രദർശിപ്പിച്ചിട്ടുണ്ട്. തെറ്റൊന്നും വരുത്താതെ നക്ഷത്രതുല്യമായ ലിപികളിൽ അദ്ദേഹം പകർത്തിവച്ചി ട്ടുള്ള രണ്ടുകൃതികൾ അവിടെയുണ്ട്. ഒന്ന് സ്വകൃതിയായ മയൂര സന്ദേശം തന്നെ. ശ്രീമൂലം തിരുന്നാൾ മഹാരാജാവിന് സമർപ്പിച്ച ആ ഗ്രന്ഥപ്പകർപ്പ് അതിമനോഹരമാണ്. സ്വന്തം കൃതികൾ സ്വന്തം കൈപ്പടയിൽ പകർത്തിയെഴുതി അഭ്യുദയകാംക്ഷികൾക്ക് സമർപ്പി ക്കുന്ന ഒരു പതിവ് കേരളവർമ്മയ്ക്ക് ഉണ്ടായിരുന്നു. മേൽപുത്തൂർ നാരായണ ഭട്ടതിരിയുടെ പ്രക്രിയാസർവസ്വത്തിന്റെ കൈയെഴുത്തു പകർപ്പാണ് ഇനിയത്തേത്. അതിൽ അങ്ങിങ്ങായി ചില വ്യാഖ്യാന ക്കുറിപ്പുകളും ചേർത്തിട്ടുണ്ട്. അതും കേരളവർമ്മയുടെ ഒരു സവി ശേഷ ശീലമായിരുന്നു. ഗ്രന്ഥം പകർത്തിയെഴുതുമ്പോൾ വേണമെന്ന് തോന്നുന്നിടത്തൊക്കെ അദ്ദേഹം വ്യാഖ്യാനങ്ങൾ എഴുതിച്ചേർക്കും.

കേരളവർമ്മയുടെ സമകാലികരിലൊരാൾ ഒരിക്കൽ പറഞ്ഞു: "കേരളവർമ്മ തനതായ ഒരവകാശമെന്ന മട്ടിലാണ് സാഹിത്യവാസന സരസ്വതിയിൽനിന്ന് സ്വായത്തമാക്കിയത്, എന്നാൽ സംഗീത വൈഭ വമാകട്ടെ തന്റെ ക്ഷാത്രവീര്യമുപയോഗിച്ച് പിടിച്ചെടുക്കുക തന്നെയാ യിരുന്നു." ഇപ്പറഞ്ഞത് ഒരു സത്യമാണ്. പ്രയത്നശീലംകൊണ്ട് എന്തെങ്കിലുമൊന്ന് കരസ്ഥമാക്കണമെന്നുണ്ടെങ്കിൽ അത് കേരള വർമ്മ കരസ്ഥമാക്കിയതു തന്നെ. കാരണം പ്രയത്നശീലത്തിന്റെ മൂർത്തിമദ്ഭാവമായിരുന്നു അദ്ദേഹം. സാഹിത്യ വാസന സഹജമായി രുന്നുവെങ്കിലും സംഗീതത്തെപ്പറ്റി അങ്ങനെ പറയാമോ എന്ന് സംശയം. പക്ഷേ സ്ഥിരപ്രയത്നംകൊണ്ട് അദ്ദേഹം ഒരു സംഗീത രസികനുമായിത്തീർന്നു. എന്നുതന്നെയല്ല സംഗീതകലയെപ്പറ്റി വില പ്പെട്ട ലേഖനങ്ങൾ പലതും രചിക്കുകയും ചെയ്തു. ഇക്കാര്യത്തിലും സാഹചര്യങ്ങൾ അദ്ദേഹത്തിന് അനുകൂലമായിരുന്നു. ജ്യേഷ്ഠ സഹോദരനായ വിദ്വാൻ കോയിത്തമ്പുരാൻ സംഗീത വിദ്വാനായി രുന്നു. അദ്ദേഹത്തിൽ നിന്ന് ബാല്യദശയിൽത്തന്നെ സംഗീതത്തിന്റെ പ്രാഥമിക പാഠങ്ങൾ അഭ്യസിച്ചു. സഹധർമ്മിണിയായ ലക്ഷ്മീഭായി മികവുറ്റ ഒരു സംഗീത വിദുഷിയായിരുന്നത് മറ്റൊരു അനുകൂല സാഹചര്യം ഒരുക്കി. എന്നാൽ പൊതുവേദികളിൽ പാടാൻ അദ്ദേഹം തയ്യാറായിട്ടുണ്ടെന്ന് തോന്നുന്നില്ല. വാദ്യോപകരണങ്ങളിൽ വൈദ ഗ്ദ്ധ്യം നേടാനായിരുന്നു അദ്ദേഹത്തിന്റെ ശ്രമം. ഫിഡിൽ, സാരം ഗി, വീണ എന്നീ ഉപകരണങ്ങൾ കൈകാര്യം ചെയ്യാൻ അദ്ദേഹം പരിശീലിച്ചു. അക്കാലത്തെ വീണാവാദകരിൽ പ്രമുഖരായിരുന്ന വെങ്കിടാദ്രിഭാഗവതർ, കല്യാണകൃഷ്ണഭാഗവതർ എന്നിവരായിരുന്നു അധ്യാപകർ. അന്നത്തെ വൈണികരിൽ അദ്വിതീയനായിരുന്ന കല്യാ

ണകൃഷ്ണഭാഗവതർ വീണ വായിക്കാനുള്ള കേരളവർമ്മയുടെ കഴിവിനെ മുക്തകണ്ഠം പ്രശംസിച്ചതായി പ്രശസ്തനോവലിസ്റ്റായ ഒ. ചന്തുമേനോൻ രേഖപ്പെടുത്തിയിട്ടുണ്ട്. ആയില്യം തിരുനാൾ മഹാരാജാവിന്റെ സമക്ഷത്തിൽ റാണിയോടൊപ്പം കേരളവർമ്മ വീണക്കച്ചേരി നടത്തിയതായി പറയപ്പെടുന്നു. ഗാനരചയിതാവെന്ന നിലയ്ക്കും അദ്ദേഹം പ്രശസ്തി നേടി. നിരവധി കഥകളിപ്പദങ്ങൾക്കു പുറമേ, തെലുഗു, കർണ്ണാടകം, തമിഴ് എന്നീ ഭാഷകളിൽ അദ്ദേഹം പാട്ടുകളും എഴുതിയിട്ടുണ്ട്.

ആയില്യത്തിന്റെയും വിശാഖത്തിന്റെയും അധ്യാപകനായിട്ടാണ് സർ ടി. മാധവറാവു തിരുവനന്തപുരത്ത് വരുന്നത്. പിന്നീട് അദ്ദേഹം തിരുവിതാംകൂർ ദിവാനായി നിയോഗിക്കപ്പെട്ടു. അക്കാലത്ത് അദ്ദേഹവുമായി അടുത്ത ബന്ധം പുലർത്താൻ കേരളവർമ്മയ്ക്ക് സാധിച്ചു. റാവു തിരുവനന്തപുരം വിട്ട ശേഷവും ആ സ്നേഹബന്ധം തുടർന്നു. ബറോഡയിലെ റീജന്റായി ജോലിനോക്കുന്ന കാലത്ത് റാവു കേരളവർമ്മയോട് ഹൈന്ദവപുരാണങ്ങളിലെ ഭൂമിശാസ്ത്രപരാമർശങ്ങളെപ്പറ്റി ഒരു പ്രബന്ധം തയ്യാറാക്കി അയച്ചുകൊടുക്കണമെന്ന് അഭ്യർത്ഥിച്ചു. സുഹൃത്തിന്റെ നിർദ്ദേശം മാനിച്ച്, കേരളവർമ്മ ആശാരിമാരുടെ സഹായത്തോടെ തടികൊണ്ട് വലിയൊരു ഭൂഗോളമാതൃക നിർമ്മിക്കുകയും അതിൽ കരയും കടലും വേർതിരിച്ച് ഭംഗിയായി രേഖപ്പെടുത്തുകയും ചെയ്തു; ഇതര ഭൂമിശാസ്ത്ര വിഷയങ്ങളും കരചാതുര്യത്തോടെ അതിൽ അടയാളപ്പെടുത്തി. പൗരാണിക ഭൂമിശാസ്ത്രത്തിൽ തത്പരരായിരുന്നവർക്ക് തികച്ചും വിജ്ഞാനപ്രദമായിരുന്നു ആ ഉപകരണം. കേരളവർമ്മ തന്റെ പ്രബന്ധത്തോടൊപ്പം ആ ഗോളമാതൃകയും റാവുവിന് അയച്ചുകൊടുത്തു. ആ വിഷയത്തെപ്പറ്റി ആഴത്തിൽപ്പഠിച്ച് സ്വയം രൂപപ്പെടുത്തിയ ആശയങ്ങൾ സർ ടി. മാധവറാവു ഉൾപ്പെടെയുള്ള സുഹൃത്തുക്കളുമായി അദ്ദേഹം ചർച്ച നടത്താറുണ്ടായിരുന്നു.

സാങ്കേതികവിദ്യകളിലും കേരളവർമ്മ തത്പരനായിരുന്നു. ഒരുദാഹരണം വജ്രപരിശോധനയിൽ അദ്ദേഹം നേടിയെടുത്ത വൈദഗ്ദ്ധ്യമാണ്. വജ്രക്കല്ലുകളുടെ നൽപുതിൽപുകൾ തിട്ടപ്പെടുത്തുന്നതിൽ മാത്രമല്ല, അവയുടെ വില കൃത്യമായി നിശ്ചയിക്കുന്നതിലും അദ്ദേഹം സമർത്ഥനായിരുന്നു. കൊട്ടാരത്തിൽ വജ്രക്കല്ലുകൾ വാങ്ങുമ്പോഴൊക്കെ വിദഗ്ദ്ധോപദേശം നൽകിയിരുന്നത് അദ്ദേഹമാണ്. ഒരിക്കൽ തന്റെ ഭാര്യ താൻ തിരഞ്ഞെടുത്ത വജ്രം കെട്ടിയ മോതിരം വിരലിലണിഞ്ഞു നിൽക്കുന്നതുകണ്ടപ്പോൾ അദ്ദഹം ഒരു ശ്ലോകം രചിച്ചു. മോതിരം വിരലിനെയാണോ വിരൽ മോതിരത്തെയാണോ അലങ്കരിക്കുന്നത് എന്ന ശങ്കയാണ് അതിൽ അവതരിപ്പിച്ചത്.

മൂത്ത തമ്പുരാട്ടിയെന്ന നിലയ്ക്ക് ശ്രീപാദം വസ്തുക്കളുടെ മേൽനോട്ടം ലക്ഷ്മീഭായിക്കായിരുന്നു. അതിനും പുറമേ മറ്റു പല ഉത്തരവാദപ്പെട്ട ചുമതലകളും അവർക്കുണ്ടായിരുന്നു. അവയൊക്കെ നിറവേറ്റുന്നതിന് ഒരു വിശ്വസ്തസചിവനെന്നപോലെ അദ്ദേഹം അവരെ സഹായിച്ചു. ആദ്യമേതന്നെ ശ്രീപാദം ഭരണം കാര്യക്ഷമമായി പുനസ്സംഘടിപ്പിച്ചു. എഴുത്തുകുത്തുകൾ മലയാളത്തിലായിരുന്നു. അതുകൊണ്ട് അതിനുപകരിക്കുന്ന മട്ടിൽ ഔദ്യോഗിക പദാവലികൾ ചിട്ടപ്പെടുത്തുന്നതിന് തന്റെ ഭാഷാവൈദഗ്ദ്ധ്യം അദ്ദേഹം പ്രയോജനപ്പെടുത്തി. കേരളവർമ്മയുടെ ഭരണസാമർത്ഥ്യം കണ്ടറിഞ്ഞ മഹാരാജാവ് സംസ്ഥാന നിയമസഭയിലെ ഒരു അനൗദ്യോഗികാംഗമായി അദ്ദേഹത്തെ നിയമിച്ചു. മൂന്നുകൊല്ലം അദ്ദേഹം ആ സ്ഥാനം സ്തുത്യർഹമാംവണ്ണം അലങ്കരിച്ചു. പ്രധാനപ്പെട്ട ഭരണകാര്യങ്ങളിൽ മഹാരാജാക്കന്മാരും ദിവാന്മാരും തന്നോട് ചർച്ചകൾ നടത്തിയിരുന്നതായി കേരളവർമ്മതന്നെ രേഖപ്പെടുത്തിയിട്ടുണ്ട്.

കുതിരസവാരിയിലും കേരളവർമ്മ മിടുക്ക് നേടിയിരുന്നു. സ്വച്ഛമായിരുന്ന് സവാരി ചെയ്യുക മാത്രമല്ല, വളരെ വേഗത്തിൽ ഓടിക്കുന്ന സന്ദർഭങ്ങളിൽ കുതിരപ്പുറത്തിരുന്ന് കവിത ചമയ്ക്കാനും അദ്ദേഹത്തിന് സാധിക്കുമായിരുന്നു. ദീർഘമായ പ്രഭാതസവാരി പതിവായിരുന്നു. അതിലദ്ദേഹം കൗതുകംകൊണ്ടു. കൊട്ടാരത്തിലെ കുതിരലായത്തിലെ പുതിയ കുതിരകളെ പരിശീലിപ്പിക്കുന്നതിന് അത്തരം പ്രഭാതസവാരികൾ അദ്ദേഹം പ്രയോജനപ്പെടുത്തി. മെരുങ്ങാത്ത കുതിരകളെ നിയന്ത്രിക്കാൻ അദ്ദേഹത്തിന് ഏതും പ്രയാസമുണ്ടായിരുന്നില്ല. അവയെ അതിവേഗത്തിൽ ഓടിച്ച് ക്ഷീണിപ്പിച്ച് അങ്ങനെയൊടുവിൽ മെരുക്കിയെടുക്കുന്ന സമ്പ്രദായമായിരുന്നു അദ്ദേഹത്തിന്റേത്. ഈ വിനോദത്തിൽ തനിക്കുള്ള താത്പര്യാതിരേകത്തെക്കുറിച്ച് അദ്ദേഹം ഡയറിയിൽ രേഖപ്പെടുത്തിയിട്ടുണ്ട്. സാഹസികനും ധൈര്യശാലിയുമായിരുന്ന ആ കുതിരസ്സവാരിക്കാരനെ ഒന്ന് കഠിനമായി പരീക്ഷിക്കണമെന്ന് ഒരിക്കൽ ആയില്യം തിരുനാൾ തീരുമാനിച്ചു. അങ്ങനെ ഒരു പ്രഭാതത്തിൽ പുതുതായി വാങ്ങിയ നിയന്ത്രിക്കാൻ വിഷമമുള്ള ഒരു കുതിരയെ ജീനിയും കടിഞ്ഞാണും ഒന്നുംകൂടാതെ കേരളവർമ്മയെ ഏൽപിച്ചു. അതൊരു വെല്ലുവിളിയായി അദ്ദേഹം ഏറ്റെടുത്തു. ഉടൻ തന്നെ, സവാരിവേഷമൊന്നും അണിയാതെ തറ്റുമുറുക്കിയുടുത്തുംകൊണ്ട് കുതിരപ്പുറത്ത് ചാടിക്കയറി കുതിച്ചു പാഞ്ഞു. കുതിരയുടെ കുഞ്ചിരോമങ്ങളിൽ മാത്രമായിരുന്നു പിടിത്തം. വാസ്തവത്തിൽ ജീവൻ പണയപ്പെടുത്തിക്കൊണ്ടുള്ള, അപകടം പിടിച്ച ഒരു കളിയായിരുന്നു അത്. സവാരികഴിഞ്ഞു മടങ്ങിവന്നയുടനെ കേരളവർമ്മ, ഇത്തരം പരീക്ഷണങ്ങൾക്ക്

തന്നെ നിയോഗിച്ചാൽ മഹാരാജാവുതന്നെയാണ് ദുഃഖിക്കേണ്ടിവരുക എന്ന് തിരുമനസ്സുണർത്തിച്ചു. കുതിരസവാരി കേരളവർമ്മയ്ക്ക് ഒരു ഭ്രാന്തുതന്നെയായിരുന്നു എന്നുപറയാം. തന്നെ സമീപിച്ച ചെറുപ്പക്കാരോട് കുതിരസ്സവാരി പഠിച്ച് മിടുക്കന്മാരാവാൻ അദ്ദേഹം ഉപദേശിക്കാറുണ്ടായിരുന്നു. കേരളവർമ്മയുടെ കൃതികളിലും പ്രതിഫലിക്കുന്നുണ്ട് അദ്ദേഹത്തിന്റെ കുതിരസ്സവാരിക്കമ്പം. ഉദാഹരണത്തിന് മയൂരസന്ദേശത്തിലെ ചുവടെ ചേർക്കുന്ന ശ്ലോകം നോക്കുക.

"യോജ്ഞിക്കുന്നോരമലകവചോ-
ഷ്ണീഷഭംഗ്യാ കരത്തിൽ
ഭ്രാജിക്കും നല്ലസിലതയുമാ-
യുൽഭടാടോപമോടെ
ആജിക്കൂർജ്ജസ്വലത കലരും
സാദിസംഘേനനീതം
വാജിക്കൂട്ടം വരുവതു തവാ-
മന്ദമാനന്ദമേകും"

'വിശാഖവിജയ'ത്തിൽ ഒരിടത്ത് കുതിരകളെ നിയന്ത്രിക്കുന്നതിനുള്ള തന്റെ പാടവത്തെ ഉപമാനരൂപേണ അദ്ദേഹം പരാമർശിക്കുന്നുണ്ട് (2-11)

കേരളവർമ്മയുടെ മറ്റൊരു വിനോദം വേട്ടയാണ്. അതിലും അദ്ദേഹം കൃതഹസ്തനായിരുന്നു. വേട്ടയിൽ തനിക്ക് താൽപര്യം ഉളവാക്കിയ ഒരു സംഭവം അദ്ദേഹം അനുസ്മരിക്കുന്നുണ്ട്. തനിക്ക് എട്ടുവയസ്സുള്ളപ്പോൾ വീടിനടുത്തുള്ള കുളത്തിൽ പ്രത്യക്ഷപ്പെട്ട മുതലയെ വലിയമ്മാവൻ വെടിവച്ചുകൊല്ലുന്ന സംഭവമാണത്. കേരളവർമ്മയുടെ മൃഗയാതത്പരതയെക്കുറിച്ചറിഞ്ഞ ആയില്യം തിരുനാൾ അദ്ദേഹത്തിന് ഒരു കൈത്തോക്ക് സമ്മാനിച്ചു. അതദ്ദേഹത്തെ വളരെ സന്തോഷിപ്പിച്ചു. പിൽക്കാലത്ത് കരസ്ഥമാക്കിയ ഒരു തോക്കുപയോഗിച്ച് ഉയർന്ന മരങ്ങളുടെ മുകളറ്റങ്ങളിലിരുന്ന കൊച്ചുകിളികളെ വെടിവച്ചുവീഴ്ത്തിയ കഥ കേരളവർമ്മ തന്നെ രേഖപ്പെടുത്തിയിട്ടുണ്ട്. 1882 - ൽ കൊല്ലത്ത് യൂറോപ്യന്മാർ കൂടി പങ്കെടുത്തിരുന്ന ഒരു വെടിവയ്പ് മത്സരത്തിൽ അദ്ദേഹത്തിന് രണ്ടാം സമ്മാനം ലഭിച്ചു. വിശാഖം തിരുനാൾ അയച്ച ഒരു കത്തിൽ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു. "താങ്കൾ വെടിവയ്പിൽ നേടിയിരിക്കുന്ന അസാധാരണ പാടവത്തെപ്പറ്റി ഇന്നുവൈകിട്ട് കേണൽ സ്റ്റുവർട്ട് എന്നോടു പറയുകയുണ്ടായി."

കിളിമാനൂർ കൊട്ടാരത്തിലെ അകന്ന ബന്ധുക്കളായ രണ്ടു

തമ്പുരാക്കന്മാരാണ് കേരളവർമ്മയെ മൃഗയാവിനോദം പരിശീലിപ്പിച്ചത്. എതിരാളിയുടെ നെഞ്ചത്ത് അപകടമുണ്ടാകാത്ത മട്ടിൽ വെടിയുണ്ട പായിക്കുന്ന വിദ്യയും അവർ അദ്ദേഹത്തെ പഠിപ്പിച്ചു. അതേപ്പറ്റി "എന്റെ മൃഗയാ സ്മരണകൾ" എന്ന ഉപന്യാസത്തിൽ അദ്ദേഹം ഇങ്ങനെ പറയുന്നു: "ഉണ്ടയിട്ട് ഒരുത്തന്റെ നെഞ്ചിൽ വെടിവച്ചാൽ ഉണ്ട അവന്റെ നെഞ്ചിൽ തട്ടിതാഴെ വീഴുന്ന സമ്പ്രദായം ആ വിധത്തിൽ പരീക്ഷിക്കുവാൻ എനിക്ക് ധൈര്യമില്ലാതെ ഒരു മുണ്ട് മടക്കി ചുവരിൽ ഇട്ട് വെടിവച്ചുനോക്കിയപ്പോൾ ഉണ്ട ആ മുണ്ടിൽ യാതൊരു കെടുതലും ചെയ്യാതെ തട്ടി താഴത്തു വീണു."

മന്ത്രശക്തി ഉപയോഗിച്ച് തോക്കിന്റെ വാ മൂടിക്കെട്ടുകയാണ് കേരളവർമ്മ നേടിയെടുത്ത മറ്റൊരു വൈദഗ്ദ്ധ്യം. ഒരിക്കൽ അദ്ദേഹം പതിവുപോലെ പൂജ നടത്തിക്കൊണ്ടിരിക്കവേ ഇളയറാണിയുടെ കോയിത്തമ്പുരാൻ തോക്കുകൊണ്ട് വെടിപൊട്ടിച്ചു രസിക്കുകയായിരുന്നു. പൂജയ്ക്ക് അതൊരു തടസ്സമായി. കേരളവർമ്മ ഉടനെ മന്ത്രശ്ക്തികൊണ്ട് തോക്കിന്റെ വാമൂടിക്കെട്ടി. എന്താണ് സംഭവിച്ചതെന്നറിയാതെ തോക്കുകാരൻ തുടർന്നും വെടിപൊട്ടിക്കാൻ ശ്രമിച്ചു. ഫലമുണ്ടായില്ല. കേരളവർമ്മ തോക്കുവാങ്ങി കെട്ടഴിച്ചുകൊടുത്തു. കണ്ടുനിന്നവരെല്ലാം അദ്ഭുതപ്പെട്ടു.

മൃഗയാവിനോദത്തോട് ബന്ധപ്പെട്ട തന്റെ മന്ത്രശക്തിയുടെ അദ്ഭുതപ്രകടനങ്ങളിലൊന്ന് കേരളവർമ്മ ഇങ്ങനെ വിവരിച്ചിട്ടുണ്ട്. "മന്ത്രശ്ക്തി ഉപയോഗിച്ച് ഇരയെവരുത്തി വെടിവയ്ക്കുന്ന സമ്പ്രദായം എനിക്കറിയാമെന്ന് ഇളയതമ്പുരാനും മറ്റു കൂട്ടുകാരും മനസ്സിലാക്കിയിരുന്നു. ഒരു സായാഹ്നത്തിൽ പക്ഷിവേട്ട കഴിഞ്ഞ് വിശ്രമിക്കവേ ആ ഗൂഢവിദ്യകാട്ടിക്കൊടുക്കണമെന്ന് അവരെന്നെ നിർബന്ധിച്ചു. ഗുരുവും മാതുലനുമായ കിളിമാനൂർ കൊട്ടാരത്തിലെ ഗോദവർമ്മത്തമ്പുരാനിൽ നിന്ന് പഠിച്ച ആ വിദ്യ ഞാൻ അതുവരെ പരീക്ഷിച്ചു നോക്കിയിരുന്നില്ല. കൂട്ടുകാരുടെ നിർബന്ധത്തിൽ നിന്ന് ഒഴിഞ്ഞു മാറുവാനാകാതെ വന്നപ്പോൾ ഗുരുമുഖത്തു നിന്ന് പഠിച്ച മാതിരി അതൊന്ന് പ്രയോഗിച്ചു നോക്കാമെന്ന് നിശ്ചയിച്ചു. ഗുരുപാദങ്ങളിൽ ഭക്തിപൂർവം മനസ്സർപ്പിച്ചുകൊണ്ട് ഉപദിഷ്ട നിർദ്ദേശങ്ങൾക്കൊത്ത് ഞാൻ പരിപാടി തുടങ്ങി. കൂട്ടുകാരാകട്ടെ ഇഷ്ട വിനോദങ്ങളിൽ മുഴുകി. ഏതാണ്ട് പത്തുമിനുട്ടു കഴിഞ്ഞപ്പോൾ വലിയൊരു ഗന്ധമാർജ്ജാരം വല്ലാത്ത പാരവശ്യത്തോടെ മതിലിനു മുകളിൽ പ്രത്യക്ഷപ്പെട്ടു. ഞാനുടനെതന്നെ നിറച്ചുവച്ചിരുന്ന തോക്കെടുത്ത് കാഞ്ചിവലിച്ച് അതിനെ കൊന്നു."

ആദ്യമായിട്ട് കാട്ടിൽ പോയി വേട്ടയാടിയതിന്റെ വിവരങ്ങൾ തന്റെ സ്മരണകളിൽ അദ്ദേഹം രേഖപ്പെടുത്തിവച്ചിട്ടുണ്ട്. മുൻകൂട്ടി

വേട്ടക്കാരെ ചട്ടംകെട്ടിയശേഷം തിരുവനന്തപുരത്തിനടുത്തുള്ള കുളത്തൂർ കാട്ടിൽ വേട്ടയ്ക്കായിചെന്നു. പന്നിയും പുലിയും നിറഞ്ഞ കാടാണത്. ഇരുപത്തിയഞ്ചു വേട്ടക്കാർ തയ്യാറായി നിന്നിരുന്നു. അവരുടെ നേതാവ് പന്നികൾ പതിവായി വന്നുചാടുന്ന ഒരു സ്ഥലത്തേയ്ക്ക് അദ്ദേഹത്തെ കൂട്ടിക്കൊണ്ടുപോയി. സ്ഥലം കണ്ടെത്തുന്നത് മൃഗങ്ങളുടെ നനഞ്ഞ കാൽപ്പാടുകൾ നോക്കിയിട്ടാണ്. ആ സന്ദർഭത്തിൽ ചുവടെ ചേർക്കുന്ന കാളിദാസന്റെ രഘുവംശ പദ്യം തന്റെ ഓർമ്മയിലെത്തിയതായി കേരളവർമ്മ പറയുന്നു:

"ഉത്തസ്ഥുഷഃ സപദിപല്വലപങ്കമധ്യാ-
ന്മുസ്താപ്രരോഹകബളാവയവാനുകീർണ്ണം
ജഗ്രാഹസദ്രുതവരാഹകുലസ്യ മാർഗ്ഗം
സുവ്യക്തമാർദ്രപദ പംക്തിഭിരായതാഭിഃ"

(9-4)

ഇരയെക്കിട്ടുമെന്ന വിശ്വാസത്തിൽ രണ്ടുമൂന്നു മണിക്കൂർ കാത്തിരുന്നിട്ടും ഫലിക്കാതെ വന്നപ്പോൾ ക്ഷമകെട്ട് അദ്ദേഹം സ്വസ്ഥാനം വിട്ട് വേട്ടത്തലവന്റെ അടുത്തേക്ക് ചെന്നു. തലവൻ അദ്ദേഹത്തെ ശാസിച്ചു. ഒച്ചയും അനക്കവുമില്ലാതെ പൂർവ്വസ്ഥാനത്തിരിക്കാൻ അയാൾ നിർദ്ദേശിച്ചു. പത്തു പതിനഞ്ചു മിനിട്ടുകഴിഞ്ഞപ്പോൾ മൃഗത്തിന്റെ അനക്കം കേട്ടു. വേട്ടത്തലവൻ ആംഗ്യംമുഖേന അദ്ദേഹം നിന്നിടത്തേക്കു തന്നെ പന്നിവരുന്നുണ്ടെന്ന് അറിയിച്ചു. തുടർന്ന് വേട്ടക്കാരുടെ ആർപ്പുവിളിയും, മൃഗം പാഞ്ഞുവരുന്ന ശബ്ദവും; ഒട്ടൊന്ന് ഞെട്ടി. എങ്കിലും തന്റെ നേരെ പന്നി പാഞ്ഞുവരുന്നതുകണ്ടപ്പോൾ തെല്ലും പതറാതെ ഉറച്ചുനിന്ന് അതിന്റെ നേർക്ക് നോട്ടം തറപ്പിച്ചു. ആ തറപ്പിച്ച നോട്ടംകണ്ടപ്പോൾ മൃഗം മറ്റൊരു ദിക്കിലേക്ക് ഗതിമാറ്റി. ആ സന്ദർഭം ഉപയോഗിച്ച് വെടിപൊട്ടിച്ചു. വെടി അതിന്റെ തോളെല്ലിൽ തന്നെ തറച്ചു. പെട്ടെന്ന് അത് അദ്ദേഹത്തിന്റെ നേർക്ക് കുതിച്ചുവന്നെങ്കിലും വെടി ശരിക്കും ഏറ്റിരുന്നതുകൊണ്ട് ഉടനെ ചത്തുവീണു. ഈ അനുഭവത്തെപ്പറ്റി കേരളവർമ്മ എഴുതുന്നു: കൊടുംകാട്ടിൽ കടന്നുചെന്നുള്ള എന്റെ ആദ്യത്തെ മൃഗയാവിനോദം ഇങ്ങനെ വിജയപര്യവസായിയായതിൽ എനിക്ക് സംതൃപ്തി തോന്നി. ഇദംപ്രഥമമായി വേട്ടയ്ക്കിറങ്ങുന്ന ഒരാൾക്കും ഇമ്മാതിരി വിജയം നേടാൻ സാധിച്ചിട്ടില്ലെന്ന് വേട്ടക്കാർ ഏകകണ്ഠമായി അഭിപ്രായപ്പെട്ടു.

ഇത്തരം രോമാഞ്ചകരങ്ങളായ അനുഭവങ്ങൾ പലതുണ്ടായിട്ടുണ്ട് കേരളവർമ്മയ്ക്ക്. അവ രേഖപ്പെടുത്തിവയ്ക്കണമെന്ന് അദ്ദേ

ഹത്തിന് ആഗ്രഹമുണ്ടായിരുന്നുവെങ്കിലും അത് നടന്നില്ല. ജീവിത കാലം മുഴുവൻ അദ്ദേഹത്തിന് മൃഗയാവിനോദത്തിൽ അത്യന്തം താത്പര്യമുണ്ടായിരുന്നു. 'മയൂരസന്ദേശ'ത്തിൽത്തന്നെ അതിന് തെളിവുണ്ട്.

"കുന്നിന്നങ്ങേപ്പുറമടവിയാ-
ണായതിൽ പോയതന്ദ്രം
കുന്നിച്ചീടും കുതുകമൊടു ഞാൻ
കൂട്ടി നായാട്ടുകാരെ
പന്നിക്കൂട്ടം പുലിയതുകളേ
വേട്ടയാടീട്ടയത്നം
കൊന്നിട്ടുണ്ടന്നതിലൊരു രസം
സാൽപമല്ലിപ്പൊഴും മേ."

യൂറോപ്യന്മാരുടെ ഒരു നായാട്ടുസംഘത്തെ 'മയൂരസന്ദേശ'ത്തിൽ വർണ്ണിച്ചിരിക്കുന്നതു നോക്കുക.

"തോക്കും താങ്ങിത്തദനുചരരാം
ഹൂണരൊന്നിച്ചു നേരം
പോക്കും തീറ്റിക്കൊരു വകയുമാ-
യെന്നു വേട്ടയ്ക്കു തക്കം
നോക്കുന്നേരത്തകലെയുമിരു-
ന്നിടൊലാ നീയകാലേ
ചാക്കുണ്ടാകാ,മൊരു ശകലവും
ലാക്കുതെറ്റില്ലവർക്ക്."

കൊല്ലത്തെ തന്റെ പാർപ്പിടത്തിനടുത്തുള്ള മൃഗയാസങ്കേതത്തിലേക്ക് ആ സംഘത്തെ നയിച്ചിരുന്നത് ബ്രിട്ടീഷ് റസിഡണ്ട് തന്നെയായിരുന്നു. കേരളവർമ്മ സ്വജീവിതത്തിൽ വേട്ടയ്ക്കു നല്കിയിരുന്ന പ്രാധാന്യം വ്യക്തമാക്കുന്നുണ്ട് 'മയൂരസന്ദേശ'ത്തിലെ അടയാളവാക്യം നോക്കുക.

"ലീലാരണ്യേ വിഹഗമൃഗയാ-
ലോലനായേകദാ ഞാൻ
നീലാപാംഗേ! കമപി നിഹനി-
ച്ചീടിനേൻ നീഡജത്തെ
മാലാർന്നാരാൽമരുവുമിണയെ-
ക്കണ്ടു നീ താം ച നേതും

കാലാഗാരം സപദി കൃപയാ
കാതരേ! ചൊല്ലിയില്ലേ?"

ഈ ഹൃദയസ്പർശിയായ സംഭവമാണ് തന്റെ പ്രേയസിമായുള്ള ഗാഢബന്ധം വ്യക്തമാക്കുന്നതിനുള്ള അടയാളമായി കേരളവർമ്മ സ്വീകരിച്ചത് എന്ന വസ്തുത അദ്ദേഹത്തിന്റെ മൃഗയാകൗതുകത്തിന് മതിയായ തെളിവ് നൽകുന്നു.

കായികവിനോദങ്ങളോടും അദ്ദേഹത്തിന് വലുതായ താത്പര്യമുണ്ടായിരുന്നു. നീന്തുന്നതിലും വഞ്ചി തുഴയുന്നതിലും അദ്ദേഹമൊരു വിദഗ്ദ്ധനായിരുന്നു. രണ്ടും വളരെയധികം അദ്ദേഹത്തെ ആനന്ദിപ്പിച്ചിരുന്നു. ഈ വിനോദങ്ങൾക്ക് തക്ക സൗകര്യം തിരുവനന്തപുരത്ത് ഇല്ലാതിരുന്നതുകൊണ്ട് അതിലേക്കായി മറ്റു സ്ഥലങ്ങളിലേക്ക് അദ്ദേഹം പോകാറ് പതിവായിരുന്നു. വള്ളംകളിക്ക് പ്രസിദ്ധമായ പമ്പാതീരത്തെ ആറന്മുള അദ്ദേഹത്തിന് ഇഷ്ടപ്പെട്ട ഒരു താവളമായിരുന്നു. അവിടത്തെ കൊട്ടാരങ്ങളിലൊന്നിൽ അദ്ദേഹം ഇടയ്ക്കിടെപോയി താമസിക്കുകയും തത്പരരായ ചില കുടുംബാംഗങ്ങളോടൊത്ത് ജലവിനോദങ്ങളിൽ പങ്കെടുക്കുകയും ചെയ്തിരുന്നു.

ഓണക്കാലത്ത് വർഷം തോറും നടത്താറുള്ള ആറന്മുള വള്ളംകളിയിൽ കഥാപുരുഷൻ പങ്കെടുത്തിരുന്നു. ആറന്മുള ശ്രീപാർത്ഥസാരഥിക്ക് ഉത്രാടം നാളിൽ അർപ്പിക്കുന്ന വഴിപാടാണ് വള്ളംകളി. ചുണ്ടൻ വള്ളങ്ങളും മറ്റ് നാടൻ വള്ളങ്ങളും പങ്കെടുക്കുന്ന ആ ജലോത്സവം കാണാനായി നാടിന്റെ നാനാഭാഗങ്ങളിൽ നിന്ന് ജനങ്ങൾ എത്തിച്ചേരും. ചുണ്ടൻ വള്ളങ്ങളിൽ ക്ഷേത്രം വകയായ പള്ളിയോടം തന്നെ മുഖ്യം. വള്ളത്തിന്റെ തലപ്പത്ത് പരിചയ സമ്പന്നരായ തുഴക്കാരുണ്ടാവും. അവരാണ് വള്ളത്തെ നയിക്കുക. അണിയത്ത് ജലനിരപ്പിൽ നിന്ന് ഏതാണ്ട് ആറടി ഉയരത്തിൽ നിലയുറപ്പിച്ചുകൊണ്ട് അവർ തുഴയും. തടികൊണ്ടുണ്ടാക്കിയ തുഴയ്ക്ക് എട്ടടി നീളം വരും. ഒരിക്കൽ പള്ളിയോടത്തിൽ കയറിയ കേരളവർമ്മയ്ക്ക് ഒരു മോഹം. ആ നീണ്ട തുഴ കൈയിലേന്തി അണിയത്തു നിന്ന് വള്ളമോടിക്കണം. അന്ന് ആറന്മുളകൊട്ടാരത്തിലെ മൂത്ത തമ്പുരാനാണ് തുഴക്കാരുടെ നേതൃസ്ഥാനത്തു നിൽക്കുന്നത്. അദ്ദേഹത്തിനറിയാം പരിചയമില്ലാത്തവർക്ക് അണിയത്തുനിന്ന് തുഴപിടിച്ച് വള്ളമോടിക്കാൻ പറ്റുകയില്ലെന്ന്. അതുകൊണ്ട് അതിന് തുനിയരുതെന്ന് അദ്ദേഹം കേരളവർമ്മയെ ഉപദേശിച്ചു. തുനിഞ്ഞാൽ വള്ളത്തിന്റെ ഗതിവേഗം കൂടുമ്പോൾ വെള്ളത്തിൽ വീഴുകയാവും ഫലം. പക്ഷേ കേരളവർമ്മയ്ക്ക് ശാഠ്യം തനിക്ക് തുഴഞ്ഞേ തീരൂ. എന്നാലുടനെ അദ്ദേഹത്തിന് ബോധ്യ

മായി തനിക്കത് പറ്റുകയില്ലെന്ന്. കേരളവർമ്മ തോൽവി സമ്മതിച്ചിട്ടുള്ള ചുരുക്കം ചില സന്ദർഭങ്ങളിലൊന്നായിരിക്കണം അത്. 'മയൂര സന്ദേശ'ത്തിൽ ഒരു വള്ളംകളിയുടെ വർണ്ണനയുണ്ട്. ഇക്കാര്യത്തിൽ അദ്ദേഹത്തിനുള്ള താത്പര്യം അത് വ്യക്തമാക്കും.

"പിന്നിൽക്കൂടിപ്പുറിചൊടണയും
മറ്റു ബോട്ടൊന്നു കണ്ടാൽ
മുന്നിൽപ്പോകുന്നതിനു മുറുകി-
ത്തണ്ടു ചാണ്ടിത്തുടങ്ങും
തെന്നിച്ചംഭസ്സിലതിരയം
ബോട്ടുപായിക്കുമുള്ളം-
തന്നിൽ തിങ്ങുന്നഹമഹമിക-
യ്ക്കൊത്തു കൈവർത്തരപ്പോൾ."

മുട്ടനാടുമായുള്ള ഏറ്റുമുട്ടലാണ് കേരളവർമ്മയ്ക്ക് ഇഷ്ടമുള്ള മറ്റൊരു വിനോദം – തന്നെകുത്തിമറിക്കാൻ പാഞ്ഞുവരുന്ന മുട്ടനാടിനെ തടുക്കുക. അതിലേക്കായി അദ്ദേഹം കരുത്തുള്ള ഒരു മുട്ടനാടിനെ തീറ്റികൊടുത്ത് വളർത്തിയിരുന്നു. കളി തുടങ്ങുമ്പോൾ മുട്ടനാട് അകലെ നിന്ന് ക്രുദ്ധനായി പാഞ്ഞുവരും – കഥാപുരുഷനെ ഇടിച്ചു മലർത്താനായി. അദ്ദേഹം ഉടനെ ഒരു പലക കൊണ്ട് അതിനെ തടുക്കും. ഇതിന് കായികശക്തി മാത്രംപോരാ, നല്ല പരിശീലനവും വേണം. ഒരിക്കൽ അദ്ദേഹത്തെ സന്ദർശിക്കാനായി പന്തളം കൊട്ടാരത്തിൽ നിന്ന് ശക്തൻ തമ്പുരാൻ എന്ന് പേരുള്ള കരുത്തനായ ഒരു തമ്പുരാൻ വന്നു. മുട്ടനാടുമായി ഏറ്റുമുട്ടുന്ന വിനോദം വിവരിച്ചുകേട്ടപ്പോൾ ശക്തൻ തമ്പുരാന് ഒരു കൈ നോക്കാൻ കൗതുകം തോന്നി. കേരളവർമ്മ സമ്മതിച്ചു. അടുത്ത ദിവസം ഒരു നിശ്ചിത സമയത്ത് ആകാമെന്ന് തീരുമാനമായി. തമ്പുരാൻ വന്നു. ആട് തയ്യാറായപ്പോൾ തമ്പുരാന്റെ കൈവശം തടുക്കാനുള്ള പലക ഏൽപിച്ചു. ആട് പതിവുപോലെ പാഞ്ഞടുത്തു. ശക്തൻ തമ്പുരാൻ ഒന്നു വിരണ്ടു. പലക ദൂരെക്കളഞ്ഞ് മുട്ടനാടിനെ കയറിപ്പിടിച്ചു. കണ്ടു നിന്ന കേരളവർമ്മയ്ക്ക് അൽപനേരത്തെ രസത്തിനു വകയായി. പക്ഷെ കളി കാര്യമാകുമോ എന്നു ഭയപ്പെട്ട അദ്ദേഹം ഇടയ്ക്കുകയറി തമ്പുരാനെ രക്ഷിച്ചു. ഓട്ടം, ചാട്ടം, കരണംമറിയൽ തുടങ്ങിയ വിനോദങ്ങളിലെല്ലാം സമർത്ഥനായിരുന്നു കഥാപുരുഷൻ.

വല്ലാത്ത നാശനഷ്ടങ്ങൾ ഉണ്ടാക്കുമായിരുന്ന രണ്ടു തീപ്പിടിത്തങ്ങൾ നടന്നപ്പോൾ അവ കെടുത്താൻ അദ്ദേഹം നടത്തിയ വീരോചിത ശ്രമങ്ങളും പ്രസ്താവ്യമത്രേ. വിലപ്പെട്ട താളിയോലഗ്രന്ഥങ്ങൾ സൂക്ഷിച്ചിരുന്ന ഗ്രന്ഥപ്പുരയ്ക്കാണ് ഒരിക്കൽ അപകടം പിണ

ഞ്ഞത്. ഉടുമുണ്ടുപോലും മാറ്റാതെ കേരളവർമ്മ പഞ്ഞുചെന്ന് തീകെടുത്തുന്നതിൽ ഏർപ്പെട്ടിരുന്ന കൊട്ടാരം ശേവുകക്കാർക്ക് മുൻനിന്ന് തീ കെടുത്താൻ ഉത്സാഹിച്ചു. ഹരിപ്പാട്ടുകൊട്ടാരത്തിൽ കഴിയുന്ന കാലത്താണ് പിന്നൊരു സംഭവം. കൊട്ടാരത്തിന്റെ എടുപ്പുകൾ തമ്മിൽ ബന്ധിപ്പിക്കുന്ന ഒരു കൂരയ്ക്ക് പെട്ടെന്ന് തീപിടിച്ചു. ജനം എന്തുചെയ്യണമെന്നറിയാതെ പകച്ചു നിന്നപ്പോൾ കഥാപുരുഷൻ സ്വന്തം ചുമലുകൾകൊണ്ടു തന്നെ കൂര തട്ടിത്താഴെയിട്ട് അത്യാഹിതം ഒഴിവാക്കി.

ഭാരോദ്വഹനമാണ് കേരളവർമ്മ നിരന്തരം പരിശീലിച്ചിരുന്ന മറ്റൊരു വിനോദം. അതിലേക്കായി അദ്ദേഹം വലിയൊരു ഇരുമ്പുണ്ട സൂക്ഷിച്ചിരുന്നു. കേരളവർമ്മയ്ക്ക് ഭാരോദ്വഹനത്തിലും താത്പര്യമുണ്ടെന്ന് ഒരിക്കൽ ചട്ടമ്പിസ്വാമികൾ എങ്ങനെയോ മനസ്സിലാക്കി. ചട്ടമ്പിസ്വാമികളും ഒരു ബഹുമുഖപ്രതിഭയായിരുന്നു. ആധ്യാത്മിക ശക്തിയോടൊപ്പം കായിക ശക്തിയും വളർത്തിയിരുന്നു അദ്ദേഹം. ഭാരോദ്വഹനത്തിലും തത്പരനായിരുന്നു. കേരളവർമ്മയ്ക്ക് ആ വിഷയത്തിൽ എത്ര കരുത്തുണ്ടെന്നറിയാൻ സ്വാമികൾക്ക് കൗതുകം തോന്നി. ഒരു ദിവസം സ്വാമികൾ തന്റെ ഒരു വിശ്വസ്ത ശിഷ്യനോടൊപ്പം കേരളവർമ്മയുടെ വസതിയിലെത്തി, അവിടെ സൂക്ഷിച്ചിരുന്ന ഇരുമ്പുണ്ട ഉയർത്തിനോക്കി സംതൃപ്തനായി.

കേരളവർമ്മ സാഹിത്യകാരന്മാരുടെ പുരസ്കർത്താവെന്ന നിലയിൽ പ്രശസ്തനായിരുന്നെങ്കിലും ഗുസ്തിക്കാർക്ക് അദ്ദേഹം നൽകിയ രക്ഷാകർതൃത്വം അത്ര വെളിപ്പെട്ടിട്ടില്ല. അദ്ദേഹം നല്ലൊരു ഗുസ്തിക്കാരനുമായിരുന്നു. തിരുവനന്തപുരത്തു വരുന്ന ഗുസ്തിക്കാരെ സ്വവസതിയിലേക്കു ക്ഷണിച്ചുവരുത്തി അവരോട് ഗുസ്തിയിലേർപ്പെടാൻ അദ്ദേഹം താത്പര്യം കാണിച്ചു. ഗുസ്തികഴിഞ്ഞാൽ എതിരാളിക്ക് വിലപ്പെട്ട സമ്മാനങ്ങൾ നൽകും. അങ്ങനെ അക്കാലത്തെ ഗുസ്തിക്കാർക്കും അദ്ദേഹത്തെ വലിയ ബഹുമാനമായിരുന്നു.

കേരളവർമ്മ മികച്ച ഒരു ക്രിക്കറ്റു കളിക്കാരനുമായിരുന്നു. തിരുവനന്തപുരത്തെ ഒന്നാമത്തെ ക്രിക്കറ്റു ക്ലബ്ബ് സംഘടിപ്പിച്ചത് അദ്ദേഹമാണ്. ചതുരംഗത്തിന്റെ കാര്യത്തിലും അങ്ങനെതന്നെ. അദ്ദേഹം നന്നായി ചതുരംഗം കളിക്കുമായിരുന്നു. തിരുവനന്തപുരത്ത് ആദ്യമായി ചതുരംഗക്കളിക്കാരുടെ ഒരു സംഘം രൂപീകരിച്ചതും അദ്ദേഹം തന്നെ. പലമാതിരി ആയുധങ്ങൾ പ്രയോഗിക്കുന്നതിൽ അദ്ദേഹം വൈദഗ്ദ്ധ്യം നേടിയിരുന്നു. സാഹിത്യ രചനയെക്കാൾ തനിക്കിഷ്ടം കടുന്തുടി പ്രയോഗമാണെന്ന് അദ്ദേഹം ഒരിക്കൽ പറയുകയുണ്ടായി. പയറ്റുമുറകളിലും സമർത്ഥനായിരുന്നു അദ്ദേഹം. നിത്യവും ക്രമമായി വ്യായാമം ചെയ്യുക നിമിത്തം അദ്ദേഹത്തിന്റെ

ശരീരം നല്ല അവയവപ്പൊരുത്തത്തിലൂടെ സൗഷ്ഠവം നേടി. അക്കാലത്ത്, അറിവുള്ളയാളുകൾ കേരളവർമ്മയുടെ ശരീര ഭംഗി വർണ്ണിക്കുന്നതിന് കാളിദാസൻെറ രഘുവംശത്തിലെ ദിലീപവർണ്ണന ഉദ്ധരിക്കുമായിരുന്നു:

"വ്യൂഢോരസ്കോ വൃഷസ്കന്ധഃ
സാലപ്രാംശുർമ്മഹാഭുജഃ
ആത്മകർമ്മ ക്ഷമം ദേഹം
ക്ഷാത്രോ ധർമ്മ ഇവാശ്രിതഃ"

സാഹിത്യത്തിലും രാജസദസ്സിലുമുള്ള സ്ഥാനം, കായികവും മാനസികവുമായ സിദ്ധിസാകല്യം ഇവയൊക്കെ പരിഗണിക്കുമ്പോൾ ഇംഗ്ലീഷ് സാഹിത്യകാരനായ സർ ഫിലിപ്പ് സിഡ്നിയോട് കേരളവർമ്മയെ സാദൃശ്യപ്പെടുത്താവുന്നതാണ്.

കേരളവർമ്മ ഇപ്രകാരം ഒരു ബഹുമുഖപ്രതിഭയായി രൂപംകൊണ്ടു വരവേ, അദ്ദേഹത്തിൻെറ സഹധർമ്മിണിയായ ലക്ഷ്മീഭായിത്തമ്പുരാട്ടിയും ഗണനീയമായ പല നേട്ടങ്ങളും സമാർജ്ജിക്കുകയായിരുന്നു. പിൽക്കാലത്ത് 'മയൂരസന്ദേശ'ത്തിൽ കേരളവർമ്മ അവർക്കു നൽകിയ പ്രശസ്തി അക്ഷരാർത്ഥത്തിൽത്തന്നെ സത്യമാണ്. നിരതിശായിയായ ലാവണ്യത്തിന്നിരിപ്പിടമായ തമ്പുരാട്ടി സംഗീതത്തിൽ പ്രത്യേക വൈദഗ്ദ്ധ്യം നേടിയിരുന്നു. കേരളവർമ്മയുടെ ചിത്രീകരണം നോക്കുക:

"പെണ്ണില്ലൂർവ്വീതലമതിൽ മഹാ-
രാജ്ഞിയെപ്പോലെയിപ്പോൾ
വിണ്ണിൽപ്പോലും വിപുലഗുണസത്-
കീർത്തിസമ്പൂർത്തിയോർത്താൽ
എണ്ണിക്കൂടാത്തൊരു സുഷമയു-
ള്ളോരു തൻ മൂർത്തിയാർക്കും
കണ്ണിൽച്ചേർക്കും ഭഗവര!പരം
ഹർഷപീയൂഷവർഷം" (2-35)

അവരുടെ സംഗീത നൈപുണി വിവരിക്കുന്നത് ശ്രദ്ധിക്കുക:

"വാണീദേവീ പരമുദിതമാ-
യോരു കൗതൂഹലത്താൽ
ക്ഷോണീലോകേ സ്വയമവതരി-
ച്ചെന്നൊരാശങ്കയേകും-
...ന്നീശാബേക്ഷണ നിപുണമായ്

വീണവായിക്കുമപ്പോൾ
വാണീടും നീയവിടെയമിതാ-
നന്ദനിഷ്പന്ദനായി" (2-41)

കേരളവർമ്മയെ തമ്പുരാട്ടി സംഗീതം പഠിപ്പിച്ചു. അതിനുപകരം അദ്ദേഹം അവരെ സാഹിത്യം പഠിപ്പിച്ചു. മലയാളത്തിലും സംസ്കൃതത്തിലും ഗാനരചന സുസാധ്യമായിരുന്നു ലക്ഷ്മീഭായിക്ക്. കഥാപുരുഷൻ മയൂരേന്ദ്രനോടു പറയുന്നതു നോക്കുക.

"ദൂനം ചിത്തം ദുരിതഹരമാം
നാമപാരായണത്താ-
ലാനന്ദിപ്പിച്ചതിവിദുഷിതാൻ
കീർത്തനം തീർത്തനേകം
ഗാനംചെയ്യുന്നളവിലള-
വില്ലാത്തൊരാനന്ദപൂരേ
നൂനം മജ്ജിച്ചിടുമയിമയൂ-
രേന്ദ്ര! കർണ്ണേന്ദ്രിയം തേ." (2-42)

തമ്പുരാട്ടി വൈദഗ്ദ്ധ്യം നേടിയ മറ്റൊരു കലാവിശേഷമാണ് ചിത്രരചന.

അങ്ങനെ എല്ലാംകൊണ്ടും അനുഗൃഹീതരായ ആ ദമ്പതികൾ കൊട്ടാരത്തിൽ സ്വൈരവും ഐശ്വര്യസമൃദ്ധവുമായ ജീവിതം നയിച്ചുപോന്നു. വേണ്ടുന്നത്ര പ്രചോദനം നേടാനാവാം, കേരളവർമ്മ വിക്ടോറിയാ രാജ്ഞിയുടെ ഭർത്താവായ ആൽബർട് രാജകുമാരന്റെ ജീവചരിത്രം - ഇടയ്ക്കിടെ വായിക്കാറുണ്ടായിരുന്നുവത്രേ.

# 3

## രാജാവിനെതിരെ കലാപം

ആയില്യം തിരുനാൾ, വിശാഖം തിരുനാൾ എന്നിവരോട് കേരളവർമ്മ പുലർത്തിയിരുന്ന ഗാഢബന്ധത്തെപ്പറ്റി നേരത്തേ പരാമർശിച്ചിരുന്നുവല്ലോ. രാജത്വത്തിന്റെ പ്രൗഢിയും പ്രായത്തിന്റെ മൂപ്പും ഉണ്ടായിരുന്നിട്ടും അവരിരുവരും കേരളവർമ്മയെ സമനിലയിൽ തന്നെ പരിഗണിച്ചിരുന്നു. അദ്ദേഹത്തിന്റെ അഗാധമായ പാണ്ഡിത്യത്തിനും അനിതരങ്ങളായ ഗുണവിശേഷങ്ങൾക്കും നൽകിയ അംഗീകാരമായിരുന്നു അത്. തമ്പുരാക്കന്മാരിരുവരും ബുദ്ധിപരമായും സാംസ്കാരികമായും മികച്ച നേട്ടങ്ങളുള്ള പ്രശസ്ത വ്യക്തികളായിരുന്നു. ആയില്യം ബഹുഭാഷാ പണ്ഡിതനും, കലാസ്വാദകനും, മികച്ച സംഗീതജ്ഞനും ആയിരുന്നു. സാഹിത്യ കുതുകിയായ ആയില്യമാണ് ശാകുന്തളത്തിന് മലയാളത്തിൽ ആദ്യമായി ഒരു ഗദ്യ പരിഭാഷ തയ്യാറാക്കിയത്. കലാകാരന്മാർക്കും സാഹിത്യകാരന്മാർക്കും അദ്ദേഹം വേണ്ട പ്രോത്സാഹനം നൽകി. "അദ്ദേഹത്തിന്റെ ഉദാരത ഗാഢവും സ്വാഭാവവും ആയിരുന്നുവെങ്കിലും ആ പട്ടുകയ്യുറയ്ക്കുള്ളിൽ ഒരു ഉരുക്കു കൈ ഉണ്ടായിരുന്നു"വത്രേ.

തമ്പുരാക്കന്മാർ രണ്ടുപേരും സർ. ടി. മാധവറാവുവിന്റെ ശിഷ്യരായിരുന്നു. ആ ശിഷ്യത്വം കൊണ്ട് കൂടുതൽ പ്രയോജനം നേടിയത് വിശാഖമാണ്. ഇംഗ്ലീഷിൽ അഗാധ പാണ്ഡിത്യം നേടിയിരുന്ന റാവു ഇംഗ്ലീഷ് സാഹിത്യത്തിന്റെ വിവിധ ശാഖകളിലും ആധുനിക ശാസ്ത്രത്തിന്റെ വിവിധ മണ്ഡലങ്ങളിലും വിശാഖത്തിന് പ്രദാനം ചെയ്ത അറിവ് അദ്ദേഹത്തെ ഒരു പുരോഗമന

കാംക്ഷിയാക്കി മാറ്റി. അതോടൊപ്പം സംസ്കൃതമുൾപ്പെടെയുള്ള ഭാരതീയ ഭാഷകളിലും നിഷ്ണാതനായിരുന്നു വിശാഖം. പ്രശ്നങ്ങളോടുള്ള താത്ത്വിക സമീപനവും ഇംഗ്ലീഷിൽ മൗലിക രചന നടത്താൻ നേടിയ പരിചയവും വിശാഖത്തെ ആയില്യത്തിൽ നിന്ന് വ്യത്യസ്തനാക്കി. ഈ നൈസർഗ്ഗികമായ സാഹിത്യാഭിമുഖ്യം വിശാഖത്തെ കേരളവർമ്മയോട് അടുപ്പിച്ചു. അനന്തരവളായ ലക്ഷ്മീഭായിയെ കേരളവർമ്മ വിവാഹം കഴിക്കുംമുമ്പുതന്നെ ആ അടുപ്പം ആരംഭിച്ചു. സദ്വൃത്തിയുടെ കാര്യത്തിൽ ആയില്യത്തിൽ നിന്ന് ഭിന്നനായിരുന്നു വിശാഖം. സദാചാരമൂല്യങ്ങളിലും ആദർശങ്ങളിലും തികച്ചും ദൃഢമായിരുന്നു വിശാഖത്തിന്റെ നിലപാട്. ഇങ്ങനെ വ്യക്തിത്വസവിശേഷതകൾ പലതിലും ആയില്യത്തിൽ നിന്ന് വ്യത്യസ്തനായിരുന്നു വിശാഖം.

സ്വഭാവവിശേഷംകൊണ്ടും സിദ്ധിവൈഭവംകൊണ്ടും ലക്ഷ്മീഭായിക്ക് തികച്ചും അനുരൂപനായ വരനായിരുന്നു കേരളവർമ്മ. പക്ഷേ ആ ബന്ധം ആയില്യത്തിന് ഹിതകരമായിരുന്നില്ല. എങ്കിലും രാജാവായ ശേഷം ആയില്യം കേരളവർമ്മയോട് അസുഖമൊന്നും പ്രകടമാക്കിയില്ല. അദ്ദേഹം കേരളവർമ്മയെ പലപ്പോഴും കൊട്ടാരത്തിലേക്ക് ക്ഷണിക്കാറുണ്ടായിരുന്നു. ചിലപ്പോഴൊക്കെ കേരളവർമ്മയുടെ പാർപ്പിടമായ തേവാരത്തുകോയിക്കലിൽ ചെന്ന് അദ്ദേഹവുമായി വളരെ നേരം പല വിഷയങ്ങളെക്കുറിച്ചും ചർച്ചനടത്താറുണ്ടായിരുന്നു. കേരളവർമ്മയ്ക്ക് നൽകിയ പ്രോത്സാഹനത്തിന് ഒരുദാഹരണം പ്രസ്താവ്യമാണ്. ഒരിക്കൽ മഹാരാജാവ് തേവാരത്തുകോയിക്കലിൽ ചെന്ന് തന്നോടൊപ്പം കുതിരപ്പുറത്ത് പഞ്ചാരക്കുന്ന് വരെ ചെല്ലണമെന്നു കേരളവർമ്മയോട് ആവശ്യപ്പെട്ടു. പഞ്ചാരക്കുന്ന് ശംഖുംമുഖം കടപ്പുറത്തുനിന്ന് ഏതാണ്ട് ഒരു മൈൽ അകലെയാണ്. മഹാരാജാവ് നാല്കുതിരപൂട്ടിയ രഥത്തിലാണ് സഞ്ചരിച്ചിരുന്നത്. കുന്നിൻപുറത്തുചെന്നിട്ട് ശംഖുംമുഖത്തേക്ക് സവാരി ആരംഭിച്ചപ്പോൾ കേരളവർമ്മയോട് ഒരു ശ്ലോകം രചിക്കാൻ മഹാരാജാവ് നിർദ്ദേശിച്ചു; ശ്ലോകം സമുദ്രത്തെ വർണ്ണിച്ചുകൊണ്ടായിരിക്കണമെന്നും. ഏതാനും മിനിട്ടിനകം ഇരുവരും ശംഖുംമുഖത്തെത്തി. കുതിരപ്പുറത്തു സഞ്ചരിക്കവേ രാജനിർദ്ദേശപ്രകാരം രചിച്ച ശ്ലോകം കേരളവർമ്മ ചൊല്ലിക്കേൾപ്പിച്ചു. മഹാരാജാവ് സന്തുഷ്ടനായി. അതേവിഷയത്തെപ്പറ്റി പുതിയൊരു ശ്ലോകം കൂടി ഉടൻ ഉണ്ടാക്കിച്ചൊല്ലണമെന്നായി രാജാവ്. പ്രതിഭാശാലിയായ കേരളവർമ്മ പൊടുന്നനേ തന്നെ മറ്റൊരു ശ്ലോകം ഉണ്ടാക്കി ചൊല്ലി – ഇരമ്പുന്ന സമുദ്രത്തിന്റെ ശബ്ദത്തിനൊപ്പിച്ച പ്രൗഢശബ്ദബന്ധുരമായ ശ്ലോകം. ആഹ്ളാദവിവശനായ മഹാരാജാവ് ഉടനെയൊരു വീരശൃംഖല അണിയിച്ച് കേരളവർമ്മയെ ചരിതാർത്ഥനാക്കി.

കഥാപുരുഷന് ആവശ്യമുള്ള ഏതു പുസ്തകവും കൊട്ടാരത്തിൻെറ ചെലവിൽ വാങ്ങുന്നതിനുള്ള അവകാശം രാജകൽപന പ്രകാരം നൽകിയിരുന്നു. ഒരിക്കൽ മഹാരാജാവ് കറങ്ങുന്ന ഒരു ബുക്ക്ഷെൽഫ് അദ്ദേഹത്തിന് സമ്മാനമായി നൽകി. പിന്നൊരു രാജസമ്മാനം ഒരു വീണയാണ. കൊട്ടാരപ്പറമ്പിൽ നിന്നുമുറിച്ചെടുത്ത പ്ലാവിൻതടികൊണ്ട് നിർമ്മിച്ച വീണ. പിന്നൊന്ന് ദന്ത നിർമ്മിതമായ ഒരു ഊന്നുവടിയാണ്. കേരളവർമ്മയുടെ കുടുംബം കാർത്തികപ്പള്ളി കൊട്ടാരത്തിൽ നിന്ന് മാറി പാർപ്പുറപ്പിച്ച അനന്തപുരം കൊട്ടാരം മഹാരാജാവിൻെറ ഉദാരമായ ധനസഹായത്തോടെ നിർമ്മിച്ചതാണ്. ഇങ്ങനെ തന്നിൽ രാജപ്രീതിചൊരിഞ്ഞു കൊണ്ടിരിക്കെ പ്രത്യുപഹാരമെന്ന മട്ടിൽ കേരളവർമ്മ ഉചിതസന്ദർഭങ്ങളിൽ പ്രശസ്തി കാവ്യങ്ങൾ രചിച്ച് സമർപ്പിക്കാറുണ്ടായിരുന്നു. അത്തരമൊരു പ്രശസ്തികാവ്യമാണ് 1865 -ൽ എഴുതിയ 'തുലാഭാരശതകം.' അക്കൊല്ലം ആറുവിശിഷ്ട രത്നങ്ങൾ പതിച്ച ഒരു മോതിരം മഹാരാജാവ് അദ്ദേഹത്തിന് സമ്മാനിച്ചു. ദൂരദേശങ്ങളിൽ യാത്ര പോകുമ്പോൾ മഹാരാജാവ് കേരളവർമ്മയെയും ഒപ്പം കൊണ്ടുപോവുക പതിവായിരുന്നു. 1865 - ൽ മഹാരാജാവിൻെറ മദിരാശിയാത്രയിൽ കേരളവർമ്മ അദ്ദേഹത്തെ അനുഗമിക്കുകയും എഡിൻബറോ രാജകുമാരനെ കാണുന്നതുൾപ്പെടെയുള്ള അവിടത്തെ രാജകീയ പരിപാടികളിൽ പങ്കെടുക്കുകയും ചെയ്തു. 1867-ൽ മലയാള പാഠപുസ്തകരചനയ്ക്കൊരു കമ്മിറ്റി രൂപീകരിച്ചപ്പോൾ കേരളവർമ്മ അതിലൊരംഗമായി നിയമിക്കപ്പെട്ടു. തുടർന്ന് 1868 - ൽ അതിൻെറ അധ്യക്ഷനായും നിയമിതനായി. വ്യക്തിപരമായ അടുപ്പംകൊണ്ടു മാത്രമല്ല, കേരളവർമ്മയുടെ പരിണതമായ രാഷ്ട്രീയ പ്രജ്ഞയോടുള്ള ആദരവുകൊണ്ടും കൂടിയാണ് മഹാരാജാവ് അദ്ദേഹത്തെ ബ്രിട്ടീഷ് റസിഡണ്ടുമായി മർമ്മപ്രധാനമായ രാജ്യകാര്യങ്ങൾ ചർച്ച ചെയ്യുന്നതിന് നിയോഗിച്ചുപോന്നത്. മഹാരാജാവിൻെറ ഈ ഔദാര്യം കേരളവർമ്മയുടെ വ്യക്തിത്വത്തിൻെറ സമഗ്രമായ വികാസത്തിന് വലിയൊരളവുവരെ പ്രയോജകമായി ഭവിച്ചു.

സർ. ടി. മാധവറാവുവിനെപ്പോലെ പ്രഗല്ഭനായ. ഒരു ഭരണാധികാരിയെ ദിവാനായും, വിശാഖം തിരുനാളിനെപ്പോലെ പ്രബുദ്ധനും സഹകരണസന്നദ്ധനുമായ ഒരാളെ സഹോദരനായും ലഭിച്ചത് ആയില്യം തിരുനാളിൻെറ മഹാഭാഗ്യമായിരുന്നു. തന്നിമിത്തം അദ്ദേഹത്തിൻെറ ഭരണത്തിൻെറ ആദ്യഘട്ടം തിരുവിതാംകൂർ സംസ്ഥാനത്തിൻെറ സുവർണ്ണദശയായി, പ്രബുദ്ധവും വിവേകപൂർണ്ണവുമായ ഒരു ഭരണസംവിധാനം അന്നിവിടെ വികാസം പ്രാപിച്ചു. അങ്ങനെ നാട്ടുരാജ്യങ്ങളുടെ കൂട്ടത്തിൽ തിരുവിതാംകൂർ ഒന്നാം

സ്ഥാനത്തെത്തി ആയില്യത്തിൻെറ ഭരണസാമർത്ഥ്യത്തെ അംഗീകരിച്ചുകൊണ്ട് ബ്രിട്ടീഷ് സർക്കാർ അദ്ദേഹത്തിനു അത്യുന്നതമായ ബഹുമതിബിരുദങ്ങൾ സമ്മാനിച്ചു. പക്ഷേ ഭരണത്തിൻെറ രണ്ടാംഘട്ടമായപ്പോഴേക്കും ആയില്യം സ്വേച്ഛാ പ്രഭുവും അഴിമതിക്കാരനുമായി മാറി.

ഭരണത്തിൻെറ അധോഗതിയാലും സ്വജനക്ഷേമത്തിൽപ്പോലും മഹാരാജാവ് പ്രകടമാക്കിയ ഉദാസീനതയാലും സഹോദരനായ വിശാഖം തിരുനാൾ ഭരണകാര്യങ്ങളിൽ താത്പര്യം കാട്ടാതായി. സഹോദരന്മാർ തമ്മിലുള്ള സഹകരണവും കുറഞ്ഞുവന്നു. സഹോദരൻെറ കഴിവുകളിലും തന്നിമിത്തം വർദ്ധിച്ചുവരുന്ന ജനസമ്മതിയിലും മഹാരാജാവ് അസൂയാലുവായി. രാജകൽപനകൾ മുഴുക്കെ നിറവേറ്റാൻ കഴിയാതെ വന്നതുമൂലം ദിവാനും അദ്ദേഹത്തിൻെറ അപ്രീതിക്കു പാത്രമായി. ആ സാഹചര്യത്തിൽ സ്വാഭാവികമായി ഇളയ രാജാവും ദിവാനും തമ്മിലുള്ള അടുപ്പം കൂടി. ദിവാൻ നിർദ്ദേശിച്ച ചില ഭരണപരിഷ്കാരങ്ങൾ അംഗീകരിക്കാൻ രാജാവ് വിസമ്മതിച്ചു. ഇളയരാജാവ് അക്കാര്യത്തിൽ ദിവാന് പിന്തുണ നൽകി. ആയിടയ്ക്കാണ് ഇളയരാജാവ് മദിരാശിയിൽ പോകുന്നതിന് മഹാരാജാവിൻെറ അനുവാദം തേടിയത്. മഹാരാജാവിന് അതത്ര സമ്മതമായിരുന്നില്ലെങ്കിലും, ദിവാൻ ഇളയരാജാവിനെ ശക്തമായി അനുകൂലിച്ചതു നിമിത്തം ആ അപേക്ഷ തിരസ്കരിക്കാൻ നിർവാഹമില്ലാതെ വന്നു. വിശാഖത്തിൻെറ മദിരാശിപര്യടനം വിജയകരമായത് മഹാരാജാവിനെ അസ്വസ്ഥനാക്കി. ദിവാനോടായി അദ്ദേഹത്തിൻെറ വിരോധം. മാധവറാവു ദിവാൻപദത്തിൽ തുടരുന്നത് സഹിക്കാൻ നിവൃത്തിയില്ലാതെവന്ന രാജാവ് 1872 - ൽ അദ്ദേഹത്തെ അവിടെ നിന്ന് വിടുതൽ ചെയ്തു. പകരം ശേഷയ്യാ ശാസ്ത്രിയെ ദിവാനായി നിയമിച്ചു. ഇതേത്തുടർന്ന് വിശാഖംതിരുനാൾ പേരുവയ്ക്കാതെ ഒരു ലേഖനം 'കൽക്കട്ടാ റിവ്യൂ'വിൽ പ്രസിദ്ധം ചെയ്തു. അതിൽ ഭരണാധികാരിയെന്ന നിലയിൽ മാധവറാവു കാട്ടിയ വൈദഗ്ദ്ധ്യത്തെ പ്രശംസിക്കുകയും, ആയില്യത്തെ ആക്ഷേപപാത്രമാക്കുകയും ചെയ്തു. അന്നത്തെ ഇന്ത്യാവൈസ്രായി നോർത്തു ബ്രൂക്ക് പ്രഭുവായിരുന്നു. ലേഖനം അദ്ദേഹത്തിൻെറ ശ്രദ്ധയിൽപ്പെട്ടു. അതിൻെറ ഫലമായി അദ്ദേഹം മാധവറാവുവിനെ ബറോഡയിലെ റീജൻറായി നിയമിച്ചു. ഇതൊരു ശത്രുതാപരമായ പ്രവൃത്തിയായി കണ്ട മഹാരാജാവ് ക്ഷുഭിതനാവുകയും സഹോദരനായ വിശാഖത്തെ പീഡിപ്പിച്ചു തുടങ്ങുകയും ചെയ്തു. കേരളവർമ്മ തൻെറ വിശാഖ വിജയം മഹാകാവ്യത്തിൽ രാവണൻ വിഭീഷണനെ പീഡിപ്പിച്ചതിനോടാണ് ഇതിനെ താരതമ്യപ്പെടുത്തിയത്.

ആയില്യം തിരുനാളിൻെറ ഭരണത്തിനുണ്ടായ അധോഗതിയും അദ്ദേഹത്തിന് വിശാഖത്തോടു തോന്നിയ ശത്രുത്വവും സ്വാഭാവികമായും കേരളവർമ്മയെയും അദ്ദേഹത്തിൻെറ സഹധർമ്മിണിയെയും ബാധിക്കുകയുണ്ടായി. എങ്കിലും ഇരുവരും വിവേകം വെടിഞ്ഞില്ല; മഹാരാജാവുമായി നല്ല ബന്ധം പുലർത്തുകയും ചെയ്തു. പല ഹേതുക്കളാലും ഉള്ളിൻെറയുള്ളിൽ ഇരുവർക്കും ആയില്യത്തെക്കാളേറെ വിശാഖത്തോടായിരുന്നു കൂറ് അക്കാര്യത്തിൽ മഹാരാജാവിനുമുണ്ടായിരുന്നു സംശയം. എങ്കിലും അദ്ദേഹം അവരോട് ദയാപൂർവം തന്നെ പെരുമാറി. എന്നല്ല മഹാരാജാവ് കേരളവർമ്മയെ സ്വപക്ഷത്ത് നിറുത്താൻ വേണ്ടി, അറിഞ്ഞുകൊണ്ടു തന്നെ പല സമ്മാനങ്ങൾ നൽകുകയും മറ്റ് ആനുകൂല്യങ്ങൾ ചെയ്തുകൊടുക്കുകയും ചെയ്തു. രാജപ്രീതി തേടി കലാസംസ്കാരാദിവിഷയങ്ങളിൽ പ്രാഗല്ഭ്യം നേടിയവരും പണ്ഡിതന്മാരും മഹാരാജാവിനെ കാണാനെത്തുമ്പോൾ തന്നോടൊപ്പം കേരളവർമ്മയും കൊട്ടാരത്തിൽ ഉണ്ടാവണമെന്ന് മഹാരാജാവ് നിഷ്കർഷിച്ചു. ഇപ്രകാരം ഇരുവരും തമ്മിലുള്ള സൗഹൃദം തുടരുന്നതുകൊണ്ട് കലുഷമതികളായിത്തീർന്ന ചില രാജസേവകന്മാർക്ക് കേരളവർമ്മയോട് ഈർഷ്യ തോന്നുകയും, അവർ രാജാവിനെക്കണ്ട് ഏഷണി പറയുകയും ചെയ്തു. പക്ഷേ മഹാരാജാവിനെ വശപ്പെടുത്താൻ അവർക്ക് കഴിഞ്ഞില്ല. 1872- ൽ കാശി യാത്രയ്ക്കൊരുങ്ങിയപ്പോൾ തന്നോടൊപ്പം വരാൻ അദ്ദേഹം കേരളവർമ്മയോട് ആവശ്യപ്പെട്ടു. ബോംബെ തുടങ്ങിയ സ്ഥലങ്ങൾ സന്ദർശിക്കുന്നതിന് കേരളവർമ്മ ഈ സന്ദർഭം പ്രയോജനപ്പെടുത്തി. ബോംബേയിൽ വച്ച് അദ്ദേഹം ജോൺ സ്ട്രാച്ചിയെ കണ്ടു. എലിഫൻറാഗുഹകൾ സന്ദർശിക്കുകയും ചെയ്തു. ബോംബേയിൽ നിന്ന് നാസിക്‌വഴി കാശിയിൽ എത്തി. ഒരാഴ്ച അവിടെ താമസിച്ചു. അവിടെ അദ്ദേഹത്തിന് വളരെ പണ്ഡിതന്മാരെ കാണാൻ സാധിച്ചു. ഇലത്തൂർ രാമസ്വാമി ശാസ്ത്രി മുഖേന അദ്ദേഹത്തിൻെറ പാണ്ഡിത്യത്തെപ്പറ്റി നേരത്തേ തന്നെ അറിഞ്ഞിരുന്ന അവർ അദ്ദേഹത്തെ ആദരപൂർവമാണ് സ്വീകരിച്ചത്. കാശിയിൽ താമസിക്കവേ പല വിശിഷ്ടസ്ഥാപനങ്ങളും കഥാപുരുഷൻ സന്ദർശിച്ചു. കൂട്ടത്തിൽ പ്രസ്താവ്യം ബാബു ഹരിശ്ചന്ദ്ര നടത്തിയിരുന്ന . സംസ്കൃത വിദ്യാലയമാണ്. തിരുവനന്തപുരത്തു മടങ്ങിയെത്തിയ ദിവസം ആ സ്ഥാപനത്തിന് അദ്ദേഹം സാമ്പത്തികസഹായം നൽകുകയും, കുറെ വിശിഷ്ട ഗ്രന്ഥങ്ങൾ സമ്മാനിക്കുകയും ചെയ്തു. വിശുദ്ധമായ ഗംഗാതീർത്ഥത്തിൽ സ്നാനം ചെയ്ത ശേഷം കാശീക്ഷേത്രങ്ങളിൽ, വിശിഷ്യ പ്രസിദ്ധമായ ദുർഗ്ഗാക്ഷേത്രത്തിൽ, അദ്ദേഹം ആരാധന നടത്തി. മടക്കയാത്രയിൽ പൂണെയിൽ ഇറങ്ങുകയും പ്രസിദ്ധ

പണ്ഡിതനായ ബോധായനാചാര്യനെ സന്ദർശിക്കുകയും ചെയ്തു. ഷൊർണൂർ വരെ മഹാരാജാവിനെ അനുഗമിച്ച കേരളവർമ്മ അദ്ദേഹത്തിൻെറ അനുമതിയോടെ അവിടെയിറങ്ങി ഹരിപ്പാട്ടുകൊട്ടാരത്തിലേക്ക് യാത്രയായി.

ഹരിപ്പാട്ട് രണ്ടാഴ്ചത്തെ താമസം കഴിഞ്ഞാണ് കേരളവർമ്മ തിരുവനന്തപുരത്തേക്ക് മടങ്ങിയത്. മടങ്ങിയെത്തിയപ്പോഴേക്കും കൊട്ടാരത്തിലെ അന്തരീക്ഷമാകെ മാറിയതായി അനുഭവപ്പെട്ടു. മഹാരാജാവിൻെറ മനോഭാവത്തിലും മാറ്റംകണ്ടു. പഴയ സൗഹാർദ്ദം അദ്ദേഹത്തിൽ നിന്ന് ലഭിച്ചില്ല. കേരളവർമ്മയും സഹധർമ്മിണിയും വിശാഖത്തിൻെറ ഭാഗത്താണെന്നതിന് മഹാരാജാവിന് വ്യക്തമായ തെളിവു കിട്ടിയിരുന്നു. കാശിയിൽ നിന്ന് കേരളവർമ്മ ലക്ഷ്മീഭായിക്കയച്ച ഒരു കത്തിൽ വിശാഖത്തെ നേരിട്ടുപോയി കാണുന്നതിന് വിരോധമില്ലെന്ന് എഴുതിയിരുന്നു. ആ കത്ത് കാശിയാത്ര കഴിഞ്ഞു മടങ്ങിവന്ന ആയില്യത്തിൻെറ ദൃഷ്ടിയിൽ പെട്ടു. കേരളവർമ്മ എതിർ പക്ഷത്താണെന്ന് തെളിഞ്ഞിരിക്കുന്ന സ്ഥിതിക്ക്, ഇനിമേൽ അദ്ദേഹത്തെ തുണയ്ക്കുന്നതിൽ കാര്യമില്ലെന്ന് രാജാവ് തീരുമാനിച്ചു. എന്നല്ല, പ്രതികാരം ചെയ്യാനും നിശ്ചയിച്ചു. സൗഹാർദ്ദത്തിന് പൊടുന്നനേ വിഘ്നം വരുത്തിയില്ലെങ്കിലും കേരളവർമ്മയുടെ കൊട്ടാര സന്ദർശനം ക്രമേണ നിലച്ചു. അപ്പോഴേക്കും ദിവാൻ ശേഷയ്യ ശാസ്ത്രിയും രാജാവിന് അനഭിമതനായി. ശാസ്ത്രി നീതിമാനായിരുന്നു. രാജാവ് പ്രതീക്ഷിച്ച മട്ടിൽ അദ്ദേഹത്തിൻെറ കൊള്ളരുതായ്മകൾക്ക് കൂട്ടു നിൽക്കാൻ ശാസ്ത്രി തയ്യാറായിരുന്നില്ല. അങ്ങനെ വിശാഖവും, കേരളവർമ്മയും, ശേഷയ്യാശാസ്ത്രിയും രാജാവിൻെറ എതിരാളികളായി. വിശാഖത്തെ രാജ്യാവകാശി അല്ലാതാക്കാനും കേരളവർമ്മയെ കൊട്ടാരത്തിൽ നിന്ന് പുറംതള്ളാനും, ശാസ്ത്രിയെ ദിവാൻ പദവിയിൽ നിന്ന് പിരിച്ചുവിടാനും ആയില്യം തീരുമാനിച്ചു.

മഹാരാജാവിൻെറ ദുർന്നയങ്ങളിലും അഴിമതിയിലും ജനങ്ങൾ പൊതുവേ, പ്രത്യേകിച്ചും ഉദ്യോഗസ്ഥന്മാർ, അസന്തുഷ്ടരായിരുന്നു. പക്ഷേ രാജകോപം ഭയന്ന് ആരും പ്രതിഷേധിച്ചില്ല. എന്നാൽ ഒരു കൂട്ടം അവസരവാദികൾ രാജാവിൻെറ ദുഷ്കർമ്മങ്ങൾക്ക് കൂട്ടുനിന്നു. കൊട്ടാരത്തിൽ ആഴ്ചതോറും നടത്തിയിരുന്ന വിരുന്നു സൽകാരങ്ങൾക്ക് രാജാവിൻെറ സ്തുതിപാഠകരെ ക്ഷണിക്കുക പതിവായിരുന്നു. അത്തരമൊരു സത്കാരവേളയിൽ രാജാവ് ദിവാനെ അതിനിശിതമായി വിമർശിക്കുകയും, ആ 'രാജദ്രോഹി'യെ വേണ്ടിവന്നാൽ വിഷംകൊടുത്തും വകവരുത്തുന്നതിന് പാദസേവകരെ പ്രേരിപ്പിക്കുകയും ചെയ്തു. ആ വാർത്തകേട്ട് വ്യാകുല ചിത്തനായ കേരളവർമ്മ

പേരുവയ്ക്കാത്ത ഒരു കത്തിലൂടെ വിവരം തന്റെ സുഹൃത്തായ ദിവാനെ അറിയിച്ചു. ഈ വസ്തുത കേരളവർമ്മ തന്നെ 'വിശാഖവിജയ'കാവ്യത്തിൽ വെളിപ്പെടുത്തുന്നുണ്ട്. (3.36-37) പരിഭ്രാന്തനായ ദിവാൻ വരുംവരായ്കകളൊന്നും ചിന്തിക്കാതെ ആ കത്ത് മഹാരാജാവിനെ ഏൽപിച്ചു. കേരളവർമ്മയുടെ കൈയക്ഷരം നന്നേ പരിചയമുള്ള മഹാരാജാവിന് കത്ത് കണ്ടയുടനെ കർത്താവാരെന്ന് മനസ്സിലായി. കൊട്ടാരത്തിൽ നിന്ന് തന്റെ ശത്രുവിനെ പുറന്തള്ളാൻ ഇതൊരു ഹേതുവായി അദ്ദേഹം കണ്ടു. എന്നാൽ മദിരാശി സർക്കാരിന്റെ കൈയക്ഷര വിദഗ്ദ്ധൻ വന്ന് ഔദ്യോഗികമായി പരിശോധിച്ച് എഴുത്തിന്റെ കർത്തൃത്വം തീരുമാനിക്കുന്നതുവരെ അദ്ദേഹം ഒന്നും പുറത്തുവിട്ടില്ല. തുടർന്ന് കേരളവർമ്മയെ രാജദ്രോഹിയായി മുദ്രകുത്തുകയും, അദ്ദേഹത്തിനെതിരെ നടപടി സ്വീകരിക്കുന്നതിന് മദിരാശി ഗവർണറുടെ അനുമതി തേടുകയും ചെയ്തു.

കേരളവർമ്മയെ ശിക്ഷിക്കുന്നതിനുള്ള രാജാവിന്റെ ഉദ്യമം മനസ്സിലാക്കിയ വിശാഖം തന്റെ സ്നേഹിതനെ രക്ഷിക്കാൻ ആവതൊക്കെ ചെയ്തു. അദ്ദേഹം മഹാരാജാവിനെ നേരിട്ടുകാണുകയും കേരളവർമ്മയെ ബാഹ്യലോകബന്ധമൊന്നും അനുവദിക്കാതെ കൊട്ടാരത്തിൽ തടങ്കലിൽ പാർപ്പിക്കണമെന്ന് നിർദ്ദേശിക്കുകയും ചെയ്തു. മേലാൽ ഇമ്മാതിരിയൊന്നും പെരുമാറരുതെന്ന് കേരളവർമ്മയെ ഗുണദോഷിക്കാമെന്നും അദ്ദേഹം ഏറ്റു. എന്നാൽ സംഗതി മദിരാശി ഗവർണറുടെ പരിഗണനയിൽ ഇരിക്കുന്നതുകൊണ്ട് അദ്ദേഹത്തിന്റെ നിർദ്ദേശപ്രകാരമല്ലാതെ തനിക്കൊന്നും ചെയ്യാൻ പറ്റുകയില്ലെന്ന് രാജാവ് പറഞ്ഞു. മറ്റേതൊരു കുറ്റവാളിയെയും പോലെ കേരളവർമ്മയെയും പരിഗണിക്കാവുന്നതാണെന്ന ഗവർണറുടെ നിർദ്ദേശം അധികം വൈകാതെ വന്നെത്തി. കേരളവർമ്മയെ അറസ്റ്റുചെയ്ത് ജയിലിൽ വയ്ക്കാൻ രാജാവ് തീരുമാനിച്ചു. അതിനുവേണ്ടി വെള്ളികൊണ്ട് കൈയാമംവരെ പണിതുണ്ടാക്കി. രഹസ്യമായി ഒരു തിയതി നിശ്ചയിക്കുകയും ചെയ്തു. മുന്നറിയിപ്പൊന്നുംകൂടാതെ തടവിലാക്കി കേരളവർമ്മയ്ക്കൊരു ആഘാതമേൽപിക്കുന്നതിനും അതുകണ്ട് സന്തോഷിക്കുന്നതിനുമായിരുന്നു രാജാവിന്റെ പുറപ്പാട്.

1877 ആഗസ്റ്റ് 4 ആണ് കേരളവർമ്മയെ തടവിലാക്കുന്നതിനു നിശ്ചയിച്ചിരുന്ന ദിവസം. അന്നേ ദിവസം വെളുപ്പിന് 10 മണിക്ക് ഒരു ഉന്നതനായ പോലീസുദ്യോഗസ്ഥൻ മഹാറാണിയുടെ കൊട്ടാരത്തിലെത്തി. രാജദ്രോഹക്കുറ്റത്തിന് കേരളവർമ്മയെ അറസ്റ്റുചെയ്യുന്നതിനുള്ള വാറണ്ട് കാണിച്ചു. ഉദ്യോഗസ്ഥന്റെ പെരുമാറ്റം അതിരുകടന്നതാണെന്നുകണ്ട റാണി കൊട്ടാരത്തിനു പുറത്തുകടക്കാൻ അയാളോട് ആജ്ഞാപിച്ചു. പുറത്തുകടന്നില്ലെങ്കിൽ ചൂലുകൊണ്ടടിച്ചു പുറത്താക്കാൻ വാലിയക്കാരികളോട് ചട്ടംകെട്ടുമെന്നും

പറഞ്ഞു. കേരളവർമ്മ റാണിയെ സമാധാനപ്പെടുത്തി. രാജ്ഞകൽപനയനുസരിച്ച് ഔദ്യോഗിക കൃത്യത്തിലേർപ്പെടുന്ന ഉദ്യോഗസ്ഥനോട് തട്ടിക്കയറുന്നത് അനുചിതമാണെന്ന് അദ്ദേഹം പറഞ്ഞു. കേരളവർമ്മയെ ഏത് അജ്ഞാതസ്ഥലത്തേക്കാണോ കോണ്ടുപോകുന്നത് അവിടേക്ക് താനും അനുഗമിക്കുമെന്ന് റാണി ശഠിച്ചു. രാജ്ഞകൽപന അതിന് അനുവദിക്കുന്നില്ലെന്ന് വ്യക്തമാക്കിയപ്പോൾ തന്റെ ഭർത്താവിന്റെ കൈകൾ മുറുകെപ്പിടിച്ചുകൊണ്ട് അദ്ദേഹത്തെ കൊട്ടാരത്തിനു പുറത്ത് കൊണ്ടുപോകാൻ താൻ സമ്മതിക്കുകയില്ലെന്ന് അവർ പറഞ്ഞു. ഒടുവിൽ വേണ്ടിവന്നാൽ ബലംപ്രയോഗിച്ചും കേരളവർമ്മയെ കൊണ്ടുപോകുമെന്ന നില വന്നപ്പോൾ അവർ വഴിമാറിക്കൊടുത്തു.

കേരളവർമ്മയെ ആദ്യം തടവിൽ പാർപ്പിച്ചത് ആലപ്പുഴകൊട്ടാരത്തിലായിരുന്നു. പതിനഞ്ചുമാസം അവിടെ കഴിഞ്ഞു. രാജ്ഞനിർദ്ദേശപ്രകാരം വളരെ മോശമായ രീതിയിലാണ് ഉദ്യോഗസ്ഥന്മാർ അദ്ദേഹത്തോട് പെരുമാറിയത്. ആയിടെ ഒരിക്കൽ മഹാരാജ്ഞാവിന് അസുഖം പിടിപെട്ടു. ചികിത്സക്കായി വിളിച്ചത് കേരളവർമ്മയുടെ ജ്യേഷ്ഠ സഹോദരനെയാണ്. അദ്ദേഹം പ്രസിദ്ധനായ ഒരു വൈദ്യനായിരുന്നു. അന്ന് കേരളവർമ്മയുടെ അമ്മ മഹാരാജ്ഞാവിന് ഒരു അപേക്ഷ സമർപ്പിച്ചു – തന്റെ മകനെ ഹരിപ്പാട്ടേക്ക് മാറ്റി അനന്തപുരത്തു കൊട്ടാരത്തിൽ വീട്ടുതടങ്കലിൽ വയ്ക്കണം; അങ്ങനെയായാൽ ഇടയ്ക്കിടെയെങ്കിലും തനിക്ക് മകനെ കാണാൻ പറ്റും. അനാരോഗ്യം നിമിത്തമാവാം, സൗമ്യചിത്തനായിത്തീർന്നിരുന്ന മഹാരാജ്ഞാവ് അതിന് സമ്മതിച്ചു. കേരളവർമ്മയ്ക്ക് അങ്ങനെ തടവിലാണെങ്കിലും തന്റെ കൊട്ടാരത്തിൽത്തന്നെ കഴിഞ്ഞു കൂടാമെന്നായി ഒരു സ്വാതന്ത്ര്യം മാത്രം കിട്ടി – അടുത്തുള്ള സുബ്രഹ്മണ്യ ക്ഷേത്രത്തിൽ ആരാധന നടത്താം.

ഹരിപ്പാട്ടുവച്ച് കേരളവർമ്മ കുറെ സമയം കുട്ടികളെ പഠിപ്പിക്കുന്നതിന് ചെലവഴിച്ചു. അവരുടെ കൂട്ടത്തിൽ, പിൽക്കാലത്ത് മഹാപണ്ഡിതന്മാരായി പ്രശോഭിച്ച എ. ആർ. രാജ്ഞരാജ്ഞവർമ്മയും തുറവൂർ നാരായണശാസ്ത്രിയും ഉൾപ്പെട്ടിരുന്നു. അവരെ കാവ്യനാടകാദികളും, തുടർന്ന് വ്യാകരണാലങ്കാരാദികളും കേരളവർമ്മ പഠിപ്പിച്ചു.

തന്റെ ഭവനത്തിലാണെങ്കിലും തടവുകാരനായിക്കഴിയേണ്ടിവന്ന ദാരുണാവസ്ഥ കേരളവർമ്മയെ പശ്ചാത്താപഭരിതനാക്കി. 'ക്ഷമാപണസഹസ്രം' എന്ന കൃതി എഴുതി സമർപ്പിച്ച് രാജ്ഞാവിനെ പ്രീതിപ്പെടുത്താമെന്ന് അദ്ദേഹം നിശ്ചയിച്ചു. മഹാകാവ്യത്തിന്റെ ഗാംഭീര്യം ഉൾക്കൊള്ളുന്ന ആ കൃതിയിൽ ആയിരം സംസ്കൃത ശ്ലോകങ്ങളുണ്ട്. പൂർത്തിയാക്കിയ ഉടനെ അത് മഹാരാജ്ഞാവിന്

സമർപ്പിക്കപ്പെട്ടു. എന്നാൽ അദ്ദേഹം അത് വായിക്കാൻ കൂട്ടാക്കിയില്ല. കേരളവർമ്മയുടെ കവിതാചാതുരി തന്റെ മനസ്സ് മാറ്റിയേക്കുമോ എന്ന് അദ്ദേഹം സംശയിച്ചിരിക്കാം. കൊട്ടാരം ഗ്രന്ഥപ്പുരയിൽ ആ കൈയെഴുത്തുപ്രതി രഹസ്യമായി സൂക്ഷിക്കാൻ കൽപനയായി. രാജാവിന്റെ മനസ്സിൽ കാരുണ്യമൊന്നും ഉണ്ടാവുകയില്ലെന്നു കണ്ട കേരളവർമ്മ ഇനി ഒരേയൊരു രക്ഷോപായം രാജാവിന്റെ മരണം മാത്രമാണെന്ന് കരുതി. അങ്ങനെ തന്റെ മന്ത്രശക്തി മുഴുക്കെ ആവാഹിച്ചുകൊണ്ട് യമധർമ്മന്റെ പ്രീതിക്കായി രചിച്ച ഭയജനകമായ കാവ്യമാണ് 'യമപ്രണാമശതകം'. നിത്യവും ഓരോ ശ്ലോകം രചിച്ച്, തെക്കോട്ട് തിരിഞ്ഞ്, യമധർമ്മനെ വണങ്ങിച്ചൊല്ലുകയായിരുന്നുവത്രേ പതിവ്. നൂറാമത്തെ ശ്ലോകമെഴുതി ശതകത്തിന്റെ രചന പൂർത്തിയാക്കിയ ദിവസം തന്നെ (19 - 10 - 1055) മഹാരാജാവ് കാലഗതി പ്രാപിച്ചുവെന്ന് പറയപ്പെടുന്നു.

ആലപ്പുഴകൊട്ടാരത്തിൽ കേരളവർമ്മയെ തടവിലാക്കിയശേഷം രാജാവ് തന്റെ പ്രതികാരം കാട്ടിയത് ലക്ഷ്മീഭായിയോടാണ്. അവരുടെ സ്വാതന്ത്ര്യത്തിന് തടസ്സമുണ്ടാക്കുകയും പല രാജകീയാവകാശങ്ങളും റദ്ദാക്കുകയും ചെയ്തു. ഉള്ളൂർ സുബ്രഹ്മണ്യസ്വാമിക്ഷേത്രത്തിലും, പദ്മനാഭസ്വാമിക്ഷേത്രത്തിലും തൊഴാൻ പോകാമെന്നല്ലാതെ, കൊട്ടാരം വിട്ട് മറ്റെങ്ങും പോകാൻ അവരെ അനുവദിച്ചിരുന്നില്ല. ഇത്തരം നിയന്ത്രണങ്ങൾക്കു പുറമേ രണ്ടാമതൊരു വിവാഹം ചെയ്യാൻ അവരെ നിർബന്ധിക്കുകയും ചെയ്തു. ഒരു വരനെയും കണ്ടുപിടിച്ചു. "അതിന് ഞാനൊരു വിധവയായിട്ടില്ലല്ലോ" എന്നായിരുന്നു ധീരചിത്തയായ മഹാറാണിയുടെ സുദൃഢമായ മറുപടി. 'മയൂരസന്ദേശ'ത്തിൽ (2-60) കേരളവർമ്മ ഇക്കാര്യം സൂചിപ്പിച്ചിട്ടുണ്ട്.

നേരത്തേ സൂചിപ്പിച്ചതു പോലെ തിരുവിതാംകൂർ രാജകുടുംബം മരുമക്കത്തായമാണ് പിന്തുടർന്നിരുന്നത്. അതനുസരിച്ച് തമ്പുരാട്ടിമാരുടെ വരന്മാരെ നിശ്ചയിക്കുന്നത് മഹാരാജാവാണ്. ആ നിലയ്ക്ക് മഹാരാജാവിന്റെ വിവാഹനിർദ്ദേശം ഒരു തമ്പുരാട്ടി തിരസ്കരിക്കണമെങ്കിൽ അതിന് വല്ലാത്ത മനസ്ഥൈര്യം വേണം. പോരെങ്കിൽ രാജദ്രോഹക്കുറ്റത്തിന് തടവുശിക്ഷ അനുഭവിക്കുന്നയാളാണ് കേരളവർമ്മ. ആയില്യം തിരുനാളിനെപ്പോലെ പ്രതാപശാലിയായ ഒരു രാജാവിന്റെ ആജ്ഞ ധിക്കരിക്കാൻ സാധാരണക്കാരിയായ ഒരു സ്ത്രീക്ക് ഒരിക്കലും കഴിയുമായിരുന്നില്ല. തന്റെ ധീരമായ പ്രവൃത്തിയിലൂടെ ലക്ഷ്മീഭായി ഭാരതീയസ്ത്രീത്വത്തിന്റെ മഹത്വം ഉയർത്തിപ്പിടിക്കുകയാണ് ചെയ്തത്. ഭാരതത്തിലെ ധീരവനിതകളുടെ കൂട്ടത്തിൽ തീർച്ചയായും അവർക്ക് ഒരു മാന്യസ്ഥാനത്തിന് അർഹതയുണ്ട്.

# 4

# രാജാവുമായി മൈത്രി

പത്തൊമ്പതുകൊല്ലത്തെ രാജ്യഭരണത്തിനു ശേഷം 1880 - ൽ ആയില്യം തിരുനാൾ മഹാരാജാവ് നാടു നീങ്ങി. മരണ ശയ്യയിൽ കിടക്കവേ രാജാവ് തന്നെ മുഖം കാണിച്ച വിശാഖം തിരുനാളിനോടും ലക്ഷ്മീഭായിയോടും പശ്ചാത്താപം പ്രകടിപ്പിക്കുകയും, തന്റെ മരണശേഷം കേരളവർമ്മയെ മോചിപ്പിക്കണമെന്ന് വിശാഖത്തോട് നിർദ്ദേശിക്കുകയും ചെയ്തു. ആയില്യത്തിന്റെ ചരമത്തോടെ കേരളവർമ്മയുടെ കഷ്ടകാലം അവസാനിച്ചു. ജ്യേഷ്ഠന്റെ ചരമാനന്തര കർമ്മങ്ങൾ യഥാവിധി നടത്തിയശേഷം 1880 - ൽ വിശാഖം തിരുനാൾ രാജ്യഭാരം കയ്യേറ്റു. മഹാരാജാവെന്ന നിലയിൽ അദ്ദേഹത്തിന്റെ ആദ്യത്തെ കൽപന കേരളവർമ്മയെ തടവിൽ നിന്ന് മോചിപ്പിച്ചുകൊണ്ടുള്ളതായിരുന്നു. മോചനയുത്തരവ് ഔപചാരികമായി പുറപ്പെടുവിക്കും മുമ്പുതന്നെ കേരളവർമ്മയെ തിരുവനന്തപുരത്തേക്ക് കൊണ്ടു പോന്നു. ഒപ്പം ഭാഗിനേയനായ ഏ. ആർ. രാജരാജവർമ്മയും ഉണ്ടായിരുന്നു. രാജകീയ ബഹുമതികളോടെ കേരളവർമ്മ സ്വാഗതം ചെയ്യപ്പെട്ടു.

സ്വതന്ത്രനാകുംവരെ മുഖക്ഷൌരം ചെയ്യുകയില്ലെന്ന് തടവിലായിരുന്ന കാലത്ത് കേരളവർമ്മ തീരുമാനിച്ചിരുന്നു. ആ തീരുമാനത്തിൽ അദ്ദേഹം ഉറച്ചു നിന്നു. കൊട്ടാരത്തിൽ മടങ്ങിവന്ന് സ്വസ്ഥജീവിതം ആരംഭിച്ചയുടനെ നാലു മനോഹരശ്ലോകങ്ങളടങ്ങിയ ഒരു പ്രശസ്തികാവ്യം രചിച്ച് വിശാഖത്തിന് സമർപ്പിച്ചു. ശാന്തമായൊരന്തരീക്ഷം സ്വായത്തമായതോടെ, തന്റെ സുഹൃത്തും ഗുരുവും വഴികാ

ട്ടിയുമായിരുന്ന വിശാഖത്തിന്റെ രക്ഷാകർത്തൃത്വത്തിൽ കേരള വർമ്മ കൂടുതൽ ഉത്സാഹത്തോടെ സാഹിത്യപ്രവർത്തനങ്ങൾ പുന രാരംഭിച്ചു.

വിദ്യാപ്രചാരണത്തിന് ഉചിതമായ മാധ്യമമായി മലയാളത്തെ വളർത്തണമെന്നും, ആധുനിക രീതിയിൽ മലയാള സാഹിത്യത്തെ പരിപുഷ്ടമാക്കണമെന്നും വിശാഖം തിരുനാളിന് അതിയായ താത്പര്യമുണ്ടായിരുന്നു. തന്റെ ആദർശങ്ങൾ പ്രായോഗികമാക്കുന്ന തിനു പറ്റിയ പണ്ഡിതനാണ് കേരളവർമ്മയെന്ന് അദ്ദേഹം കണ്ടു. വിദ്യാർത്ഥികളുടെ സ്വഭാവ രൂപവത്കരണത്തിനു പറ്റിയ പുസ്തക മാണ് മാൻഡറുടെ 'Treasury of Biography' എന്നു കരുതിയ വിശാഖം അതിനെ മലയാളത്തിലേക്ക് പരിഭാഷപ്പെടുത്താൻ ആഗ്രഹിച്ചു. അതിലുള്ള അഞ്ചു ജീവചരിത്രങ്ങൾ സ്വയം പരിഭാഷപ്പെടുത്തുകയും ചെയ്തു. ഇതരകാര്യവ്യഗ്രതയും അനാരോഗ്യവും നിമിത്തം വിശാഖം ശേഷിച്ച ജോലി കേരളവർമ്മയെ ഏൽപിച്ചുകൊണ്ട് ഇങ്ങനെ എഴുതി: "ഏതാനും വർഷം മുമ്പ് മാൻഡറുടെ 'Treasury of Biography' എന്ന ഗ്രന്ഥത്തിൽ സമാഹരിച്ചിട്ടുള്ള ഭിന്ന കാലദേശസ്ഥിതരായ മഹാന്മാരുടെയും മഹതികളുടെയും ജീവിത കഥകൾ മലയാളത്തിൽ സംഗ്രഹിക്കുന്നിന് ഞാനൊരു ശ്രമം തുടങ്ങി. നന്മയുടെയും മഹത്വ ത്തിന്റെയും ഉത്തമ മാതൃകകൾ ഉൾക്കൊള്ളിച്ചുകൊണ്ടുള്ള അത്തര മൊരു പാഠപുസ്തകം തയ്യാറാക്കിയാൽ, നമ്മുടെ ചെറുപ്പക്കാരുടെ മനസ്സിൽ അന്തർലീനമായിക്കിടപ്പുള്ള സദ്ഭാവനകൾ വളർത്തിയെടു ക്കുന്നതിനും തദ്വാരാ അവരിൽ സദാചാരബോധം ഉദ്ദീപിപ്പിക്കുന്ന തിനും സാധിക്കുമെന്ന് ഞാൻ വിചാരിച്ചു. പക്ഷേ എന്റെ അനാരോഗ്യവും ഇതരകാര്യവ്യഗ്രതയും ഈ ഉദ്യമത്തെ വേണ്ടുംവണ്ണം മുന്നോട്ടുകൊണ്ടുപോകുന്നതിന് തടസ്സമായിത്തീർന്നിരിക്കുന്നു. ഞാൻ ആദ്യം തയ്യാറാക്കിയ ഏതാനും ചില നക്കലുകൾ ഒരു മാതൃക യ്ക്കായി ഇതോടൊപ്പം അയയ്ക്കുന്നു. ഈ ഉദ്യമം മുന്നോട്ടുകൊ ണ്ടുപോകുന്നതിനും, വിജയകരമാക്കുന്നതിനും നിങ്ങൾ തന്നെ ഒരു വഴി കണ്ടുപിടിക്കണമെന്നാണ് എന്റെ ആഗ്രഹം." പ്രസ്തുത ഗ്രന്ഥ ത്തിൽ ഉൾപ്പെടുത്തിയിട്ടില്ലാത്ത ചില ജീവചരിത്രങ്ങൾ രചിക്കുന്ന തിനാവശ്യമുള്ള വിവരണങ്ങളും വിശാഖം കേരളവർമ്മയ്ക്ക് അയച്ചുകൊടുത്തു. കേരളവർമ്മ പ്രസ്തുതപ്രവൃത്തി ഉത്സാഹ ത്തോടെ ഏറ്റെടുക്കുകയും സ്വയം അതു ചെയ്യാൻ തുടങ്ങുകയും ചെയ്തു.

ആ പ്രവൃത്തി പുരോഗമിക്കുമ്പോഴാണ് മഹാരാജാവ് ടെക്സ് റ്റ്ബുക്ക് കമ്മിറ്റി പുനരുദ്ധരിച്ചത്. കേരളവർമ്മ തടവിലായിരുന്ന കാലത്ത് അതിന്റെ പ്രവർത്തനം നിലച്ചുപോയിരുന്നു. കേരളവർമ്മ

വീണ്ടും അതിൻെറ അധ്യക്ഷനായി നിയമിക്കപ്പെട്ടു. കമ്മിറ്റിയുടെ ഫലപ്രദമായ പ്രവർത്തനത്തിനുവേണ്ട എല്ലാ സൗകര്യങ്ങളും അദ്ദേഹത്തിനു ലഭിക്കാൻ ഏർപ്പാടായി. പുതിയ സാഹചര്യങ്ങൾ കേരളവർമ്മയ്ക്ക് കൂടുതൽ ഉത്സാഹം നൽകി. ഗദ്യസാഹിത്യപോഷണത്തിനുള്ള പുതിയ പുതിയ നിർദ്ദേശങ്ങൾ മഹാരാജാവു തന്നെ നൽകാറ് പതിവായി. 1880 ജൂലൈ 27 - ന് വിശാഖം തിരുനാൾ കേരളവർമ്മയ്ക്ക് എഴുതി:

“ഇതോടൊപ്പമയയ്ക്കുന്ന 'അക്ബർ' ഭാരതപശ്ചാത്തലത്തിലുള്ള ഒരു നോവലാണ്. മഹാനായ അക്ബർ ചക്രവർത്തിയുടെ വ്യക്തിത്വം വളരെ രസകരമായ മട്ടിലാണ് ഇതിൽ അവതരിപ്പിച്ചിരിക്കുന്നത്. ഇത് വായിച്ചുകൊണ്ടിരുന്നപ്പോൾ അക്ബറിൻെറ കാലത്ത് ജീവിക്കുന്നതിനും അദ്ദേഹത്തോടൊപ്പം കഴിയുന്നതിനും സാധിച്ചില്ലല്ലോ എന്ന ദുഖം എന്നെ പിടികൂടി. അത്രകണ്ട് ആകർഷകവും ശ്രേഷ്ഠവുമാണീ കൃതി. 'Treasury of Biography' യിൽ അക്ബറിൻെറ ജീവചരിത്രം ഇല്ലെങ്കിൽ അദ്ദേഹത്തിനെക്കുറിച്ച് വേണ്ടുന്ന വിവരങ്ങൾ ഇന്ത്യാചരിത്രഗ്രന്ഥങ്ങളിൽ നിന്ന് ശേഖരിക്കണം. അവയ്ക്കുപുറമേ ഈ കൃതിയിൽ പ്രതിഫലിക്കുന്ന അദ്ദേഹത്തിൻെറ വ്യക്തിത്വം സംഗ്രഹിച്ച് നിർദ്ദിഷ്ടപുസ്തകത്തിൽ ചേർക്കണം. വാസ്തവത്തിൽ ഈ നോവൽ പൂർണ്ണരൂപത്തിൽ മലയാളത്തിൽ പരിഭാഷപ്പെടുത്തുന്നതിനുതന്നെ യോഗ്യമാണ്.”

മറ്റൊരു കത്തിൽ 'കൽക്കട്ടാ റിവ്യൂ'വിൽ വന്ന അഹല്യാഭായിയുടെ ജീവചരിത്രം മഹാരാജാവ് കേരളവർമ്മയുടെ ശ്രദ്ധയിൽപ്പെടുത്തുകയും അതുകൂടി പുതിയ ജീവചരിത്രപരമ്പരയിൽ ഉൾപ്പെടുത്തണമെന്ന് നിർദ്ദേശിക്കുകയും ചെയ്തു. മലയാള സാഹിത്യപോഷണത്തിന് അനുകൂലമായ ശാന്തമായ ഒരു സാഹചര്യം കേരളവർമ്മയ്ക്കു നൽകുവാനുള്ള മഹാരാജാവിൻെറ ശ്രമം ഇതിൽ നിന്നൊക്കെ വ്യക്തമാണ്. കമ്മിറ്റി അധ്യക്ഷനായിരുന്ന കാലത്ത് കേരളവർമ്മ 'മഹച്ചരിതസംഗ്രഹ'ത്തിനു പുറമേ 'സന്മാർഗ്ഗ വിവരണം' 'സന്മാർഗ്ഗ പ്രദീപം' 'ലോകത്തിൻെറ ശൈശവാവസ്ഥ' എന്നീ കൃതികളും പൂർത്തിയാക്കി. 1897 - ൽ ഗവൺമെൻറ് കമ്മിറ്റിയുടെ പ്രവർത്തന പരിധി ചുരുക്കുകയും, 1898 - ൽ പുതിയൊരു പദ്ധതി ആവിഷ്കരിക്കുകയും ചെയ്തു. പക്ഷേ അത് ഫലപ്രദമായില്ല. 1898 - ൽ കേരളവർമ്മ നാട്ടുഭാഷകളുടെ ഉപദേഷ്ടാവായി നിയമിതനായി.

അധികാരമേറ്റാലുടനെ തുലാഭാരം നടത്തുക തിരുവിതാംകൂർ രാജാക്കന്മാരുടെ ഒരു പതിവാണ്. വിശാഖത്തിൻെറ തുലാഭാരവേളയിൽ അതിൻെറ സ്മാരകമായി കേരളവർമ്മ ഒരു പ്രശസ്തികാവ്യം രചിച്ചു. പുറമേ മഹാരാജാവിൻെറ ജീവിതത്തെയും പ്രവൃത്തിക

ളെയും ആസ്പദമാക്കി 'വിശാഖവിജയം' എന്നൊരു മഹാകാവ്യം സംസ്കൃതത്തിൽ രചിച്ചു. കാളിദാസൻ 'രഘുവംശ'ത്തിൽ ദിലീപനെ വർണ്ണിക്കുന്നതിന് കൈക്കൊണ്ട രീതിയിലാണ് കേരളവർമ്മ പ്രസ്തുത കാവ്യത്തിൽ വിശാഖത്തെ വർണ്ണിക്കുന്നത്. മഹാകാവ്യത്തിന്റെ 20 സർഗ്ഗങ്ങളിൽ 14 എണ്ണം മാത്രമേ മഹാരാജാവിന് വായിച്ചാസ്വദിക്കാൻ സാധിച്ചുള്ളൂ.

സ്വാതി തിരുനാൾ മഹാരാജാവിന്റെ കാലത്ത് കൊട്ടാരത്തിൽ ഒരു ഗ്രന്ഥപ്പുര സംഘടിപ്പിച്ചിരുന്നു. പാണ്ഡിത്യ പോഷണത്തിൽ തത്പരനായിരുന്ന വിശാഖം ആ സ്ഥാപനത്തെ വളർത്തിയെടുക്കുന്നതിനും അതിന്റെ പ്രവർത്തനം ചിട്ടപ്പെടുത്തുന്നതിനും ഫലപ്രദമായ നടപടികൾ കൈക്കൊണ്ടു. കേരളവർമ്മയെ അതിന്റെ ചുമതലക്കാരനായി നിയമിച്ചു; അദ്ദേഹത്തിനു വേണ്ട സൗകര്യങ്ങളും ചെയ്തുകൊടുത്തു. ബോംബെ, ബംഗാൾ, മദ്രാസ് എന്നിവിടങ്ങളിൽ സർക്കാരിന്റെ മേൽനോട്ടത്തിൽ പ്രാചീന ഗ്രന്ഥങ്ങൾ സംഭരിക്കുന്നതിനും പ്രസിദ്ധപ്പെടുത്തുന്നതിനും ചെയ്തിരുന്ന ശ്രമങ്ങൾ കേരളവർമ്മ സശ്രദ്ധം പഠിച്ചു. Bibliotheca Indica, (കൽക്കട്ട), Bombay Sanskrit Series (ബോംബെ) Anandasrama Sanskrit Series (പൂന), Bibliotheca Sanskrita (മൈസൂർ) Kavyamala (ബോംബെ), Advaitamanjari Series (കുംഭകോണം) Vizianagaram Series (ബനാറസ്) തുടങ്ങിയ പ്രസിദ്ധീകരണങ്ങൾ അദ്ദേഹം പതിവായി വായിച്ചിരുന്നു. അങ്ങനെ ഇന്ത്യയുടെ വിവിധ ഭാഗങ്ങളിൽ നടന്നിരുന്ന പ്രവർത്തനങ്ങളിൽ നിന്ന് പ്രചോദനം നേടിയ കേരളവർമ്മ വിവിധ ഭാഷകളിലുള്ള താളിയോലഗ്രന്ഥങ്ങൾ ശേഖരിക്കുന്നതിലും, അവയുടെ പകർപ്പെടുക്കുന്നതിലും, അവ പ്രസിദ്ധപ്പെടുത്തുന്നതിലും തന്റെ കഴിവുകൾ മുഴുക്കെ പ്രയോജനപ്പെടുത്തി. കേരളീയ കുടുംബങ്ങളിൽ സൂക്ഷിച്ചിരുന്ന താളിയോലഗ്രന്ഥങ്ങൾ മുഴുക്കെ പരതി നോക്കുകമാത്രമല്ല, പുറമേയുള്ള ഗ്രന്ഥപ്പുരകളിൽ നിന്ന് താളിയോലപ്പകർപ്പുകൾ സംഭരിക്കുന്നതിനും കേരളവർമ്മ ശ്രദ്ധിച്ചു. ഇങ്ങനെയുള്ള ക്ലിഷ്ടപ്രയത്നങ്ങളുടെ ഫലമായി കൊട്ടാരം ഗ്രന്ഥപ്പുര വിലപ്പെട്ട നരവധി പ്രാചീനഗ്രന്ഥങ്ങളുടെ നിക്ഷേപസ്ഥാനമായി. നിരവധി താളിയോല ഗ്രന്ഥങ്ങൾ തന്റെ മനോഹരമായ കൈപ്പടയിൽ കേരളവർമ്മ സ്വയം പകർത്തിയെഴുതി. അങ്ങനെ തയ്യാറാക്കിയ പ്രക്രിയാ സർവസ്വത്തിന്റെ പകർപ്പ് കൃതജ്ഞതാസൂചകമായി അദ്ദേഹം വിശാഖത്തിനു സമർപ്പിച്ചു. ടിപ്പണിയോടുകൂടിയ 'ശുകസന്ദേശ'വും മേൽപുത്തൂരിന്റെ 'മഹാരാജ്ഞപ്രശസ്തി'യും കൊട്ടാരം ഗ്രന്ഥപ്പുരയിൽ നിന്ന് കേരളവർമ്മ പരിശോധിച്ച് പ്രസിദ്ധപ്പെടുത്തിയ രണ്ട് സംസ്കൃത ഗ്രന്ഥങ്ങളാണ്. ശുകസന്ദേശത്തിന്റെ ഒരു ഭാഗം മുമ്പുതന്നെ 'റോയൽ ഏഷ്യാറ്റിക്

സൊസൈററി സീരീസ്' വഴി അദ്ദേഹം പുറത്തുകൊണ്ടു വന്നിരുന്നു. രാമപുരത്തുവാരിയരുടെ അഷ്ടപദി, നൈഷധ ചമ്പു, ഭാരത ചമ്പു, രാമായണ ചമ്പു (ഭാഗം ഒന്ന്) എന്നിവ അദ്ദേഹം പ്രസിദ്ധപ്പെടുത്തിയ മലയാള ഗ്രന്ഥങ്ങളാണ്. ആയില്യം തിരുനാളിന്റെ ഗദ്യകൃതികളും ആദ്യമായി പുറത്തുകൊണ്ടുവന്നത് അദ്ദേഹം തന്നെ. മരിക്കുന്നതുവരെ അദ്ദഹം തന്നെയായിരുന്നു കൊട്ടാരം ഗ്രന്ഥപ്പുരയുടെ സൂപ്രണ്ട്.

കൊട്ടാരം ഗ്രന്ഥപ്പുരയുടെ ചുമതലക്കാരനെന്ന നിലയിൽ കേരളവർമ്മ പുറമേയുള്ള പണ്ഡിതന്മാരുമായി നിരന്തരം എഴുത്തുകുത്തു നടത്തുക പതിവായിരുന്നു. അങ്ങനെ അദ്ദേഹം പണ്ഡിത ലോകത്തിന് സുപരിചിതനായി. അദ്ദേഹത്തിന്റെ നേതൃത്വം കൊട്ടാരം ഗ്രന്ഥപ്പുരയെ തത്തുല്യമായ ഭാരതീയ ഗ്രന്ഥശാലകളുടെ മുൻപന്തിയിൽ കൊണ്ടെത്തിച്ചു. ഗ്രന്ഥപ്പുരയുടെ പ്രവർത്തനങ്ങളിൽ അദ്ദേഹത്തെ സഹായിച്ചുപോന്ന ടി. ഗണപതി ശാസ്ത്രി പിൽക്കാലത്ത് ഭാസ കൃതികൾ കണ്ടെത്തിയതിന്റെ പേരിൽ വിശ്വപ്രസിദ്ധനായി. കേരളവർമ്മയുടെ കീഴിൽ നേടിയ പരിശീലനമാണ് 'തിരുവനന്തപുരം സംസ്കൃത ഗ്രന്ഥാവലിയുടെ സമ്പാദകനെന്ന നിലയിൽ സാർവലൗകികമായ അംഗീകാരം നേടുന്നതിന് അദ്ദേഹത്തെ പ്രാപ്തനാക്കിയത്. ഗ്രന്ഥപ്പുരയ്ക്കുവേണ്ടി ചെയ്ത സേവനത്തിനുള്ള അഭിനന്ദനത്തിന്റെ സൂചകമായി കേരളവർമ്മയുടെ നിർദ്ദേശപ്രകാരം മഹാരാജാവ് ശാസ്ത്രിക്ക് ഒരു വീരശൃംഖല സമ്മാനിച്ചു. പ്രാചീന ഗ്രന്ഥ പ്രസാധന വിഷയത്തിൽ കേരളവർമ്മ പുരാവസ്തു വകുപ്പിന്റെ ഓണററി ഡയറക്ടറായിരുന്ന പ്രൊഫ. സുന്ദരം പിള്ളയുമായും ചർച്ചകൾ നടത്തിയിരുന്നു. 1897-ൽ പ്രൊഫ. പിള്ള അകാലചരമം പ്രാപിച്ചപ്പോൾ, തിരുവിതാംകൂറിനെന്ന പോലെ വ്യക്തിപരമായി തനിക്കും അപരിഹാര്യമായ നഷ്ടമാണ് സംഭവിച്ചതെന്ന് കേരളവർമ്മ ഒരു സുഹൃത്തിനയച്ച കത്തിൽ പ്രസ്താവിച്ചിരുന്നു.

മഹാറാണി ലക്ഷ്മീഭായിയുടെ അന്യാദൃശ സിദ്ധി വിശേഷങ്ങളെപ്പറ്റി മുമ്പ് സൂചിപ്പിച്ചുവല്ലോ. പക്ഷേ കാലക്കേട് നിമിത്തം അതിനൊന്നും വളരെക്കാലത്തേക്ക് വേണ്ടത്ര അംഗീകാരം ലഭിച്ചിരുന്നില്ല. വിശാഖം അധികാരമേറ്റതോടെ തമ്പുരാട്ടിയുടെ ദുരിതങ്ങളൊക്കെ ഒറ്റയടിക്കു മാഞ്ഞുപോയി. 1881-ൽ വിക്ടോറിയാ ചക്രവർത്തിനി അവരുടെ കഴിവുകൾക്ക് അംഗീകാരമായി സി. ഐ. ബിരുദം നൽകി ആദരിച്ചു. അതേപ്പറ്റിയുള്ള അറിയിപ്പു വന്നപ്പോൾ തമ്പുരാട്ടി ആറ്റിങ്ങലെ കുടുംബക്ഷേത്രത്തിൽ ദർശനം നടത്താനായി കേരളവർമ്മയോടൊപ്പം പോയിരിക്കുകയായിരുന്നു. വാർത്തകേട്ട് അവരിരുവരും അത്യന്തം സന്തോഷിച്ചു. അമ്മാതിരിയൊരു ബഹുമതിയുടെ സംഭാ

വ്യത കേരളവർമ്മ 'മയൂരസന്ദേശത്തിൽ'ത്തന്നെ സൂചിപ്പിച്ചിട്ടുണ്ടായിരുന്നു.

1881–ൽ തിരുവനന്തപുരത്തു നടന്ന പ്രത്യേക ദർബാറിൽ വച്ച് ബ്രിട്ടീഷ് റസിഡണ്ട് മഹാറാണിക്ക് ബഹുമതിമുദ്ര സമ്മാനിച്ചു. അതേ വർഷം തന്നെയാണ് വിശാഖം തിരുനാൾ പുതിയൊരു കൊട്ടാരം പണിതത്. അതിന്റെ ഗൃഹപ്രവേശം രാജകീയ പ്രൗഢിയോടെ ആഘോഷിക്കപ്പെട്ടു. കേരളവർമ്മ അന്ന് ഒമ്പതു ശ്ലോകങ്ങളുള്ള ഒരു പ്രശസ്തികാവ്യം രചിച്ച് മഹാരാജാവിന് സമർപ്പിച്ചു.

വിശാഖം തിരുനാളിന്റെ മഹത്വത്തിൽ മഗ്നചിത്തനായി രചിച്ച 'വിശാഖവിജയം' മഹാകാവ്യംകൊണ്ടു തൃപ്തനാവാതെ കേരളവർമ്മ മഹാരാജാവിന്റെ ഒരു മാതൃകാ ജീവചരിത്രം മലയാളത്തിൽ രചിക്കാൻ ഒരുങ്ങി. അതിനുള്ള അനുവാദം മഹാരാജാവിൽ നിന്ന് നേടുകയും ചെയ്തു. താമസിയാതെ ജോലിയും തുടങ്ങി. പക്ഷേ അത് മുന്നോട്ടുപോയില്ല. എന്താണതിനു കാരണമെന്ന് വ്യക്തമല്ല. ഒരു പക്ഷേ അതിനകം മഹാരാജാവു തന്റെ ആത്മകഥ പ്രസിദ്ധപ്പെടുത്തിയതാവാം കേരളവർമ്മയെ പിന്തിരിപ്പിച്ചത്.

1882 - ൽ കേരളവർമ്മ മദിരാശി സന്ദർശിച്ചു. അന്നത്തെ മദിരാശി ഗവർണറായിരുന്ന ഗ്രാൻറ് ഡഫിനെ അദ്ദേഹം പോയിക്കണ്ടു. തുടർന്ന് വടക്കേമലബാറിൽ ഏതാണ്ടൊരുമാസം നീണ്ടുനിന്ന ഒരു പര്യടനം നടത്തി. അവിടെയുള്ള പണ്ഡിതന്മാരെയും ബന്ധുക്കളെയും സന്ദർശിച്ചു. എന്നിട്ട് കൊല്ലത്തേക്കു പോയി. അന്നവിടെ എഴുന്നള്ളിത്താമസിച്ചിരുന്ന മഹാരാജാവിനോടൊപ്പം കുറെ ദിവസം ഒത്തുകൂടി. കൊല്ലത്തു നിന്ന് യാത്ര ഹരിപ്പാട്ടേക്ക് ആയിരുന്നു. അവിടത്തെ സുബ്രഹ്മണ്യക്ഷേത്രത്തിൽ ആരാധിച്ച ശേഷം അദ്ദേഹം മാവേലിക്കര, എണ്ണയ്ക്കാട്, തിരുവല്ല, ചങ്ങനാശ്ശേരി എന്നിവിടങ്ങളിലെ കൊട്ടാരങ്ങളും സന്ദർശിച്ചു. തുടർന്ന് വൈക്കം, പരപ്പനങ്ങാടി എന്നിവിടങ്ങളിലേക്കായി യാത്ര. അവിടങ്ങളിൽ ഏതാനും നാൾവീതം തങ്ങി. നിറമൈതക്കോട്ട ക്ഷേത്രത്തിലെത്തി പരദേവതയെ വന്ദിച്ചശേഷം മടക്കയാത്ര ആരംഭിച്ചു. വരുന്നവഴി ഗുരുവായൂർ ക്ഷേത്രത്തിൽ ഇറങ്ങി. അവിടെ തന്റെ കണക്കായി ഒരു വീരശൃംഖല സമർപ്പിച്ചു. കൊടുങ്ങല്ലൂർ ക്ഷേത്രത്തിൽ അമ്മയുടെ പേരിൽ ഒരു സ്വർണ്ണത്താലിയും നടയ്ക്കുവച്ചു. എന്നിട്ട് എറണാകുളം വഴി തിരുവനന്തപുരത്തെത്തി. കേരളത്തിന്റെ എല്ലാഭാഗത്തും ജനങ്ങൾ എത്ര സ്നേഹാദരങ്ങളാണ് തന്നോടുകാണിക്കുന്നതെന്ന് നേരിട്ടുമനസ്സിലാക്കാൻ അദ്ദേഹത്തിന് ഈ യാത്രകൊണ്ടു കഴിഞ്ഞു.

വിശാഖം തിരുനാളിന്റെ ഭരണപാടവവും ബുദ്ധിപരമായ ഔന്നത്യവും കണക്കിലെടുത്ത് ഭാരതസർക്കാർ അദ്ദേഹത്തിന് സി.

എസ്. ഐ. എന്ന ബിരുദം സമ്മാനിക്കാൻ നിശ്ചയിച്ചു. മദിരാശിയിൽ വച്ച് ഗവർണർ സമ്മാനിക്കുന്ന ബഹുമതിമുദ്ര വാങ്ങാനായി വിശാഖം 1882 ഫെബ്രുവരി അങ്ങോട്ടേക്ക് യാത്രയായി. കേരളവർമ്മ അദ്ദേഹത്തെ അനുഗമിച്ചു. ചടങ്ങിനോടനുബന്ധിച്ച് ഗവർണർ വിപുലമായ തോതിൽ ഒരു വിരുന്നുസത്കാരം സംഘടിപ്പിച്ചു. ഉദ്യോഗസ്ഥന്മാർക്കു പുറമേ പൗരമുഖ്യരും അതിൽ സംബന്ധിച്ചു. മദിരാശിയിൽ തങ്ങുന്നതിനിടയിൽ കേരളവർമ്മ തിരുവിതാംകൂറിൽ മുമ്പ് ദിവാനായിരുന്ന ശേഷയ്യാ ശാസ്ത്രിയെയും മറ്റു സുഹൃത്തുക്കളെയും സന്ദർശിച്ചു. മദിരാശിയിൽ നിന്ന് മഹാറാണിയോടൊപ്പം കേരളവർമ്മ തിരുപ്പതിയിൽ ചെന്ന് വെങ്കിടേശ്വര ക്ഷേത്രത്തിൽ ദർശനം നടത്തി. കാഞ്ചീപുരം, ചിദംബരം, മധുര തുടങ്ങിയ സ്ഥലങ്ങൾ സന്ദർശിക്കുന്നതിനും സഹധർമ്മിണിയോടൊപ്പം അവിടത്തെ ക്ഷേത്രങ്ങളിൽ ആരാധന നടത്തുന്നതിനും ആ യാത്ര അദ്ദേഹം പ്രയോജനപ്പെടുത്തി.

1883-ൽ മദിരാശി സർവകലാശാല അദ്ദേഹത്തെ 'ഫെലോ' ആയി നിയമിക്കുകയും, സർവകലാശാലാസെനറ്റിൽ അംഗമാക്കുകയും ചെയ്തു. കേരളവർമ്മയ്ക്ക് ഔപചാരികമായ വിദ്യാഭ്യാസമൊന്നും ലഭിച്ചിരുന്നില്ലെന്നും, ഒരിക്കൽപോലും അദ്ദേഹം കോളേജിൽ പഠിച്ചിട്ടില്ലെന്നും നാം ഇവിടെ ഓർക്കണം. അങ്ങനെയുള്ള ഒരാളെ പാണ്ഡിത്യത്തിന്റെയും വിദ്യാമണ്ഡലത്തിൽ നേടിയ അംഗീകാരത്തിന്റെയും പേരിൽ മാത്രമാണ് മദിരാശി സർവകലാശാലയെപ്പോലൊരു സ്ഥാപനം – ഇന്ത്യയിൽ ആദ്യമായി സ്ഥാപിതമായ സർവകലാശാലകളിലൊന്നാണത് – ബഹുമാനിച്ചത്.

ആ വിവരം കിട്ടിയ ഉടനെ അദ്ദേഹം കൃതജ്ഞതാസൂചകമായി ഏതാനും പദ്യങ്ങൾ രചിച്ച് മഹാരാജാവിന് കാഴ്ചവച്ചു. വിഷ്ണു നക്രത്തിന്റെ പിടിയിൽ നിന്ന് ഇന്ദ്രദ്യുമ്നൻ എന്ന ഗജേന്ദ്രനെ രക്ഷിച്ച് സാരൂപ്യം നൽകിയതുപോലാണ് രാജാവ് തന്നെ തടങ്കലിൽ നിന്ന് മോചിപ്പിക്കുകയും തനിക്ക് എഫ്. എം. യു. സ്ഥാനം നേടിത്തരുകയും ചെയ്തതെന്ന് അദ്ദേഹം പറയുന്നു. മഹാരാജാവിനും എഫ്. എം. യു. സ്ഥാനം ഉണ്ടായിരുന്നു. സർ. ടി. മാധവറാവു അഭിനന്ദനമറിയിച്ചുകൊണ്ട് അയച്ച കമ്പിസന്ദേശം മഹാരാജാവിനെ കാണിച്ചപ്പോൾ അദ്ദേഹം കേരളവർമ്മയ്ക്ക് ഇങ്ങനെ എഴുതി. "മാധവറാവുവിന്റെ കമ്പി നന്ദിപൂർവം മടക്കി അയക്കുന്നു. ഫോർട്ട് സെൻറ് ജോർജ് ഗസറ്റിൽ അറിയിപ്പ് വരുമ്പോൾ അതിന്റെ കോപ്പി അയച്ചു തരാം. ഈ ബഹുമതി നൽകാനായി മി. ഗ്രാൻറ് ഡഫിനോട് ഞാൻ ശുപാർശ ചെയ്തത് ചെറിയൊരു കാര്യമാണ് അതിന് താങ്കൾ ഇത്ര വളരെ കൃതജ്ഞനാണെന്നറിയുന്നത് സന്തോഷം. 21 കൊല്ലം മുമ്പ് എന്നെ മദിരാശി

സർവകലാശാലയിലെ ഫെലോ ആയി നിയമിച്ചുകൊണ്ടുള്ള അന്നത്തെ ഗവർണർ സർ വില്യം ഡെനിസൻെറ കത്തുകിട്ടിയപ്പോൾ എത്ര കണ്ട് സന്തോഷത്തോടെയാണ് ഞാനത് വായിച്ചതെന്ന് ഇപ്പോൾ ഓർക്കുന്നു. ഇന്ത്യാക്കാരായ ഫെലോകളുടെ കൂട്ടത്തിൽ ഞാനാണ് ഇന്ന് ഒന്നാമൻ. എന്നെക്കാൾ സീനിയറായി മൂന്നു വെള്ള ക്കാരേയുള്ളൂ – ബിഷപ് കാൾഡ്‌വെൽ, മി. കാർമൈക്കൽ, മി. ഫൗളർ എന്നിവർ. അവരിൽ ഒടുവിൽ പറഞ്ഞ രണ്ടുപേർ ഉടനെ ഇംഗ്ലണ്ടിലേക്കു മടങ്ങും. താങ്കളെ സർവകലാശാലാ സെനറ്റിലേക്ക് അംഗമാക്കിയതിനും അഭിനന്ദനമറിയിക്കട്ടെ."

പാഠപദ്ധതിയിൽ ഭാരതീയ ഭാഷകൾക്ക് യോഗ്യമായ സ്ഥാനം നൽകേണ്ടതിൻെറ ആവശ്യകതയെപ്പറ്റി കേരളവർമ്മ പലപ്പോഴും യൂണിവേഴ്സിറ്റി സെനറ്റിൽ പ്രസംഗിക്കാറുണ്ടായിരുന്നു. ദ്രാവിഡഭാഷ കളുടെ ബോർഡ് ഓഫ് സ്റ്റഡീസിലും അദ്ദേഹം അംഗമായിരുന്നു. പൊതുവേ ഇന്ത്യൻ ഭാഷകൾ, പ്രത്യേകിച്ചും ദ്രാവിഡ ഭാഷകൾ, അവ ഗണിക്കപ്പെട്ടുപോന്ന ഒരു കാലത്ത് അവയ്ക്ക് സർവകലാശാലയിൽ ഉറച്ച ഒരു സ്ഥാനം ഉണ്ടാക്കിക്കൊടുക്കുന്നതിന് കേരളവർമ്മയുടെ സെനറ്റ് അംഗത്വം വളരെ സഹായകമായി.

അഞ്ചുകൊല്ലത്തെ പ്രശല്ഭമായ ഭരണത്തിനുശേഷം വിശാഖം തിരുനാൾ 1885 - ഓഗസ്റ്റ് നാലിന് നാടു നീങ്ങി. അത് ജനങ്ങളെ യാകെ, പ്രത്യേകിച്ചും കേരളവർമ്മയെ, ദുഃഖത്തിലാഴ്ത്തി. വിശാ ഖത്തെ തുടർന്ന് രാജ്ഞാവായത് അദ്ദേഹത്തിൻെറ അനന്തിരവനായ ശ്രീമൂലം തിരുനാളാണ്. കേരളവർമ്മയുടെ അമ്മാവനായ രാജരാജ വർമ്മയുടെ പുത്രനായിരുന്നു അദ്ദേഹം. പുതിയ മഹാരാജ്ഞാവും കേരളവർമ്മയോട് ഉദാരമായി പെരുമാറി. എന്നാലും അത് വിശാഖ ത്തിൻേറതിനോളം എത്തിയില്ല. കാരണം വ്യക്തമാണ്. പുതിയ രാജ്ഞാവ് പണ്ഡിതനോ, പണ്ഡിത പുരസ്കർത്താവോ ആയിരുന്നില്ല. തന്നിമിത്തം അവർ തമ്മിൽ ബുദ്ധിപരമായ ചങ്ങാത്തത്തിന് വകയു ണ്ടായില്ല. എങ്കിലും കേരളവർമ്മയുടെ ചരമംവരെ അവർ തമ്മിൽ ഹൃദ്യമായ ബന്ധമാണ് പുലർത്തിയത്.

കേരളവർമ്മയ്ക്ക് ശ്രീമൂലം തിരുനാൾ ചെയ്തുകൊടുത്ത സഹായങ്ങളിലൊന്ന് 'വിശാഖവിജയ'ത്തിൻെറ പ്രസിദ്ധീകരണമാണ്. ഡോ. ടി. ഗണപതി ശാസ്ത്രിയുടെ പ്രസാധകത്വത്തിൽ Bombay Sanskrit Series - ൽ പ്പെടുത്തി 1889 - ൽ അത് പ്രസിദ്ധീകൃതമായി. എന്നാൽ അതിലെ അഞ്ചു സർഗ്ഗം വിട്ടുവേണം പ്രസിദ്ധപ്പെടു ത്താൻ എന്ന് മഹാരാജ്ഞാവ് പ്രസാധകനോട് നിർദ്ദേശിച്ചു. ആ ഭാഗം മിക്കവാറും കേരളവർമ്മയുടെ ആത്മകഥതന്നെയായിരുന്നു – തടങ്കലി നുശേഷം തമ്പുരാട്ടിയുമായി ഒത്തുചേരുന്നതുവരെയുള്ള കഥ. ഈ ഭാഗം വിശാഖം വായിക്കുകയും അംഗീകരിക്കുകയും ചെയ്തിരുന്ന

താണ്. എന്നിട്ടും ശ്രീമൂലം തിരുനാളിന് അത് അംഗീകാര്യമായില്ല. പക്ഷേ, രാജകീയാംഗീകാരം നൽകേണ്ട പണ്ഡിതന്മാരുടെ പേരു നിർദ്ദേശിക്കാൻ അദ്ദേഹം കേരളവർമ്മയെയാണ് ചുമതലപ്പെടുത്തിയത്.

അക്കാലമായപ്പോഴേക്കും സംസ്കൃത കവിയെന്ന നിലയ്ക്കും പണ്ഡിതനെന്ന നിലയ്ക്കും കേരളവർമ്മയുടെ കീർത്തി വിദേശങ്ങളിൽ കൂടി പ്രചരിച്ചുതുടങ്ങി. അക്കാലത്ത് പൗരസ്ത്യപണ്ഡിതന്മാർ അഭിലഷിച്ചിരുന്ന അംഗീകാരങ്ങളിലൊന്ന് റോയൽ ഏഷ്യാറ്റിക് സൊസൈറ്റി അംഗത്വമാണ്. കേരളവർമ്മ പ്രസ്തുത അംഗത്വത്തിന് അർഹനാണെന്നു കണ്ട വിശ്വപ്രശസ്ത പണ്ഡിതനായ സർ മോണിയർ വില്യംസ് അദ്ദേഹത്തിന്റെ പേർ നിർദ്ദേശിക്കുകയും, തത്ഫലമായി എം. ആർ. എ. എസ് എന്ന സ്ഥാനം അദ്ദേഹത്തിന് ലഭിക്കുകയും ചെയ്തു.

ശ്രീമൂലം തിരുനാളിന്റെ കാലത്ത് കേരളവർമ്മയെ ചുമതലയേൽപിച്ച മുഖ്യമായ ഒരു കാര്യം തിരുവനന്തപുരത്തെ സംസ്കൃതകോളേജിന്റെ സ്ഥാപനമാണ്. ആരംഭകാലം മുതൽക്കേ കേരളവർമ്മയായിരുന്നു ആ സ്ഥാപനത്തിന്റെ രക്ഷാപുരുഷൻ. അദ്ദേഹത്തിന്റെ ആധ്യക്ഷ്യത്തിൽ സുബ്ബരാദീക്ഷിതർ, വീരരാഘവാചാരി എന്നിവരുൾപ്പെട്ട ഒരു കമ്മിറ്റിയെ കോളേജ് സ്ഥാപിക്കുന്നതിനുള്ള നിർദ്ദേശങ്ങൾ നൽകുന്നതിനായി തിരുവിതാംകൂർ സർക്കാർ നിയമിച്ചു. ആ കമ്മിറ്റിയുടെ ശുപാർശ അനുസരിച്ച് 1889 - ൽ കോളേജ് പ്രവർത്തനം തുടങ്ങി. അവിടത്തെ പാഠക്രമം കേരളവർമ്മയുടെ നിർദ്ദേശപ്രകാരം തയ്യാറാക്കിയത് ഏ. ആർ. രാജരാജവർമ്മയും തുറവൂർ നാരായണശാസ്ത്രിയും ചേർന്നാണ്. അത് വേണ്ട പരിഷ്കരണങ്ങളോടെ കേരളവർമ്മ അംഗീകരിച്ചു. അവിടത്തെ പരീക്ഷകൾക്കുള്ള ചോദ്യക്കടലാസുകൾ തയ്യാറാക്കിയിരുന്നതും, ഉത്തരക്കടലാസുകൾ പരിശോധിച്ചിരുന്നതും അദ്ദേഹത്തിന്റെ മേൽനോട്ടത്തിലായിരുന്നു. അദ്ദേഹത്തിന്റെ പ്രിയശിഷ്യരായ രാജരാജവർമ്മയും നാരായണശാസ്ത്രികളും കോളേജിൽ പ്രിൻസിപ്പൽമാരായത് അദ്ദേഹത്തെ വളരെ സന്തോഷിപ്പിച്ചു.

അക്കാലമായപ്പോഴേക്കും പണ്ഡിതനെന്ന നിലയിൽ കേരളവർമ്മയുടെ കീർത്തി ഇന്ത്യയൊട്ടാകെ പരന്നു. അദ്ദേഹത്തിന്റെ സംസ്കൃത രചനകളും സംസ്കൃത വിദ്യാഭ്യാസ പ്രചാരണത്തിന് അദ്ദേഹം ചെയ്ത ശ്രമങ്ങളുമാണ് അതിനു കാരണം. അക്കാലത്താണ് കോട്ടയത്തുനിന്ന് മലയാള മനോരമ പ്രസിദ്ധീകരണം ആരംഭിച്ചത്. ആ പത്രത്തിന്റെ താളുകളിൽക്കൂടി കേരളവർമ്മ ഉൾപ്പെടെയുള്ള നിരവധി കവികൾ പ്രശസ്തി നേടി.

# 5

# പ്രമുഖനായ സാഹിത്യനായകൻ

മലയാള സാഹിത്യത്തിലെ നവോത്ഥാനത്തിന്റെ പ്രാരംഭ ഘട്ടത്തിൽ ഭാഷാപോഷിണി സഭയും അതിന്റെ മുഖപത്രമായ ഭാഷാപോഷിണിയും സുപ്രധാനമായ ഒരു പങ്കു വഹിച്ചിട്ടുണ്ട്. കേരളവർമ്മ സഭയുടെ ആയുഷ്കാലാധ്യക്ഷനായിരുന്നു. അദ്ദേഹത്തിന്റെ അസാന്നിദ്ധ്യത്തിലാണ് ആ തിരഞ്ഞെടുപ്പു നടന്നത്. അധ്യക്ഷന്റെ ചുമതലകൾ നിർവഹിക്കുന്നതിന് അദ്ദേഹത്തിനു വേണ്ട കരുത്തും സഹായവും നൽകിയത് കാര്യദർശിയായ വർഗ്ഗീസ് മാപ്പിളയാണ്.

ഭാഷാപോഷിണി സഭയുടെ ലക്ഷ്യങ്ങൾ മൂന്നായിരുന്നു – മലയാളത്തിൽ ഗദ്യപദ്യങ്ങൾക്ക് സമുചിതമായ ഒരു സാഹിതീയ ശൈലി ചിട്ടപ്പെടുത്തുക, പ്രയോജനകരങ്ങളായ പാഠപുസ്തകങ്ങൾ തയ്യാറാക്കി പ്രചരിപ്പിക്കുക, പ്രാചീന ഹസ്തലിഖിതഗ്രന്ഥങ്ങൾ ശേഖരിക്കുകയും, സംരക്ഷിക്കുകയും, ശ്രദ്ധാപൂർവം പരിശോധിച്ച് പ്രസിദ്ധപ്പെടുത്തുകയും ചെയ്യുക. സഭാധ്യക്ഷനായതോടെ ഈ ലക്ഷ്യങ്ങൾ നേടിയെടുക്കുന്നതിന് കേരളവർമ്മ നിസ്തന്ദ്രം പ്രയത്നിച്ചു തുടങ്ങി.

കേരളവർമ്മയുടെ സമകാലികർക്കെല്ലാം അദ്ദേഹത്തിന്റെ പാണ്ഡിത്യത്തെക്കുറിച്ചും, കുലീനമായ സ്വഭാവഗുണങ്ങളെക്കുറിച്ചും നല്ല മതിപ്പായിരുന്നു. അക്കൂട്ടത്തിൽ പ്രമുഖനാണ് ഒ. ചന്തുമേനോൻ. മലയാള നോവലിന്റെ മാർഗ്ഗദർശികളിലൊരാളായിരുന്നു അദ്ദേഹം. ബ്രിട്ടീഷുസർക്കാരിന്റെ കീഴിൽ ഒരു ജഡ്ജിയായിട്ടാണ് അദ്ദേഹം

പ്രവർത്തിച്ചിരുന്നത്. കേരളവർമ്മയുടെ ശാകുന്തള പരിഭാഷയാണ് ചന്തുമേനോനെ ആദ്യം ആകർഷിച്ചത്. ക്രമേണ ഇരുവരും കൂടുതൽ അടുത്തു. ആദർശാത്മകമായിരുന്നു അവരുടെ ബന്ധം. മേനോൻ ആവശ്യപ്പെട്ടതനുസരിച്ചാണ് കേരളവർമ്മ അമരുകശതകം സംസ്കൃതത്തിൽ നിന്ന് മലയാളത്തിലേക്ക് ഭാഷാന്തരം ചെയ്യുന്നത്. ഭാഷാപോഷിണിയിൽ പ്രസിദ്ധപ്പെടുത്തിയ മയൂരസന്ദേശം വായിച്ചതോടെ കേരളവർമ്മയെക്കുറിച്ച് ചന്തുമേനോന്നുണ്ടായിരുന്ന ആദരം അതിന്റെ ഉച്ചകോടിയിലെത്തി.

എ. ആർ. രാജരാജവർമ്മ മഹാപണ്ഡിതനും തിരുവനന്തപുരത്തെ രാജകീയ കലാലയത്തിലെ പൗരസ്ത്യഭാഷാവിഭാഗത്തിന്റെ ആദ്യത്തെ പ്രൊഫസറും ആയിരുന്നു. അദ്ദേഹം ആജീവനാന്തം കേരളവർമ്മയുടെ ആരാധകനായിരുന്നു. കേരളവർമ്മ രാജരാജവർമ്മയെ മികവുറ്റ ഒരു പണ്ഡിതനായി വളർത്തിയെടുത്തു; ഔദ്യോഗിക തലത്തിൽ അദ്ദേഹത്തിനു വേണ്ട സഹായം ചെയ്തുകൊടുത്തു. കേരളവർമ്മ തന്റെ ശാകുന്തള പരിഭാഷയ്ക്ക് കൈക്കൊണ്ടതിനെക്കാൾ ലളിതമായ ഒരു ശൈലിയിൽ രാജരാജവർമ്മ മലയാളശാകുന്തളം രചിക്കുകയും അത് കേരളവർമ്മയ്ക്ക് സമർപ്പിക്കുകയും ചെയ്തു.

മഹാഭാരതപരിഭാഷയിലൂടെ കേരളവ്യാസൻ എന്ന പേരിൽ പ്രസിദ്ധനായിത്തീർന്ന കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാനായിരുന്നു കേരളവർമ്മയുടെ മറ്റൊരു ആരാധകൻ. മഹാകവി ഉള്ളൂർ എഴുതുന്നു: "സംസ്കൃതത്തിലും മലയാളത്തിലും അസാമാന്യമായ ദ്രുതകാവ്യരചനാ ചാതുരി പ്രകടിപ്പിച്ചിരുന്ന മഹാകവി കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ 1911 - ൽ ഭാഷാപോഷിണിസഭയിൽ പങ്കെടുക്കാൻ വൈക്കത്ത് വന്നു. വിനയത്തിന്നിരിപ്പിടമായ ആ മഹാപണ്ഡിതൻ വലിയ കോയിത്തമ്പുരാൻ പലതവണ നിർദ്ദേശിച്ചശേഷമേ അദ്ദേഹത്തിന്റെ മുമ്പിൽ ഇരിക്കാൻ കൂട്ടാക്കിയുള്ളൂ. അപ്പോൾ ജിജ്ഞാസയോടെ ഞാൻ അന്വേഷിച്ചു: 'എന്താണ് തമ്പുരാന്റെ മുമ്പിൽ ഇരിക്കാനിത്ര മടി? പ്രായക്കുറവുകൊണ്ടാണോ?' കുഞ്ഞിക്കുട്ടൻ തമ്പുരാൻ മറുപടി പറഞ്ഞു: 'സംസ്കൃതകാവ്യ വ്യാകരണാദികളിൽ കൃതഹസ്തനായ ആ മഹാപുരുഷന്റെ മുമ്പിൽ എങ്ങനെയാണ് ഞാൻ ഇരിക്കുക?" ഇവരിരുവരും പരസ്പരം എഴുത്തുകുത്തു നടത്തിയിരുന്നത് കവിതയിലാണ് – കേരളവർമ്മ സംസ്കൃതത്തിലും കുഞ്ഞിക്കുട്ടൻ തമ്പുരാൻ മലയാളത്തിലും. കേരളവർമ്മയുടെ മറ്റൊരു ആത്മാർത്ഥ സുഹൃത്തും ആരാധകനുമായിരുന്നു മഹാകവി വള്ളത്തോൾ.

കാളിദാസ ശാകുന്തളത്തിന് കേരളവർമ്മ ആദ്യമായി തയ്യാറാക്കിയ പരിഭാഷ മഹത്തായ ഒരു സംഭാവനയായി പരിഗണിക്കപ്പെട്ടു.

സാഹിത്യ ലോകം അദ്ദേഹത്തെ കേരളകാളിദാസനെന്ന് പേരിട്ട് ആദരിച്ചു. പരിഭാഷകന്റെ കാവ്യരചനാചാതുര്യത്തിനും വിവർത്തിതകൃതിയുടെ സ്വഭാവത്തിനും അനുരൂപമായിരുന്നു അത്. പക്ഷേ വള്ളത്തോളിന്റെ ആരാധകന്മാർക്ക് തോന്നി ആ ബിരുദം അദ്ദേഹത്തിനാണ് കൂടുതൽ യോജിക്കുക എന്ന്. അതിനൊത്ത ചില പ്രവർത്തനങ്ങളും തുടങ്ങി. എന്നാൽ ഔചിത്യവേദിയും വിവേകിയുമായ വള്ളത്തോൾ ഉടനെ ഇടപെട്ട് അത് ദുരുപദിഷ്ടവും അന്യായവുമാണെന്ന് പറഞ്ഞ് തടഞ്ഞു. കേരളവർമ്മ വള്ളത്തോളിന് എഴുതി: "താങ്കളുടെ ആത്മാർത്ഥ സൗഹൃദത്തെ ഞാൻ മറ്റെന്തിലുമേറെ വിലമതിക്കുന്നു."

ഇതരകവികൾ കേരളവർമ്മയെ ആദരിച്ചപ്പോൾ ഒരാൾ അദ്ദേഹത്തെ ആരാധിക്കുക തന്നെ ചെയ്തു. അത് മഹാപണ്ഡിതനും മഹാകവിയുമായ ഉള്ളൂരാണ്. ഉള്ളൂർ കേരളവർമ്മയുടെ സ്വാധീനതയിൽപ്പെടുന്നത് 1900 - ലാണ്. അന്നദ്ദേഹം ഇംഗ്ലീഷിൽ ബിരുദാനന്തരപഠനം നടത്താൻ ആലോചിക്കുകയായിരുന്നു. എന്നാൽ കേരളവർമ്മയ്ക്കു തോന്നി ഉള്ളൂരിന്റെ വാസനകളും കഴിവുകളും മലയാളഭാഷാപോഷണത്തിന് ഉപയോഗപ്പെടുത്തുകയാണ് വേണ്ടതെന്ന്. അതുകൊണ്ട് മലയാളത്തിലും തമിഴിലും എം. എ ബിരുദമെടുക്കുകയാണ് നല്ലതെന്ന് അദ്ദേഹം ഉപദേശിച്ചു. ഉള്ളൂർ ആ ഉപദേശം സ്വീകരിച്ചു. അങ്ങനെയാണ് അദ്ദേഹം മലയാളഭാഷാസാഹിത്യങ്ങളുടെ ഉന്നമനത്തിൽ തത്പരനാകുന്നത്.

കേരളവർമ്മയും ഉള്ളൂരും തമ്മിലുണ്ടായ അടുപ്പം ഇരുകൂട്ടർക്കും പ്രയോജനപ്രദമായി. കേരളവർമ്മയുടെ രക്ഷാകർത്തൃത്വവും പണ്ഡിതോചിതമായ മാർഗ്ഗനിർദ്ദേശവും ഉള്ളൂരിന് താങ്ങായപ്പോൾ, ഉള്ളൂരിന്റെ വിശ്വസ്തമായ സഹായം വേണ്ടപ്പോഴൊക്കെ കേരളവർമ്മയ്ക്കു ലഭിച്ചു. അവരുടെ ബന്ധത്തെപ്പറ്റി ഉള്ളൂർ പറയുന്നു: "1910 മുതൽ ആ മഹാപുരുഷനെ ഒരു കാര്യദർശിയെന്ന മട്ടിൽ സഹായിക്കുന്നതിന് അവസരം ലഭിച്ചത് എന്റെ ഭാഗ്യം തന്നെ." ഉള്ളൂർ കേരളവർമ്മയുടെ 'മയൂര സന്ദേശം' ഇംഗ്ലീഷിലേക്ക് പരിഭാഷപ്പെടുത്തി. ആ പരിഭാഷ ആർ. സി. ദത്തിനെപ്പോലൊരു സാഹിത്യ വിചക്ഷണനിൽ നിന്നുപോലും അഭിനന്ദനം പിടിച്ചു പറ്റി. ഉമാകേരള രചനയിൽ ഉള്ളൂരിനു വേണ്ട പ്രചോദനം നൽകിയത് കേരളവർമ്മയാണ്. ആ കൃതി പൂർത്തിയായപ്പോൾ അതിന് അവതാരിക എഴുതിയതും അദ്ദേഹം തന്നെ. അതിലദ്ദേഹം ഉള്ളൂരിനെ നൈഷധീയചരിത കർത്താവായ ശ്രീഹർഷനോട് താരതമ്യപ്പെടുത്തുന്നു. മലയാള കവിതയ്ക്ക് ഉള്ളൂർ നൽകിയ സംഭാവന വിലയിരുത്തിക്കൊണ്ട് കേരളവർമ്മ പറഞ്ഞു. "സംസ്കൃതകവിതയുടെ നിലവാര

ത്തിലേക്ക് മലയാള കവിതയെ ഉയർത്തിക്കൊണ്ടു വന്നതിന് വലി യൊരു അളവുവരെ ഉത്തരവാദി ഉള്ളൂർ തന്നെ.''

കേരളവർമ്മയെ എല്ലായ്പോഴും 'കേരളവർമ്മദേവൻ' എന്നേ ഉള്ളൂർ പരാമർശിക്കാറുള്ളൂ. അത്രയ്ക്കായിരുന്നു അദ്ദേഹത്തിന് കേരളവർമ്മയോടുള്ള ആദരവ്. ഉള്ളൂരിന് മന്ത്രതുല്യമായ ഒരു പവിത്ര നാമമായിരുന്നു കേരളവർമ്മയുടേത്.

മഹാകവികളായ കുമാരനാശാനും, കെ. സി. കേശവപിള്ളയും, നോവലിസ്റ്റായ സി.വി. രാമൻ പിള്ള, പണ്ഡിത പ്രകാണ്ഡമായ പുന്നശ്ശേരി നമ്പി നീലകണ്ഠശർമ്മ, നിഘണ്ടുകാരനായ ശ്രീകണ്ഠേ ശ്വരം പദ്മനാഭപിള്ള, ഐതിഹ്യമാലാകാരനായ കൊട്ടാരത്തിൽ ശങ്കുണ്ണി, പത്രാധിപരായ സ്വദേശാഭിമാനി രാമകൃഷ്ണപിള്ള തുടങ്ങി യവരെല്ലാം കേരളവർമ്മയുടെ അടുത്ത ആരാധകരായിരുന്നു. അവതാ രികാരൂപത്തിലോ, അനുമോദനരൂപത്തിലോ കേരളവർമ്മയുടെ അംഗീകാരം ആഗ്രഹിക്കാത്ത കവിയശഃപ്രാർത്ഥികളൊന്നും അന്നു ണ്ടായിരുന്നില്ല. കേരളവർമ്മയ്ക്ക് സംസ്ഥാനത്തിനു പുറത്തും നിര വധി സ്നേഹിതരും ആരാധകരും ഉണ്ടായിരുന്നു. അക്കൂട്ടത്തിൽ സാഹിത്യകാരന്മാരും ഭരണതന്ത്രജ്ഞരും ഉൾപ്പെടും.

1895-ൽ കേരളവർമ്മയ്ക്ക് വിക്ടോറിയാ ചക്രവർത്തിനിയിൽ നിന്ന് എഫ്. ആർ. എച്ച്. എസ്. ബിരുദം ലഭിച്ചു. അന്നത്തെ ബ്രിട്ടീഷ് റസിഡണ്ടും പ്രശസ്ത വിദ്യാഭ്യാസ വിദഗ്ദ്ധനുമായിരുന്ന മി. ഗ്രിഗ്ഗിന്റെ ശുപാർശയനുസരിച്ചാണ് ആ രാജകീയ ബഹുമതി അദ്ദേഹത്തിന് കിട്ടുന്നത്. പിന്നത്തെ റസിഡണ്ടായ മി. പി. തോംസൺ അദ്ദേഹത്തിന് ബഹുമതിമുദ്ര സമ്മാനിച്ചു. കേരളവ ർമ്മയെ അനുമോദിക്കാൻ തിരുവനന്തപുരത്ത് ഒരു യോഗം കൂടി. മറു പടിപ്രസംഗത്തിൽ അദ്ദേഹം പറഞ്ഞു:

''മഹാപണ്ഡിതനായിരുന്ന എന്റെ വന്ദ്യമാതുലന്റെ പാദങ്ങളി ലിരുന്ന് സംസ്കൃതവും ഇംഗ്ലീഷും പഠിക്കാനുള്ള ഭാഗ്യം എനിക്കു ലഭിച്ചു. അദ്ദേഹം മുന്നിൽ വച്ച ആദർശങ്ങൾക്ക് അനുസൃതമായി മാതൃഭാഷയുടെ സേവനത്തിന് ആവുന്നതൊക്കെ ചെയ്യണമെന്ന് ഞാൻ നിശ്ചയിച്ചു. എന്നാൽ ആഗ്രഹത്തിനൊത്ത് പ്രവർത്തിക്കാൻ എനിക്കു സാധിച്ചിട്ടില്ല. പാഠപുസ്തകക്കമ്മിറ്റി അധ്യക്ഷനെന്ന നില യിൽ അനുകരണമായും പരിഭാഷയായും ചില പുസ്തകങ്ങൾ ഞാൻ രചിച്ചിട്ടുണ്ട്. മലയാള ഭാഷാപോഷണത്തിന് കുറച്ചൊക്കെ ചെയ്യാൻ എനിക്കു സാധിച്ചിട്ടുണ്ട്. പക്ഷേ ഇക്കാര്യത്തിൽ ചെയ്യേണ്ടതായ കാര്യങ്ങളെക്കുറിച്ച് ചിന്തിക്കുമ്പോൾ ചെയ്ത കാര്യങ്ങൾ സാഗര വിസ്തൃതിയിലെ ജലബിന്ദുക്കൾ മാത്രമാണ്. ശാകുന്തള പരിഭാഷയി ലൂടെ മലയാളത്തിൽ നാടക ശാഖയ്ക്ക് തുടക്കം കുറിയ്ക്കാൻ

എനിക്ക് കഴിഞ്ഞത് യാദൃച്ഛികമെന്നേ പറയേണ്ടൂ."

1898-ൽ ഭാഷാപോഷിണി സഭയിൽ ചെയ്ത അധ്യക്ഷ പ്രസംഗത്തിൽ ഈ ബഹുമതിബിരുദലബ്ധിയിൽ തനിക്കുണ്ടായ കൃതാർത്ഥത അദ്ദേഹം പ്രകാശിപ്പിച്ചു.

ആധ്യാത്മിക ജീവിതം നയിക്കുന്നതിന് ആഗ്രഹം കൂടിക്കൂടി വന്നുവെങ്കിലും, കേരളവർമ്മ തന്റെ സാഹിത്യപരിശ്രമങ്ങൾ തുടർന്നു. അദ്ദേഹത്തിന് അങ്ങനെ ഒഴിഞ്ഞുമാറാൻ കഴിയുമായിരുന്നില്ല. "ഞാൻ മലയാളത്തെ വിട്ടാലും മലയാളം എന്നെ വിടുകയില്ല" എന്നാണദ്ദേഹം പറഞ്ഞത്. എങ്കിലും സ്നേഹഭാജനമായിരുന്ന മാതാവിന്റെ ചരമം അദ്ദേഹത്തിന്റെ സാധാരണഗതിയിലുള്ള സാഹിത്യപ്രവർത്തനങ്ങൾക്ക് ഒരു ഇടവേള ഉണ്ടാക്കി. 1898 - ലായിരുന്നു ആ സംഭവം. അത് കുടുംബത്തെ മുഴുവൻ, പ്രത്യേകിച്ചും കേരളവർമ്മയെ, അഗാധമായ ദുഃഖത്തിലാഴ്ത്തി.

കേരളവർമ്മയ്ക്ക് സ്വജീവിതത്തിൽ രണ്ട് മഹാദുഃഖങ്ങൾ അനുഭവിക്കേണ്ടിവന്നു – ഒന്ന്: തടവുമൂലമുണ്ടായ മാനഹാനി, മറ്റൊന്ന് അനപത്യതമൂലമുണ്ടായ വേദന. 'വിശാഖവിജയ'ത്തെ പുത്രനായും, 'ശാകുന്തള'ത്തെ പുത്രിയായും കരുതി അദ്ദേഹം സ്വയം സമാശ്വസിച്ചു. സ്നേഹിതരുടെയും ബന്ധുക്കളുടെയും നിർദ്ദേശപ്രകാരം മഹാറാണി മാവേലിക്കര കൊട്ടാരത്തിൽ നിന്ന് രണ്ടു പെൺകുട്ടികളെ തിരുവിതാംകൂർ രാജകുടുംബത്തിലേക്ക് ദത്തെടുത്തു. 1900-ലായിരുന്നു അത്. ആ രാജകുമാരിമാരുടെ രക്ഷാകർത്താവായി മഹാരാജാവ് നിയോഗിച്ചത് കേരളവർമ്മയെ ആയിരുന്നു. അവരെ അദ്ദേഹം തന്റെ പുത്രിമാരായിത്തന്നെ കരുതി സ്നേഹിച്ചു. സാഹിത്യ സംഗീതാദികലകൾ പഠിപ്പിച്ചു. അവരുടെ വ്യക്തിത്വവികസനത്തിൽ ശ്രദ്ധിച്ചു. ദത്തെടുക്കലിനുശേഷം പത്തുമാസമേ മഹാറാണി ജീവിച്ചിരുന്നുള്ളൂ. 1901 - ൽ അവർ നാടുനീങ്ങി. കേരളവർമ്മയുടെ ജീവിതം ഇരുളിലാണ്ടു. അത് അദ്ദേഹത്തിന്റെ സാഹിത്യ പ്രവർത്തനങ്ങൾക്കും വിഘ്നാതമായി. പ്രശസ്ത പണ്ഡിത കവിയായ മാനവിക്രമൻ ഏട്ടൻ രാജായ്ക്ക് അദ്ദേഹം എഴുതി:

"പ്രണയിനീവിരഹേണ ഗരീയസാ
പ്രതിദിനം പ്രതനൂകൃതപാടവഃ
അലമഹം ലിഖിതം ന യഥാപുരം
കവയിതും ച കവീശ്വര! സാമ്പ്രതം"

1905 - ലായിരുന്നു കേരളവർമ്മയുടെ ഷഷ്ടിപൂർത്തി. അത് വലിയ തോതിൽ ആഘോഷിക്കപ്പെട്ടു. അന്നത്തെ ഭാഷാപോഷിണി

യുടെ ഭാഷയിൽ അത് കേരളത്തിന്റെ തന്നെ ഷഷ്ടിപൂർത്ത്യുത്സ വായിരുന്നു. എ. ആർ. രാജരാജവർമ്മയും വള്ളത്തോളും ഉൾപ്പെടെ യുള്ള കവികൾ ആ സന്ദർഭത്തിൽ പ്രശസ്തിപദ്യങ്ങൾ രചിക്കുന്നതിന് പരസ്പരം മത്സരിക്കുക തന്നെ ചെയ്തു. അതിനോ ടനുബന്ധിച്ചാണ് ഉള്ളൂർ 'മയൂരസന്ദേശ'ത്തിന്റെ ഇംഗ്ലീഷ് പരിഭാഷ തയ്യാറാക്കി പ്രസിദ്ധപ്പെടുത്തിയത്. തന്റെ ക്ഷേമകാംക്ഷികൾക്ക് മറു പടിയെഴുതാൻ കേരളവർമ്മയ്ക്ക് മാസങ്ങൾതന്നെ വേണ്ടിവന്നുവത്രെ. ഗദ്യരൂപത്തിലുള്ള ആശംസകളിൽ പ്രധാനം സ്വദേശാഭിമാനി രാമകൃ ഷ്ണപിള്ളയുടേതാണ്. അതിലൊരുഭാഗം ഇങ്ങനെയാണ്:

"കഴിഞ്ഞ അമ്പത് സംവത്സരത്തോളം കാലം മലയാള ഭാഷ യുടെ ജീവരക്ഷയിൽ ഏകതാനനായിരുന്നിട്ടുള്ള മഹാൻ ഇന്നിതാ അറുപത് വയസ്സ് പൂർത്തിവന്നിരിക്കുന്നു. അപ്രതിഹതമായ കയ്യൂക്കു കൊണ്ടാകട്ടെ, ദുർന്നിവാരമായ സൈന്യബലംകൊണ്ടാകട്ടെ, അപരി ച്ഛേദ്യമായ ദൈവവിലാസത്താലാകട്ടെ, ദിഗ്വിജയം ചെയ്ത് ഏക ഛത്രാധിപതിയായി വാഴുന്ന ഒരു ചക്രവർത്തിക്കുപോലും ദുഷ്പ്രാപ്യ മായിട്ടുള്ള യശസ്സിനെയും ചാരിതാർത്ഥ്യത്തെയും ഈ മഹാൻ സമ്പാദിച്ചിരിക്കുന്നു. വിശിഷ്ടമായ പ്രതിഭാ വിലാസത്താലും, ഗരിഷ്ഠ മായ കവിതാ സ്വഭാവത്താലും മലയാള ഭാഷാമണ്ഡലത്തിൽ അനശ്വരമായ സാമ്രാജ്യത്തെ സ്ഥാപിച്ചിരിക്കുന്ന ഈ മഹാൻ കേരള ത്തിലെന്നല്ല, ഇന്ത്യാഖണ്ഡത്തിലെവിടെയും അഭിനവകാളിദാ സനെന്നുള്ള പദവിയെ പ്രാപിച്ചിരിക്കുന്നതോർക്കുമ്പോൾ, അദ്ദേഹത്തിന്റെ ജന്മഭൂമിയായ തിരുവിതാംകൂറിന് ഹർഷപരമ്പരയിൽ ലയിക്കുവാൻ അർഹതയുള്ളതാണല്ലോ. മനോധർമ്മത്തിന്റെ കൗമല്യം കൊണ്ടും കവിതാഗുണങ്ങളുടെ ബാഹുല്യംകൊണ്ടും ഭാഷാ ഗതിയുടെ സാരള്യം കൊണ്ടും സഹൃദയന്മാരുടെ ഹൃദയത്തെ ആഹ്ളാദിപ്പിക്കുന്ന കേരളമണ്ഡനമാകുന്ന കേരളവർമ്മ സി. എസ്. ഐ). വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലെ ഷഷ്ട്യബ്ദപൂർത്തി മഹോത്സവം കേരളീയരുടെ ഭാഗ്യപരിപൂർത്തിമഹോത്സവമായി ഗണിക്കപ്പെടുന്നതിൽ എന്ത് അനൗചിത്യമാണ് ഉണ്ടാകുവാനുള്ളത്?"

# 6

# സംസ്കൃതത്തിന് നൽകിയ സംഭാവന

പ്രചോദനം, അഭ്യാസം, ജീവിത നിരീക്ഷണംകൊണ്ടും പ്രയത്നംകൊണ്ടും പഠനംകൊണ്ടും ലഭിക്കുന്ന വൈഭവം – ഇതൊക്കെ കവിക്ക് അവശ്യം വേണ്ട ഗുണങ്ങളാണെന്ന് സംസ്കൃതാലങ്കാരികന്മാർ കരുതുന്നു. ഇവയെല്ലാം കേരളവർമ്മ തന്റെ വിദ്യാഭ്യാസത്തിന്റെ പ്രാരംഭദശയിൽത്തന്നെ സ്വായത്തമാക്കിയിരുന്നു. നൈസർഗ്ഗിക സിദ്ധികളും ആർജ്ജിത വൈഭവങ്ങളും കേരളവർമ്മയ്ക്ക് കവിയശസ്സ് നേടിക്കൊടുത്തു. അദ്ദേഹത്തിന്റെ മുഖ്യകൃതികൾക്ക് ചൈതന്യം നൽകിയ മറ്റൊരു ഘടകം അവയിലെ ആത്മകഥാംശമാണ്. അദ്ദേഹത്തിന്റെ സംസ്കൃതകൃതികളിൽ മഹാകാവ്യം, ഭാവകാവ്യം, നാടകം തുടങ്ങിയവയെല്ലാം ഉൾപ്പെടുന്നു. 'വിശാഖവിജയ'ത്തിന്റെ ആദ്യഭാഗം തടവിൽ നിന്ന് മോചനംനേടുന്നതുവരെയുള്ള കവിയുടെ ആത്മകഥാ ഭാഗം തന്നെ. അടുത്ത പ്രധാന കൃതിയായ 'ക്ഷമാപണസഹസ്ര'മാകട്ടെ ആയില്യംതിരുനാളുമായി ഏറ്റുമുട്ടിയതിനെക്കുറിച്ചുള്ള പശ്ചാത്താപത്തിന്റെ ആവിഷ്കാരമാണ്. മൂന്നാമത്തേതാണ് 'യമപ്രണാമശതകം'– തന്റെ ശത്രുവായ രാജാവിനെ നശിപ്പിക്കുന്നതിന് യമധർമ്മന്റെ മുന്നിൽ സമർപ്പിക്കുന്ന വികാരനിർഭരമായ പ്രാർത്ഥന. ഭക്തിഭാവബന്ധുരമാണ് അദ്ദേഹത്തിന്റെ സ്തോത്ര കൃതികൾ. രാജാക്കന്മാരെക്കുറിച്ചെഴുതിയ പ്രശസ്തികളിലും ആത്മാർത്ഥത തെളിഞ്ഞുകാണാം. കാരണം രാജാക്കന്മാരോടുള്ള അടുപ്പവും അകളങ്കമായ ആദരവും തന്നെ. ഇങ്ങനെ നോക്കുമ്പോൾ അദ്ദേഹത്തിന്റെ കൃതികളുടെ മുഖ്യസ്വഭാവം അവയുടെ ആത്മകഥാപരതയാണെന്ന് വ്യക്തമാവും.

വിശാഖ വിജയം

വിശാഖംതിരുനാളിൻെറ വ്യക്തിമഹത്വം കേരളവർമ്മയെ ഗാഢമായി ആകർഷിച്ചു. അങ്ങനെ അദ്ദേഹം വിശാഖത്തിൽ മഹാകാവ്യത്തിനു പറ്റിയ ഒരു നായകപാത്രത്തെ കണ്ടെത്തി. വിശാഖം പ്രജാവത്സലനായ രാജാവായിരുന്നതോടൊപ്പംതന്നെ കലാസംസ്കാരങ്ങളുടെ പ്രോത്സാഹകനും ആയിരുന്നു. വിജ്ഞാനസമ്പാദനമായിരുന്നു അദ്ദേഹത്തിൻെറ പ്രിയവിനോദം. പല പാശ്ചാത്യ ശാസ്ത്രസമിതികളും അദ്ദേഹത്തിൻെറ കഴിവുകൾ കണ്ടറിഞ്ഞ് അംഗീകരിച്ചിരുന്നു. മലയാളത്തിലും സംസ്കൃതത്തിലും മഹാപണ്ഡിതനായിരുന്നതിനു പുറമേ അദ്ദേഹം പ്രശസ്തി നേടിയ ഒരു ഇംഗ്ലീഷ് ലേഖകനുമായിരുന്നു. കുലീനചിത്തനായ അദ്ദേഹം സ്വയം താനൊരു 'രാജ്യാശ്രമമുനി'യാണെന്ന് പറയുമായിരുന്നു. തൻെറ മഹാകാവ്യത്തിന് കേരളവർമ്മ മഹത്തായ ഒരു വിഷയംതന്നെയാണ് സ്വീകരിച്ചത്. ഈ കാവ്യരചനയിൽ കേരളവർമ്മയുടെ ആത്മാർത്ഥത പ്രകടമായിരുന്നു. കാരണം അതിൽ പ്രതിപാദിക്കുന്നത് തനിക്ക് മൂന്നു ദശകങ്ങളായി അടുത്തു പരിചയമുള്ള ഒരു വ്യക്തിയുടെ ജീവിതമാണ്. പോരെങ്കിൽ അദ്ദേഹത്തിൻെറ സദ്ഗുണങ്ങളുടെ ആരാധകനുമാണ് താൻ. ചുരുക്കിപ്പറഞ്ഞാൽ, പ്രമേയ ഗൗരവം, കവിയുടെ അനുകൂലമായ ചിത്തവൃത്തി, പൂർണ്ണവികസിതമായ കവന വൈഭവം, – ഈ മൂന്നും സമഞ്ജസമായി സമ്മേളിക്കുകയാണ് ഈ കാവ്യരചനയിൽ.

ഇരുപതു സർഗ്ഗങ്ങളിലായി ഒട്ടാകെ 1307 ശ്ലോകങ്ങളുണ്ടീ കാവ്യത്തിൽ. വിശാഖത്തിൻെറ ജീവിതകാലത്തുതന്നെ ആദ്യത്തെ 14 സർഗ്ഗങ്ങൾ പൂർത്തിയാക്കിയിരുന്നു. രചന പുരോഗമിച്ചുകൊണ്ടിരുന്നപ്പോൾ എഴുതിയിടത്തോളം ഭാഗങ്ങൾ അദ്ദേഹം വായിക്കുകയും നിരൂപണ ബുദ്ധിയോടെ ആസ്വദിക്കുകയും ചെയ്യുക പതിവായിരുന്നു. അദ്ദേഹത്തിൻെറ ചരമശേഷം ആറു സർഗ്ഗങ്ങൾ കൂടി എഴുതി കാവ്യം പൂർത്തിയാക്കുകയാണുണ്ടായത്. ആദ്യത്തെ അഞ്ചുസർഗ്ഗങ്ങൾ കല്ലച്ചിൽ പകർത്തി ഡോ. ടി. ഗണപതി ശാസ്ത്രിയുടെ വ്യാഖ്യാനത്തോടെ പ്രകാശിപ്പിച്ചു. തുടർന്ന് 6 മുതൽ 15 വരെ സർഗ്ഗങ്ങൾ 1889 - ൽ ശാസ്ത്രിയുടെ അവതാരികയോടും വ്യാഖ്യാനത്തോടും കൂടി 'കാവ്യമാലാ' പരമ്പരയിൽ പ്രസിദ്ധം ചെയ്തു. ഒടുവിലത്തെ അഞ്ചു സർഗ്ഗങ്ങൾ 'വിജ്ഞാന ചിന്താമണി'യിൽ പ്രസിദ്ധപ്പെടുത്തി. 1900 - ലാണ് കാവ്യത്തിൻെറ സമ്പൂർണ്ണമായ ഒരു പതിപ്പ് പുറത്തു വരുന്നത്. ശ്രീമൂലം തിരുനാളിനാണ് കാവ്യം സമർപ്പിച്ചിരിക്കുന്നത്. 'വിശാഖവിജയ'ത്തെ രണ്ടു ഭാഗങ്ങളായി തിരിക്കാം. കിരീടധാരണം വരെയുള്ള ജീവിതമാണ് ആദ്യഭാഗമായ ആറു സർഗ്ഗങ്ങളിൽ. പിന്നീടുള്ള ഭാഗത്ത് പര്യടനങ്ങൾ, മതാനുഷ്ഠാന

ങ്ങൾ, ഭരണം, നിത്യകർമ്മങ്ങൾ, ബഹുമതിലബ്ധി തുടങ്ങിയവ വിവരിക്കപ്പെടുന്നു. വിശദമായി അവതരിപ്പിക്കപ്പെടുന്ന കവിയുടെ ആത്മകഥാംശങ്ങൾ ആദ്യഭാഗത്തെ പ്രത്യേകിച്ചും രസകരമാക്കിത്തീർക്കുന്നു. അഞ്ചാം സർഗ്ഗത്തിൽ രാജസഹോദരന്മാർ ഇരുവരും വേർപിരിയുന്ന വികാര നിർഭരമായ ഒരു രംഗമുണ്ട്. കിരീടധാരണ സന്ദർഭത്തിൽ വിശാഖം ചെയ്ത ശ്രദ്ധേയമായ പ്രസംഗം രസകരമായി സംഗ്രഹിക്കുന്ന മറ്റൊരു ഭാഗവുമുണ്ട്. വിശാഖത്തിന്റെ പക്വതയും വിനയവും അവിടെ വെളിപ്പെടുന്നു. പ്രസംഗം സമാപിക്കുന്നത് ഇങ്ങനെയാണ്:

"യുദ്ധത്തിന് തയ്യാറെടുക്കുന്ന സേനാധിപൻ വീമ്പിളക്കുന്നത് ശരിയല്ല. ഞാൻ ചെയ്യാനുദ്ദേശിക്കുന്ന കാര്യങ്ങളെക്കുറിച്ചൊന്നും ഈ സന്ദർഭത്തിൽ പറയുന്നില്ല. വിവേകശാലികൾ എന്റെ പ്രവർത്തനങ്ങളെ നിഷ്പക്ഷമായി നോക്കിക്കാണുകയും, അവയെ ഗുണദോഷങ്ങൾ മുൻ നിറുത്തി വിലയിരുത്തുകയും ചെയ്യുന്നതാണ് നല്ലത്. ഈ സംസ്ഥാനത്തെ ജനങ്ങളോടും ബ്രിട്ടീഷ് രാജ്ഞിയോടുമാണ് എന്റെ ഉത്തരവാദിത്വം. അതെന്റെ കഴിവിനൊത്തവണ്ണം നിറവേറ്റാൻ ഞാനെന്നും ശ്രദ്ധാലുവായിരിക്കും."

മദിരാശി ഗവർണർ വിശാഖത്തിന് ജി. സി. എസ്. ഐ. ബിരുദം സമ്മാനിക്കുന്നത് അദ്ദേഹത്തിന്റെ ജീവിതത്തിലെ ഒരു പ്രധാന സംഭവമാണ്. ആ സന്ദർഭത്തിൽ വളരെ രസകരവും ഹൃദയസ്പർശിയുമായ ഒരു സംഭവമുണ്ടായി. മഹാരാജാവിന് സമ്മാനിക്കാനുള്ള ബഹുമതിമുദ്ര കൈയിലേന്തി ഗവർണർ എഴുന്നേറ്റു നിന്നു. അത് സ്വീകരിക്കുവാൻ മഹാരാജാവും എഴുന്നേറ്റു. പക്ഷേ ഇരുവരും നിന്നിടത്തുനിന്ന് അനങ്ങിയില്ല. ഒരു നിമിഷത്തേക്ക് ഒരു സ്തംഭനം. കാര്യമെന്തെന്ന് കേരളവർമ്മയ്ക്ക് മനസ്സിലായി. അദ്ദേഹം എഴുന്നേറ്റ് ഗവർണറുടെ അടുക്കൽ ചെന്ന് ബഹുമതിമുദ്ര വാങ്ങി വിശാഖത്തിന്റെ കഴുത്തിൽ അണിയിച്ചു. 19-ാം സർഗ്ഗത്തിൽ മഹാറാണിയും കേരളവർമ്മയും സന്നിഹിതരായിരുന്ന ഒരു സംഗീതക്കച്ചേരിയുടെ രസകരമായ വിവരണമുണ്ട്.

ഓരോ സർഗ്ഗത്തിന്റെയും അവസാന ശ്ലോകത്തിൽ കവി തന്റെ രാജകീയപാരമ്പര്യത്തെയും കോയിത്തമ്പുരാൻപദവിയെയും പറ്റി പരാമർശിക്കുന്നു. ശ്ലോകത്തിന്റെ പൂർവഭാഗം ഒരുപോലാണ്. ഉത്തരഭാഗത്തിൽ തന്റേതായ കാവ്യാലോകനവും ഒപ്പം ഏതെങ്കിലും പ്രയോജനമുള്ള വിവരവും ചേർത്തിട്ടുണ്ടാവും. ഈ കാവ്യം കേരളവർമ്മയുടെ ശ്രേഷ്ഠതമമായ സൃഷ്ടിയാണ്. സംസ്കൃതമഹാകാവ്യങ്ങളുടെ കൂട്ടത്തിൽ, പ്രത്യേകിച്ചും ജീവിത കഥാപരമായവയിൽ, പ്രസ്തുത കാവ്യത്തിന് സമ്മാന്യമായ സ്ഥാനമുണ്ട്.

ക്ഷമാപണ സഹസ്രം

ശതകങ്ങളെപ്പോലെ സഹസ്രങ്ങളും സംസ്കൃതത്തിൽ സാധാരണയാണ്. വേദാന്ത ദേശികൻെറ 'പാദുകാസഹസ്രം' നല്ലൊരു ഉദാഹരണമാണ്. അത് മതപരമാണ്. 'ക്ഷമാപണസഹസ്ര'മാകട്ടെ മതേതരവും. ആയില്യംതിരുനാളിനെ പ്രീതിപ്പെടുത്തുകയാണ് അതിൻെറ ലക്ഷ്യം. എന്നാൽ പരോക്ഷമായി ഈ കാവ്യത്തിലും ഭക്തിയുടെ ഒരംശം കൂടിക്കലർത്താൻ കേരളവർമ്മ ശ്രമിക്കുന്നുണ്ട്. ഒന്നാമത്തെ ശ്ലോകം രാജാവിനോടും വിഷ്ണുവിനോടും ഒരേസമയം നടത്തുന്ന പ്രാർത്ഥനയാണ്. ഒടുവിലത്തെ ശ്ലോകമാകട്ടെ രാജാവിനോടും സൂര്യനോടും ചെയ്യുന്ന പ്രാർത്ഥന. 'പ്രിയാധിഗമന'മാണ് പ്രാർത്ഥനാ വിഷയം. കാവ്യത്തിൽ മറ്റൊരിടത്ത് കേരളവർമ്മയ്ക്ക് സംസ്കൃത ഭാഷയിലുള്ള കൈത്തഴക്കം വ്യക്തമാക്കുന്ന ഒരു പ്രാർത്ഥനയുണ്ട്. ആ ശ്ലോകം അനുലോമമായി വായിച്ചാൽ രാജപരവും പ്രതിലോമമായി വായിച്ചാൽ ദേവീപരവുമാണ്. കേരളവർമ്മ.

"ദാസസ്യദാസസ്യവിധേയദാസവദ്-
വസാമി ഭാവത്കഹരിതൈകലമ്പടഃ
കുത്രാപി കോണേ മുനിവൃത്തിമാസ്ഥിതോ
ഭവദ്ഗുണാനേവ പുനഃപുനഃസ്തുവൻ."

(29 - 12)

എന്ന് പറയുമ്പോൾ അത് രാജാവിനെയാണോ അതോ ഈശ്വരനെയാണോ ലക്ഷ്യമാക്കുന്നത് എന്നു സംശയം തോന്നും. 'സൗന്ദര്യലഹരി' പോലുള്ള പ്രസിദ്ധ സ്തോത്രകൃതികളുടെ അനുകരണ രൂപത്തിലുള്ള പല ഭാഗങ്ങളും പ്രസ്തുത കൃതിയിൽ കാണാം. അതെല്ലാം തെളിയിക്കുന്നത് അതിൻെറ രചനാവേളയിൽ കേരളവർമ്മ പശ്ചാത്താപവും പ്രാർത്ഥനയും കൂടിക്കലർന്ന ഒരു മനോഭാവത്തിലായിരുന്നുവെന്നാണ്. ഒരുപക്ഷേ രാജാവിനെ പ്രീതിപ്പെടുത്തുന്നതോടൊപ്പം ഭഗവദ്പ്രാർത്ഥനയിലൂടെ കൃതാർത്ഥതയടയുന്നതിനും അദ്ദേഹം ആഗ്രഹിച്ചിരുന്നിരിക്കാം.

ഭക്തിയുടെ മിന്നലാട്ടങ്ങളുണ്ടെങ്കിലും പ്രസ്തുതകാവ്യം ഏറിയ കൂറും മതേതരംതന്നെ. കവിയുടെ ലക്ഷ്യം തൻെറ അപരാധങ്ങൾ ഏറ്റു പറഞ്ഞ് രാജാവിനെ പ്രീതിപ്പെടുത്തി തടവിൽ നിന്ന് മോചനം നേടുകയാണ്. അക്കാര്യത്തിൽ അദ്ദേഹം ശുഭാപ്തിവിശ്വാസിയായിരുന്നു താനും. നോക്കുക

"യുഷ്മത് ക്ഷമാജലനിധേർമഥനായകോƒപി
മന്ഥാചലഃ സമഭവത്സമമാപരാധഃ

ജ്ഞാതേഽപികോപഗരളേ പുരതോഽനുകമ്പാ-
പീയൂഷമാവിരഭവത് തത ഏവ പശ്ചാത്"
(7- 9)

രാജാവിന്റെ ദാക്ഷിണ്യഭാവം ഉണർത്തുന്നതിന് കവിസാധ്യമായ കൗശലങ്ങൾ മുഴുക്കെ കേരളവർമ്മ ഉൾക്കൊള്ളിച്ചിട്ടുണ്ട് ആ കാവ്യത്തിൽ. തന്റെ തെറ്റുകൾ അദ്ദേഹം തുറന്ന് സമ്മതിക്കുന്നു; പരമമായ നിസ്സഹായാവസ്ഥയിൽ രാജപാദങ്ങളിൽ പ്രണമിക്കുന്നു.

തെറ്റുകൾ ഏറ്റുപറഞ്ഞ് പശ്ചാത്തപിക്കുമ്പോൾ അവ ദുഷ്പ്രേരണ നിമിത്തം ചെയ്തുപോയതാണെന്ന് കേരളവർമ്മ പറയുന്നു. നൈരാശ്യം മൂർച്ഛിക്കുന്ന വേളകളിൽ തന്നെ പഴയപടി കാരാഗൃഹത്തിലടയ്ക്കുകയോ അതല്ലെങ്കിൽ കൊന്നുകളയുകയോ ചെയ്യണമെന്ന് അദ്ദേഹം രാജാവിനോട് ദീനമായി അഭ്യർത്ഥിക്കുന്നു. കാവ്യാന്ത്യത്തിൽ രാജാവിന്റെ കാരുണ്യത്തിനു വേണ്ടിയുള്ള പ്രാർത്ഥനയാണ്.

50 വിംശതികളിലായി 50 വൃത്തങ്ങളിൽ ആയിരം ശ്ലോകങ്ങൾ ഉൾക്കൊള്ളുന്ന പ്രസ്തുതകാവ്യം പല കാരണങ്ങളാലും ഒരു അനന്യ സൃഷ്ടിയാണ്. അത് രചിക്കപ്പെടുന്നത് രാജദ്രോഹക്കുറ്റത്തിന് കവി തടവുശിക്ഷ അനുഭവിക്കുന്ന കാലത്താണ്. ഏതാണ്ട് മൂന്നു കൊല്ലം എടുത്തുകാണും അതിന്റെ രചനയ്ക്ക്. ജയിലിൽ വച്ചെഴുതിയ കൃതികൾ പലതുണ്ട്. പക്ഷേ ക്ഷമാപണരൂപത്തിൽ ഇമ്മാതിരിയൊരു ബൃഹദ്കാവ്യം രചിക്കാൻ കേരളവർമ്മ മാത്രമേ ഒരുങ്ങിക്കാണുകയുള്ളൂ. അദ്ദേഹത്തിന്റെ അഗാധമായ പാണ്ഡിത്യവും മികവുറ്റ കവിത്വവും ആ കാവ്യത്തിൽ പ്രതിഫലിക്കുന്നു. നിർഭാഗ്യവശാൽ അതിന്നും അപ്രകാശിതമാണ്.*

യമപ്രണാമശതകം

പേരു സൂചിപ്പിക്കുന്നതുപോലെ ഈ കൃതി യമനെ അഭിസംബോധന ചെയ്തുകൊണ്ടുള്ള ഒരു ശതകമാണ്. തന്റെ കൊടിയ ശത്രുവായ ആയില്യത്തിനെതിരെ കവി വാക്കുകൾകൊണ്ടു നിർമ്മിക്കുന്ന ഒരു അശനി തന്നെയാണത്. അത് രാജാവിന്റെ ശിരസ്സിൽ നിപതിക്കുകതന്നെ ചെയ്തു എന്നാണ് പൊതുവേ കരുതപ്പെടുന്നത്. 'ക്ഷമാപണസഹസ്രം' നിഷ്കരുണം നിരാകരിക്കപ്പെട്ടപ്പോൾ, ജയിൽ വിമോചനത്തെപ്പറ്റി ആശകളൊക്കെ തകർന്നപ്പോൾ, കേരളവർമ്മ ഇമ്മട്ടിൽ രൂക്ഷമായി പ്രതികരിച്ചത് സ്വാഭാവികം മാത്രമാണ്.

---

* 1992 - ൽ പ്രൊഫ. പൂവറ്റൂർ രാമകൃഷ്ണപിള്ള തിരുവനന്തപുരത്തു നിന്ന് പ്രകാശിപ്പിച്ചു – വിവ.

അദ്ദേഹം ദൃഢമായ ഇച്ഛാശക്തിയും രൂക്ഷവികാരങ്ങളുമുള്ള വ്യക്തിയായിരുന്നു. ഇതരോപായങ്ങൾ മുഴുക്കെ നിഷ്പ്രയോജനമായി ത്തീർന്നപ്പോൾ യമനെ ശരണം പ്രാപിച്ച് തൻെറ ശത്രുവിനെ നശിപ്പി ക്കണമെന്ന കവിയുടെ ദൃഢനിശ്ചയത്തിൻെറ ഫലമാണ് പ്രസ്തുത കൃതി.

ശത്രുസംഹാരത്തിന് യമനോടു നേരിട്ട് അഭ്യർത്ഥിക്കുന്ന മട്ടി ലല്ല കാവ്യരചന. പേരുകളൊന്നും വ്യക്തമായി പറയുന്നുമില്ല. കാവ്യം ആരംഭിക്കുന്നത് ഇങ്ങനെയാണ്.

"സാധുവൈധുര്യകൃത്കംസ–
ബാധിതാ മാഥുരാജനാഃ
യമപ്രണാമശതകം
കിമപ്യേതേ വിതേനിരേ"

കംസൻെറ ദുർഭരണത്താൽ കർശിതരായ മഥുരയിലെ ജന ങ്ങൾ യമനോടു പ്രാർത്ഥിച്ചുവത്രേ! ഇങ്ങനെയൊരു പരോക്ഷ സമ്പ്രദായം സ്വീകരിച്ചത് തുറന്നെഴുതിയാൽ ഉണ്ടാകാനിടയുള്ള അസ്വാരസ്യം ഒഴിവാക്കാനായിരിക്കണം. പക്ഷേ ആയില്യത്തിൻെറ ആസന്നമായ പ്രാണനാശം ലക്ഷ്യമാക്കി കേരളവർമ്മ യമനെ ആശ്ര യിക്കുകയാണെന്ന വസ്തുത അനിഷേധ്യം തന്നെ.

ശതകത്തിലെ ഓരോ ശ്ലോകവും അവസാനിക്കുന്നത് 'ഏഷപ്ര ണാമഃ' എന്ന വാക്കുകളോടെയാണ്. പ്രണാമം തുടങ്ങുന്നത് ഇങ്ങനെ യാണ്.

"ശ്രീമൻ! ഭോ! ധർമ്മരാജ! ത്യജതമിദമുദാ-
സീനഭാവം മഹാന്തം
മാവിസ്മാർഷീരകസ്മാത് ത്രിഭുവനപതിനാ-
കൽപിതം സ്വാധികാരം
ധർമ്മപ്രധ്വംസമേവം വിധമിഹ സഹസേ
ഹാ! കഥം മണ്ഡലേത്വം
ഹന്തും ധർമ്മദ്രുഹം തം രചയ പരികരം
ക്ഷിപ്രമേഷ പ്രണാമഃ"

ശത്രുനാശത്തിനുള്ള മറ്റൊരു പ്രാർത്ഥനാശ്ലോകം ഇങ്ങനെ യാണ്.

"ദീനീകുര്യാദ്ദിനേശാത്മജ !സപദിതദ-
ഭ്യാശമഭ്യാപതന്തീ
തത്പ്രാണാൻപട്ടസാദിപ്രഹരണപടലൈ-

രുദ്ഭടാത്വദ്ഭടാളീ
താരക്രോധരവാലോകനകനദനല-
ജ്യോതിരാതാമ്രലോമ -
ഭ്രുഭങ്ഗപ്രക്രിയാഭീഷണനിടില!കരാ-
ളാനനൈഷ പ്രണാമഃ" (85)

വൈദികകാലം മുതൽ തന്നെ ഇതര സാഹിത്യങ്ങളിൽ സുലഭമല്ലാത്ത പ്രാർത്ഥനാസ്തവങ്ങൾ സംസ്കൃതത്തെ സമ്പന്നമാക്കിപ്പോന്നിട്ടുണ്ട്. പ്രാർത്ഥനാലക്ഷ്യമായ ദേവകൾ അസംഖ്യം; ശത്രുനാശമുൾപ്പെടെ പ്രാർത്ഥിതലക്ഷ്യങ്ങളും അസംഖ്യം. പക്ഷേ 'യമപ്രണാമശതക'ത്തിലുള്ളപോലെ ഇത്ര ശക്തവും വികാരബന്ധുബന്ധവുമായ പ്രാർത്ഥന ശത്രുനാശത്തെ ലക്ഷ്യമാക്കി മറ്റെങ്ങും കണ്ടിട്ടില്ല. ഈ കൃതിയിൽ കേരളവർമ്മ തന്റെ മന്ത്രശക്തി മുഴുക്കെ സമാഹരിച്ച് രാജകീയശത്രുവിനെതിരെ പ്രയോഗിക്കുകയാണ്. അങ്ങനെ അതൊരു അന്യാദൃശമായ സ്തോത്രകാവ്യമായിത്തീർന്നു. ആയില്യത്തിനെതിരെ മറ്റു രണ്ട് പ്രാർത്ഥനാകാവ്യങ്ങൾ കൂടി കേരളവർമ്മ രചിച്ചിട്ടുണ്ട് –ദണ്ഡനാഥാസ്തോത്രവും, ശത്രുസംഹാരപ്രാർത്ഥനാശതകവും. ആദ്യത്തേത് ദണ്ഡനാഥയോടും രണ്ടാമത്തേത് കാത്യായനിയോടുമുള്ള പ്രാർത്ഥനയാണ്. പക്ഷേ യമപ്രണാമശതകത്തെപ്പോലെ അത്രകണ്ട് രൂക്ഷമോ ഭീഷണമോ അല്ല അവ; അതിലുള്ളപോലെ ഭീതിവളർത്തുന്ന കർക്കശപദങ്ങളും അവയിലില്ല. ക്ഷമാപണസഹസ്രവും യമപ്രണാമശതകവും കേരളവർമ്മയ്ക്ക് സന്ദർഭോചിതം സൗമ്യനാകാനും കർക്കശനാകാനും കഴിയുമെന്ന് തെളിയിക്കുന്നു.

കേരളം ക്ഷേത്രങ്ങളുടെ നാടാണ്. ക്ഷേത്രാരാധനയിൽ കേരളവർമ്മയ്ക്ക് വലിയ വിശ്വാസവുമുണ്ട്. തന്നിമിത്തം നിരവധി ക്ഷേത്രപ്രശസ്തികൾ അദ്ദേഹം രചിച്ചിട്ടുണ്ട്. ഗുരുവായൂരിലെ കൃഷ്ണൻ, വൈക്കത്തെ ശിവൻ, ചെങ്ങന്നൂരിലെ പാർവതീശിവന്മാർ എന്നിവരെക്കുറിച്ചെഴുതിയതാണ് കൂട്ടത്തിൽ പ്രധാനം. ഗുരുവായുപുരേശസ്തവത്തിൽ 52 ശ്ലോകങ്ങളുണ്ട്. കവിയെ ഇടയ്ക്കിടെ ശല്യപ്പെടുത്തിക്കൊണ്ടിരുന്ന വാതകോപത്തിൽ നിന്ന് രക്ഷതേടുന്ന പ്രാർത്ഥനയാണിത്. വൈക്കത്തഷ്ടമിക്ക് കവി പതിവായി വൈക്കത്തെത്താറുണ്ടായിരുന്നു. 1888 - ലാണ് വ്യാഘ്രാലയേശശതകം രചിക്കുന്നത്. അതിലെ ഒടുവിലത്തെ പത്തു പദ്യങ്ങളിൽ ശിവന്റെ കേശാദിപാദവർണ്ണനയാണ്.

ചെങ്ങന്നൂർ ക്ഷേത്രത്തിലെ പാർവതീപരമേശ്വരന്മാരെ വർണ്ണിക്കുന്ന സ്തോത്രത്തിൽ 102 പദ്യങ്ങളുണ്ട്. ആര്യാവൃത്തത്തിൽ രണ്ടു ഭാഗങ്ങളിലായിട്ടാണ് അതിന്റെ രചന. 1909 - ൽ പുന്നശ്ശേരി നമ്പി

നീലകണ്ഠശർമ്മയുടെ അവതാരികയോടെ അത് പ്രസിദ്ധപ്പെടുത്തി. ശോണാദ്രീശസ്തോത്രമെന്നും ആര്യാസ്തോത്രമെന്നും അതിന് പേരുണ്ട്. ആര്യാശതകസ്തോത്ര കർത്താവായ മൂക കവിയുടെ സ്വാധീനം ഈ കൃതിയിൽ കാണാം.

താന്ത്രിക സമ്പ്രദായത്തിൽ വിശ്വസിച്ചിരുന്ന കേരളവർമ്മയുടെ ദേവീഭക്തി സീമാതീതമായിരുന്നു. അതുകൊണ്ട് അദ്ദേഹം ദേവീസ്തോത്രങ്ങൾ നിരവധി എഴുതിയതിൽ അദ്ഭുതമില്ല. ലളിതാംബികാസ്തോത്രം, ത്രിശത്യന്തരം എന്നിവയാണ് അവയിൽ പ്രമുഖം. ആദ്യത്തേത് ശ്യാമളാദണ്ഡകത്തിന്റെ മട്ടിലാണ്. സംഗീതഭംഗികൊണ്ടും ഭക്തിചാതുര്യംകൊണ്ടും ശ്രദ്ധേയമാണത്. ലളിതാംബികാസ്തോത്രം ആത്മകഥാപരമാണ്. അത് തടവിലായിരുന്ന കാലത്തെഴുതിയതാണ്. ദുരിതനാശത്തിനും കളത്രപുനഃസമാഗമത്തിനും വേണ്ടി ലോകനാഥയോടുള്ള അഭ്യർത്ഥനയാണത്. മയൂരസന്ദേശത്തെപ്പോലെ ഇതും അന്യാപദേശരീതി അവലംബിക്കുന്നു. കംസന്റെ തടവറയിൽ നിന്ന് മോചനം തേടുന്ന വസുദേവന്റെ പ്രാർത്ഥനയാണത്. പൂർവ്വകവികൽപിതവും സ്വകപോലകൽപിതവുമായ സഹസ്രസംബുദ്ധികൾ കൊണ്ട് ദേവിയെ സ്തുതിക്കുന്നു. ആകെ 117 ശ്ലോകങ്ങളുള്ള ഈ കൃതി കവിയുടെ വിരഹദുഃഖത്തെയും പ്രതിഫലിപ്പിക്കുന്നു.

ത്രിശത്യന്തരം ഇലത്തൂർ രാമസ്വാമിശാസ്ത്രികളുടെ അഭ്യർത്ഥന പ്രകാരമാണ് രചിക്കുന്നത്. തന്ത്രവിദ്യാപരാമർശകമായ ത്രിശതി എന്ന കൃതിയാണതിന്റെ മാതൃക. ത്രിശതിയോട് താരതമ്യപ്പെടുത്തുമ്പോൾ തന്റെ കൃതി വളരെത്താഴെയാണെന്ന് വിനയവാനായ കവി പറയുന്നുണ്ടെങ്കിലും അതിന് സാഹിത്യസംബന്ധവും ഭക്തിസംബന്ധവുമായ സവിശേഷതകൾ പലതുണ്ട്. അനുഷ്ടുപ്പിലുള്ള 101 ശ്ലോകങ്ങളാണ് അതിൽ. തന്ത്രവിദ്യപ്രകാരമുള്ള മുന്നൂറു ഗുണങ്ങൾ ദേവിയിൽ ആരോപിച്ചുകൊണ്ട് വിരചിതമായ പ്രസ്തുതകൃതി ഭക്തി പ്രചുരമാണ്. പതിനൊന്നാം ശ്ലോകം മുതൽ തുടങ്ങുന്ന ദേവീപര്യായങ്ങൾ എൺപത്തിയഞ്ചാം ശ്ലോകത്തിൽ അവസാനിക്കുന്നു. ഒടുവിലത്തെ 16 ശ്ലോകങ്ങളിൽ കവി തന്റെ കൃതിയെക്കുറിച്ച് പരാമർശിക്കുകയും ദേവിയോടുള്ള തന്റെ സുസ്ഥിരമായ ഭക്തി പ്രഖ്യാപിക്കുകയും ചെയ്യുന്നു. ആധികാരികവും പ്രചോദിതവുമായ പ്രസ്തുത കൃതിയുടെ രചനയോടെ കേരളവർമ്മ താന്ത്രികമതത്തിൽ ആചാര്യപദവി നേടി എന്നു തന്നെ പറയാം. ഇതിനു പുറമേ കുറെ ലഘുസ്തോത്രങ്ങളുമുണ്ട് അദ്ദേഹത്തിന്റെ വകയായിട്ട്.

പല രാജാക്കന്മാരുടെയും രക്ഷാകർത്തൃത്വം അനുഭവിക്കുന്നതിന് ഭാഗ്യം ലഭിച്ച കേരളവർമ്മ അവരെക്കുറിച്ച് വിശേഷാവസരങ്ങളിൽ പ്രശസ്തികൾ രചിക്കാൻ നിർബദ്ധനായിട്ടുണ്ട്. 1861 - ൽ

ആയില്യത്തിന്റെ തിരുനാൾ കൊണ്ടാടുന്ന സന്ദർഭത്തിൽ പന്തളം പാർവതീപുരത്തുകൊട്ടാരത്തിലെ തമ്പുരാൻ കേരളവർമ്മയെ കാണാൻ ചെന്നു. സംഭാഷണത്തിനിടയിൽ താൻ രചിച്ച രാജപ്രശസ്തി അദ്ദേഹം ചൊല്ലിക്കേൾപ്പിക്കുകയും കേരളവർമ്മ അത്തരമൊന്നും രചിച്ചില്ലേ എന്ന് അന്വേഷിക്കുകയും ചെയ്തു. പിറ്റേന്ന് തന്റെ കൃതിയുടെ ഒരു പ്രതി പന്തളം തമ്പുരാന് എത്തിച്ചുകൊടുക്കാമെന്ന് കേരളവർമ്മ വാഗ്ദാനം ചെയ്തു. വാസ്തവത്തിൽ അദ്ദേഹം അങ്ങനെയൊന്ന് സങ്കൽപിച്ചിട്ടുപോലുമില്ലായിരുന്നു. എന്നിട്ടും അന്നു രാത്രി ഏതാനും മണിക്കൂർ കൊണ്ട് അദ്ദേഹം 'തിരുനാൾ പ്രബന്ധം' എന്നൊരു ഹ്രസ്വകൃതി എഴുതിയുണ്ടാക്കി. അന്നദ്ദേഹത്തിന് വയസ്സ് പതിനാറാണ്. എങ്കിലും അദ്ദേഹത്തിന്റെ പാണ്ഡിത്യവും കവിതാ ശക്തിയും ആ കൃതിയിൽ പ്രതിഫലിച്ചു. ആയില്യത്തിന് ജി. സി. എസ്. ഐ. ബിരുദം ലഭിച്ചപ്പോൾ അനുമോദനരൂപത്തിൽ കേരളവർമ്മ രചിച്ച 27 ശ്ലോകങ്ങളുള്ള കൃതിയാണ് 'നക്ഷത്രമാല'. അതിന്റെ ഒടുവിലത്തെ ശ്ലോകം നൈഷധീയചരിതത്തെ ഓർമ്മിപ്പിക്കും. ആ ശ്ലോകത്തിൽ ഹർഷൻ നൈഷധനെപ്പോലൊരു മഹാരാജാവിനെ കീർത്തിക്കുന്നതിനെ ന്യായീകരിക്കുകയാണല്ലോ ചെയ്യുന്നത്.

വിശാഖത്തിന്റെ കിരീടധാരണം കേരളവർമ്മയെ അത്യന്തം സന്തോഷിപ്പിച്ച ഒരു സംഭവമാണ്. അവർ തമ്മിലുള്ള ബന്ധം അത്രയ്ക്ക് ദൃഢമായിരുന്നുവല്ലോ. കേരളവർമ്മയുടെ കാരാഗാരവാസസമാപ്തിയും വിശാഖത്തിന്റെ കിരീടധാരണവും അടുത്തടുത്തായിരുന്നു. ആ സന്ദർഭത്തിൽ ഒരു രാജപ്രശസ്തി രചിക്കാൻ കേരളവർമ്മയ്ക്ക് പ്രചോദനമുണ്ടാകുക സ്വാഭാവികം മാത്രമാണ്. പത്തുശ്ലോകങ്ങളേയുള്ളൂ ആ കൃതിയിൽ. എങ്കിലും അതിന്റെ പിന്നിലുള്ള ആത്മാർത്ഥതയും, ഒപ്പം തദ്രചയിതാവിന്റെ കവിതാസിദ്ധിയും അതിനെ ഹൃദ്യമാക്കുന്നു.

1885 - ൽ വിശാഖം തുലാഭാരം കഴിച്ചപ്പോൾ, അദ്ദേഹത്തിനു സമർപ്പിച്ച മറ്റൊരു കൃതിയാണ് 'തുലാഭാരശതകം'. നൂറുശ്ലോകങ്ങളുള്ള പ്രസ്തുത കൃതിയിൽ തുലാഭാരച്ചടങ്ങിന്റെ മഹത്വം, അതിഥിസ്വീകരണത്തിന്റെ ഗാംഭീര്യം, സംഗീതക്കച്ചേരി, പണ്ഡിത സദസ്സ് തുടങ്ങിയവയൊക്കെ ദീർഘമായി വർണ്ണിച്ചിട്ടുണ്ട്.

'ശ്രീമൂലരാമവർമ്മമഹാരാജപാദാരവിന്ദശതകം' എന്ന പേരിൽ ഒരു കാവ്യം ശ്രീമൂലം തിരുനാൾ മഹാരാജാവിനും സമർപ്പിച്ചിട്ടുണ്ട്. 1887 - ൽ ആഘോഷിച്ച വിക്ടോറിയാ രാജ്ഞിയുടെ വജ്ര ജൂബിലി സ്മാരകമായി 108 ശ്ലോകങ്ങളുള്ള ഒരു ഹ്രസ്വ ജീവചരിത്രകാവ്യവും കേരളവർമ്മ രചിച്ചിട്ടുണ്ട്.

കംസവധം എന്നൊരു ചമ്പു കേരളവർമ്മയുടേതായിട്ടുണ്ട്. അതദ്ദേഹത്തിൻെറ ആദ്യകാല കൃതികളിലൊന്നാണ്. ഭാഗവതം ദശമ സ്കന്ധമാണ് ആധാരം. കാവ്യാരംഭത്തിൽ ശ്രീകൃഷ്ണൻെറ ലീലാവി ലാസങ്ങൾ, പ്രത്യേകിച്ചും രാസലീല വർണ്ണിക്കപ്പെടുന്നു. തുടർന്ന് കംസനെ കാണാനുള്ള നാരദൻെറ വരവ്; തുടർന്ന് കംസവധവും ഉഗ്രസേനൻെറ സ്ഥാനാരോഹണവുംവരെയുള്ള കഥ സംഗ്രഹിച്ചിരിക്കുന്നു. 115 ശ്ലോകങ്ങളും 15 ഗദ്യഭാഗങ്ങളും അതിലുണ്ട്. ആദ്യകാല കൃതിയാണെങ്കിലും കംസവധം കേരളവർമ്മയുടെ കാവ്യചാതുരിയും പുരാണ പാണ്ഡിത്യവും വ്യക്തമാക്കുന്നു. മറ്റൊരു ആദ്യകാല കൃതിയാണ് ശൃംഗാരമഞ്ജരിഭാണം. സംസ്കൃതത്തിലെ രൂപക പ്രസ്ഥാനത്തിനുള്ള അദ്ദേഹത്തിൻെറ ഏക സംഭാവനയാണത്. പ്രസ്തുത കൃതിയെപ്പറ്റി കർത്താവിന് നല്ല അഭിപ്രായമല്ല ഉണ്ടായിരുന്നത്. അതുകൊണ്ട് അതിൻെറ പ്രസിദ്ധീകരണത്തിൽ അദ്ദേഹം തത്പരനായിരുന്നില്ല.

കേരളവർമ്മ നല്ലൊരു നിരൂപകനുവേണ്ട ഉൾക്കാഴ്ചയും സ്വായത്തമാക്കിയിരുന്നു. ശുകസന്ദേശം തുടങ്ങിയ കൃതികൾക്ക് അദ്ദേഹം നിരൂപണമെഴുതിയിട്ടുണ്ട്. അത്തരത്തിൽ പെടുന്ന പദ്യരൂപത്തിലെഴുതിയ ശാകുന്തളാസ്വാദനം മികവുറ്റ ഒരു സംഭാവനയാണ്. അതിൽ അനുഷ്ടുപ്പ് വൃത്തത്തിൽ എഴുതിയ 12 ശ്ലോകങ്ങൾ ഉണ്ട്.

കേരളവർമ്മയ്ക്ക് സംസ്കൃതത്തിലെ വൃത്താലങ്കാരശാസ്ത്രങ്ങളിൽ നല്ല പാണ്ഡിത്യമുണ്ടായിരുന്നു. ക്ഷമാപണ സഹസ്രത്തിലെ 50 വിംശതികൾ 50 ഭിന്നവൃത്തങ്ങളിലാണ് എഴുതിയിരിക്കുന്നത്. മറ്റേതെങ്കിലുമൊരു സംസ്കൃതകവി ഇപ്രകാരം ഭിന്നവൃത്തങ്ങൾ ഉപയോഗിച്ച് 20 ശ്ലോകം വീതമുള്ള 50 ഖണ്ഡങ്ങൾ രചിച്ചിട്ടുണ്ടാവാനിടയില്ല. ദണ്ഡനാഥാസ്തവത്തിൽ സംസ്കൃതത്തിലെ വിളിപ്പെട്ട വൃത്തങ്ങളൊക്കെ അദ്ദേഹം പ്രയോഗിക്കുന്നു. വിശാഖ വിജയത്തിലെ യമക ഭാഗങ്ങൾ അദ്ദേഹത്തിൻെറ പദസ്വാധീനത വിളിച്ചോതുന്നു. ചിത്രകാവ്യരചനയിലും അദ്ദേഹം പ്രഗല്ഭനാണ്. ക്ഷമാപണ സഹസ്രത്തിൽ ചേർത്തിട്ടുള്ള ചിത്രശ്ലോകാവലി എന്ന പാർവതീസ്തോത്രം അതിന് തെളിവാണ്. ഗുരുവായൂപുരേശസ്തവത്തിലെ 51 ശ്ലോകങ്ങളിൽ ഓരോന്നിൻെറയും മൂന്നാമത്തെ വരി തുടങ്ങുന്നത് 'ഖ' എന്ന അക്ഷരം കൊണ്ടാണ്. അത് കാവ്യരചനാസങ്കേതത്തിലുള്ള കൃതഹസ്തതയ്ക്ക് മികച്ച നിദർശനമാണ്. അതേ സ്തോത്രത്തിൽ അപൂർവങ്ങളായ നിരവധി ഏകാക്ഷര പദങ്ങൾ അദ്ദേഹം നിബന്ധിച്ചിട്ടുണ്ട്. 'ത്രിശത്യന്തര'ത്തിൽ ദേവിയുടെ വിവിധ ഗുണവിശേഷങ്ങൾ അവതരിപ്പിക്കുന്നത് ഒരേ അക്ഷരം കൊണ്ടുള്ള തുടക്കത്തോടെയാണ്. ശോണാദ്രീശസ്തവത്തിൽ ആകെയുള്ള 101 ശ്ലോകത്തിലും

ശോണാദ്രി എന്ന സംജ്ഞ ഏതെങ്കിലും തരത്തിൽ അവതരിപ്പിക്കപ്പെടുന്നുണ്ട്. കേരളവർമ്മയുടെ കൃതികളിലെല്ലാം ഉജ്ജ്വല പ്രതിമാനങ്ങളും അലങ്കാരങ്ങളും സുലഭമാണ്. വിഷയാനുരൂപമായി വൈദർഭീ ഗൗഡീ രീതികൾ അനുവർത്തിക്കുന്നതിൽ അദ്ദേഹം സമർത്ഥനാണ്. എങ്കിലും ഗൗഡിയാണ് പ്രിയം. ആ രീതിയിൽ ശ്ലോകങ്ങൾ രചിക്കുന്നത് അദ്ദേഹത്തിന് വളരെ ഇഷ്ടമായിരുന്നു. അലങ്കാരബഹുലമാണ് കേരളവർമ്മയുടെ കവിത. എന്നാൽ അതിന്റെ വൈകാരിക മൂല്യവും ഒട്ടും കുറഞ്ഞതല്ല. രസമാണ് കാവ്യാത്മാവ് എന്നറിഞ്ഞിരുന്ന അദ്ദേഹം തന്റെ കൃതികളിൽ ഭിന്നരസങ്ങൾ അതിപ്രഗല്ഭമായി വിന്യസിച്ചിട്ടുണ്ട്. വ്യാപ്തികൊണ്ടും ഗുണപ്രൗഢികൊണ്ടും മികവുറ്റവയാണ് കേരളവർമ്മയുടെ സംസ്കൃത കൃതികൾ. തന്നിമിത്തം അദ്ദേഹത്തെ ഇന്ത്യയിലെ സമകാല സംസ്കൃത കവികളിൽ അഗ്രേസരന്മാരിലൊരാളായി പരിഗണിക്കുന്നതിൽ അപാകമില്ല.

# 7

# മലയാള കാവ്യനാടകാദികൾക്ക് പരിപോഷണം

മലയാളത്തിൽ കവിത വളർന്നത് തമിഴിന്റെയും സംസ്കൃതത്തിന്റെയും സ്വാധീനതയിലാണ്. തമിഴ് സ്വാധീനതയിൽപ്പെട്ട ശാഖ പാട്ടെന്ന പേരിലും സംസ്കൃതസ്വാധീനതയിൽപ്പെട്ടത് മണിപ്രവാളമെന്ന പേരിലും അറിയപ്പെട്ടു. കൂത്ത്, തുള്ളൽ, കഥകളി തുടങ്ങിയ ദൃശ്യകലകളുടെ സ്വാധീനതയിൽ ക്രമേണ കവിത പുതിയ ചാലുകളിലൂടെ ഒഴുകിത്തുടങ്ങി. കഥകളിയിലെ അഭിനയത്തിനുവേണ്ടി രൂപംപൂണ്ടവയാണ് ആട്ടക്കഥകൾ. മലയാള കവിതയ്ക്ക് കേരളവർമ്മയുടെ ആദ്യകാല സംഭാവനകൾ ആറ് ആട്ടക്കഥകളാണ് – ഹനൂമദുദ്ഭവം, ധ്രുവചരിതം, മത്സ്യവല്ലഭവിജയം, പ്രലംബവധം, പരശുരാമവിജയം, സോമവാരവ്രതം എന്നിവ. ഇവയിൽ ഒടുവിലത്തേത് പ്രകാശിതമായിട്ടില്ല.

ഉത്രംതിരുനാൾ മാർത്താണ്ഡവർമ്മ കഥകളിയുടെ പുരസ്കർത്താവായിരുന്നു. അക്കാലത്ത് കൊട്ടാരത്തിൽ എന്നും കഥകളി പതിവാണ്. ബാല്യം മുതലേ അഭിനയകലയിൽ തത്പരനായിരുന്ന കേരളവർമ്മയെ സ്വാഭാവികമായും കഥകളി ആകർഷിച്ചു. മാതുലനായ രാജരാജവർമ്മ കഥകളിപ്പാട്ടുകൾ പാടിക്കേൾപ്പിക്കുകയും ചില പദ്യങ്ങൾ മുദ്രകൾ ഉപയോഗിച്ച് ആടിക്കാണിക്കുകയും ചെയ്തു. അങ്ങനെ അമ്മാവൻ പഠിപ്പിച്ച പാഠങ്ങളുടെ അടിസ്ഥാനത്തിൽ നിരൂപണ ബുദ്ധിയോടെ കഥകളി കാണുന്നതിനും അവയെ വിലയിരുത്തുന്നതിനും കേരളവർമ്മ ശ്രമിച്ചു. ജീവിതാരംഭത്തിൽത്തന്നെ ഉണ്ടായ അഭിരുചിക്കുപുറമേ, പിന്നീട് സ്വായത്തമായ സംഗീതവാസ

നയും സംസ്കൃത പാണ്ഡിത്യവും ആട്ടക്കഥാരചനയ്ക്ക് സഹായക മായി. ആദ്യത്തേത് എഴുതുന്നത് 19-ാമത്തെ വയസ്സിലാണ്. ഒടുവില ത്തേത് തടവുജീവിതത്തിൻെറ അന്ത്യഘട്ടത്തിലും.

മറ്റ് ആട്ടക്കഥാകാരന്മാരെപ്പോലെ കേരളവർമ്മയും ഇതിവൃത്ത ങ്ങൾ സ്വീകരിച്ചത് പുരാണകഥകളിൽ നിന്നുതന്നെ; പ്രധാനമായും വീരം, ഭക്തി, ശൃംഗാരം എന്നീ രസങ്ങൾ അവതരിപ്പിക്കാനാണ് അദ്ദേഹം ഉത്സാഹിച്ചത്. പരശുരാമവിജയം വീരരസപ്രചുരമാണെ ങ്കിൽ ധ്രുവചരിതം ഭക്തിപ്രധാനമാണ്. പൊതുവേ പദഭാഗങ്ങളിൽ സാഹിത്യ ഭംഗിയും സംഗീതചാരുതയും കൂടും; സംസ്കൃത ശ്ലോക ങ്ങൾക്ക് ശൈലീപ്രൗഢിയും കാവ്യചമത്കാരവും. ധ്രുവചരിത പദ ങ്ങൾ അന്ത്യപ്രാസംകൊണ്ട് അലംകൃതമാണ്. ആട്ടക്കഥാരീതികൾ നല്ലപോലെ വശമായിരുന്നുവെങ്കിലും കേരളവർമ്മ തൻെറ കൃതിക ളുടെ സംഗീതം ചിട്ടപ്പെടുത്തുന്നതിന് ഗായകരോട് ആവശ്യപ്പെട്ടു. അദ്ദേഹത്തിൻെറ ആട്ടക്കഥകൾക്ക് രംഗപ്രയോഗയോഗ്യത വേണ്ടു വോളം ഉണ്ടെങ്കിലും അവ ഇക്കാലത്ത് അത്ര പ്രചരിക്കുന്നില്ല. കാരണം അവയുടെ അപൂർവതയും സംസ്കൃതപ്രൗഢിയുമാകാം. ആദ്യകാലരചനകളാണെങ്കിലും ആ ആട്ടക്കഥകൾ അഗാധമായ പുരാ ണപാണ്ഡിത്യവും സംഗീതവാസനയും കാവ്യസിദ്ധിയും പ്രദർശിപ്പി ക്കുന്നവയാണ്.

കേരളവർമ്മ സാഹിത്യനായകനായി അംഗീകാരം നേടുന്നതിന് മുമ്പുള്ള കാലത്തെ മലയാളകവിത ഏറിയ കൂറും ഭക്തിരസപ്രധാന മായിരുന്നു. ഇതിഹാസപുരാണാദികളെ അവലംബമാക്കിയാണ് കാവ്യ ങ്ങൾ രചിക്കപ്പെട്ടിരുന്നത്. ഇതര ഭാഷകളിൽ നിന്ന് കൃതികൾ പരിഭാഷപ്പെടുത്തിയും, മൗലികകൃതികൾ രചിച്ചും അദ്ദേഹം മലയാള കവിതയുടെ വികാസപഥത്തിൽ വ്യതിയാനം വരുത്തി. അദ്ദേഹത്തി ൻെറ അമരുകശതകപരിഭാഷ അത്തരത്തിൽപ്പെട്ട ആദ്യത്തെ മലയാള കൃതിയാണ്. ആ കൃതിയിൽ ആകൃഷ്ടനായ ചന്തുമേനോൻ 1893 - ൽ സ്വയം അതിൻെറ പ്രസിദ്ധീകരണച്ചുമതല ഏറ്റെടുത്തു. പരിഭാഷ യിൽ സംസ്കൃതപദപ്രയോഗം കഴിയുന്നത്ര കുറയ്ക്കാൻ ശ്രമിച്ചിട്ടുണ്ട്. എങ്കിലും ഒഴിവാക്കാനാവാത്തിടത്തൊക്കെ പ്രയോഗിച്ചിട്ടുമുണ്ട്. മൂല കൃതിയിലെ രസത്തിന് വിച്ഛിത്തി വരുത്താതെയാണ് പരിഭാഷ നിർവഹിച്ചിട്ടുള്ളത് എന്ന വസ്തുത പ്രസ്താവ്യമാണ്. വേണ്ടിട ത്തൊക്കെ പ്രാസവും ഉപയോഗിച്ചിട്ടുണ്ട്.

സാഹിത്യലോകം പൊതുവേ പ്രസ്തുതപരിഭാഷയെ സ്വാഗതം ചെയ്തുവെങ്കിലും സങ്കുചിതരായ സദാചാരവാദികൾ കേരളവർമ്മ അത്തരമൊരു ശൃംഗാരകാവ്യം പരിഭാഷപ്പെടുത്തരുതായിരുന്നുവെന്ന് അഭിപ്രായപ്പെട്ടു. കാരണം അത് സാധാരണക്കാരനെ വഴിതെറ്റിക്കു

മത്രേ. കേരളപത്രികയിൽ വന്ന ഒരു ലേഖനത്തിൽ പരിഭാഷയിലെ വൃത്തഭംഗങ്ങളെപ്പറ്റി പരാമർശിച്ചിരുന്നു. അതിനു കേരളവർമ്മ എഴുതിയ മറുപടി പത്രത്തിന് ഹിതകരമല്ലാത്ത ഭാഗങ്ങൾ നീക്കംചെയ്താണ് പ്രസിദ്ധപ്പെടുത്തിയത്. അതേപ്പറ്റി കേരളവർമ്മ ഇങ്ങനെ ചോദിച്ചു:

"വൃത്തത്തിനോതീടിനഭംഗമെൻെറ
പദ്യത്തിനോ കേരളപത്രികയ്ക്കോ?"

ഇവിടെ വൃത്തം എന്ന പദത്തിന് ശ്ലേഷമുണ്ട്. പരിഭാഷാവിഷയത്തിൽ ഛന്ദസ് എന്നും പത്രവിഷയത്തിൽ സ്വഭാവമെന്നും.

ശ്രീനീലകണ്ഠദീക്ഷിതരുടെ പ്രഖ്യാത സംസ്കൃതകൃതിയായ അന്യാപദേശശതകവും കേരളവർമ്മ മലയാളത്തിലേക്ക് പരിഭാഷപ്പെടുത്തിയിട്ടുണ്ട്. അത് പ്രസിദ്ധംചെയ്തത് 1902 ലാണ്. ഒരിക്കൽ ഭാഷാപോഷിണി സഭയിൽ ചെയ്ത ഒരു പ്രസംഗത്തിൽ അദ്ദേഹം അതിലെ മൂന്നാമത്തെ ശ്ലോകം ഉദ്ധരിച്ചു. തുടർന്ന് ആ പ്രസംഗം ഭാഷാപോഷിണിയിൽ പ്രസിദ്ധപ്പെടുത്തിയപ്പോൾ ആ ശ്ലോകം പരിഭാഷപ്പെടുത്തിയാണ് അതിൽ ചേർത്തിരുന്നത്. തുടർന്ന് മൂലകൃതി മുഴുവൻ പരിഭാഷപ്പെടുത്താൻ അദ്ദേഹം തീരുമാനിച്ചു. ചെറുപ്പകാലത്ത് ആ കൃതി അദ്ദേഹത്തിന് പരിചയപ്പെടുത്തിക്കൊടുത്തത് അമ്മാവനായ രാജരാജവർമ്മയാണ്. പരിഭാഷ പുരോഗമിക്കവേ, അതിൽ സഹധർമ്മിണിയും തത്പരയായി. കഴിയുന്നതും വേഗം അത് പൂർത്തിയാക്കാൻ അവർ അദ്ദേഹത്തെ പ്രേരിപ്പിച്ചു. പക്ഷേ അത് പ്രസിദ്ധപ്പെടുത്തുംമുമ്പ് 1091- ൽ അവർ ദിവംഗതയായി. പരിഭാഷ മൂലാനുവർത്തിയാണ്. ദ്വിതീയാക്ഷരപ്രാസം നിഷ്കൃഷ്ടമായി പ്രയോഗിച്ചിട്ടുമുണ്ട്.

സംസ്കൃതത്തിൽ നിന്നു മാത്രമല്ല, ഇംഗ്ലീഷിൽ നിന്നുള്ള പരിഭാഷ വഴിയും മലയാള കവിതയെ സമ്പന്നമാക്കാമെന്ന് കേരളവർമ്മ വിശ്വസിച്ചു. ആംഗലവിവർത്തനത്തിന് മാതൃകയായി അദ്ദേഹം ടെനിസൻെറ ഒരു ഗീതകം മലയാളത്തിലാക്കി. അത് വായിച്ച വിശാഖംതിരുനാൾ വിവർത്തകന് ഇങ്ങനെ എഴുതി: "താങ്കൾ കത്തിനോടൊപ്പം ശ്ലോകങ്ങൾ കൂടി അയച്ചതിനു നന്ദി. അവ വളരെ നന്നായിട്ടുണ്ട്. പാശ്ചാത്യസാഹിത്യത്തിലെ ശ്രേഷ്ഠകാവ്യങ്ങളിൽ അന്തർഭവിക്കുന്ന കരുണരസവും ഉത്കൃഷ്ടചിന്തകളും നമ്മുടെ ഭാഷയിലേക്ക് പകർത്തുകയാണെങ്കിൽ അതുകൊണ്ടെന്തു പ്രയോജനമുണ്ടാകുമെന്ന് അവ വ്യക്തമാക്കുന്നു. ടെന്നിസൻെറ In Memoriam, Idylls എന്നിവ താങ്കൾ വായിച്ചിട്ടുണ്ടോ എന്ന് എനിക്ക് നിശ്ചയമില്ല. അവയിലെ പല ഭാഗങ്ങളും നല്ല മണിപ്രവാളശൈലിയിൽ

വിവർത്തനം ചെയ്താൽ അത് നമ്മുടെ സാഹിത്യത്തിന് സ്ഥായിയായ പ്രയോജനം ചെയ്യും." കേരളവർമ്മ മറ്റേതെങ്കിലും ആംഗല കാവ്യം വിവർത്തനം ചെയ്തിട്ടുണ്ടോ എന്ന് വ്യക്തമല്ല. പക്ഷേ അദ്ദേഹം കാട്ടിയ മാതൃക പല പണ്ഡിതന്മാരും അനുവർത്തിച്ചതിന്റെ ഫലമായി മലയാളകവിതയിൽ പുതിയ കാവ്യപഥങ്ങൾ പലതും ഉദ്ഘാടനം ചെയ്യപ്പെട്ടിട്ടുണ്ട്. ഇംഗ്ലീഷ് കാവ്യങ്ങൾ പരിഭാഷപ്പെടുത്തി മലയാളത്തെ സമ്പന്നമാക്കുന്നതിൽ അദ്ദേഹത്തിനുള്ള പങ്ക് വ്യക്തമാക്കുന്നതാണ് ഒൻപത് ഇംഗ്ലീഷ്കവിതകളുടെ പരിഭാഷകൾ സമാഹരിച്ച് പ്രസിദ്ധപ്പെടുത്തിയ 'നവരത്നമാലിക'; എന്ന കൃതിയുടെ കർത്താവിന് അദ്ദേഹം അയച്ച കത്ത്. "14-ാം തിയതി താങ്കളയച്ച കത്തും അതോടൊപ്പം സദയം അയച്ചു തന്ന 'നവരത്നമാലിക' എന്ന പുസ്തകവും യഥാസമയം കൈപ്പറ്റി. വളരെ നന്ദി. ഇംഗ്ലീഷ് സാഹിത്യത്തിലെ അമൂല്യനിക്ഷേപങ്ങളെപ്പറ്റി കുറെ വിവരങ്ങൾ അതേപ്പറ്റി തെല്ലും അറിവില്ലാത്ത കേരളീയർക്ക് നൽകുന്ന വിഷയത്തിൽ താങ്കളുടെ യത്നം തീർച്ചയായും വിജയിച്ചിട്ടുണ്ട്. ഇന്നത്തെ പരിതസ്ഥിതികളിൽ, ഈ പ്രായത്തിൽ, ഇത്തരം വിവർത്തനപരിപാടികൾ ഏറ്റെടുക്കുക എനിക്ക് വിഷമമാണ്. എന്റെ അറിവിൽ പെട്ടിടത്തോളം, ഇമ്മാതിരി പരിഭാഷകൾ ഇനിയും പ്രസിദ്ധം ചെയ്യുന്ന കാര്യത്തിൽ താങ്കളെപ്പോലെ കഴിവും സന്നദ്ധതയുമുള്ളവർ മറ്റാരുമില്ല. നമ്മുടെ സാഹിത്യത്തെ പോഷിപ്പിക്കുന്നതിന് ഇത്തരം പ്രവർത്തനങ്ങൾ ധാരാളം ഉണ്ടാവണം. നിങ്ങളുടെ വിലപ്പെട്ട വിശ്രമസമയം ഇതിനെക്കാൾ മെച്ചപ്പെട്ട രീതിയിൽ വിനിയോഗിക്കാവുന്നതല്ല. 'ആരോഗ്യമുള്ള ശരീരം, അതിൽ ആരോഗ്യമുള്ള മനസ്സ്' എന്നു പറയുന്നത് ഒരു ദിവ്യാനുഗ്രഹമാണ്. നമ്മുടെ ഈ ദുർബലലോകത്തിൽ വളരെക്കുറച്ചു പേർക്കേ ആ അനുഗ്രഹം ലഭിച്ചിട്ടുള്ളൂ. അത് നിങ്ങൾക്കുണ്ട്. എന്റെ ഹൃദയപൂർവമായ അനുമോദനം."

മലയാള കവിതയ്ക്ക് കേരളവർമ്മ നൽകിയ മൗലിക സംഭാവനകളും ഒട്ടും കുറവല്ല. മതപരവും മതേതരവുമായ വിഷയങ്ങളെ പുരസ്കരിച്ചാണ് അദ്ദേഹം എഴുതിയിട്ടുള്ളത്. അഷ്ടമിരോഹിണീ മാഹാത്മ്യം, ശ്രീപദ്മനാഭ പദപദ്മശതകം, സ്തുതി ശതകം എന്നിവ ആദ്യവിഭാഗത്തിൽപ്പെടുന്നു. ഇവയിൽ ആദ്യത്തേത് ബ്ഹ്മാണ്ഡപുരാണത്തിലുള്ള ഒരു കഥയെ ആസ്പദമാക്കിയാണ്. പത്തു വൃത്തങ്ങളിൽ സ്ത്രീകൾക്ക് കൈകൊട്ടിക്കളിപ്പാട്ടായി ഉപയോഗിക്കുവാൻ പറ്റുന്ന രീതിയിലാണ് അതിന്റെ രചന. രണ്ടാമത്തേതായ പദപദ്മശതകം പദ്മനാഭനെ അഭിസംബോധന ചെയ്തുകൊണ്ടുള്ള ഒരു സ്തുതിയാണ്. (പ്രസിദ്ധീകരണം 1907 - ൽ) ആത്മകഥാസ്പർശമുണ്ടതിന്. ഈശ്വര സന്നിധാനത്തിൽ യാതൊരു മറവും കൂടാതെ നടത്തുന്ന ആത്മാവിഷ്കാരമാണത്. തന്റെയുള്ളിൽ ആധ്യാത്മികത

യുടെ സ്ഫുരണം സംഭവിക്കുമ്പോൾ, ആത്യന്തികമായ ഈശ്വിത സാക്ഷാത്കാരത്തിനു മുമ്പിൽ സാഹിത്യ സേവനം, സംഗീത വൈഭവം, മൃഗയാ കൗതുകം, കായികാഭ്യാസതത്പരത, ഇതര ലൗകി കാഭിലാഷങ്ങൾ എന്നിവയൊക്കെ അപ്രസക്തമാവുന്നതായി അദ്ദേഹ ത്തിന് അനുഭവപ്പെടുന്നു. സംഗീത സാഹിത്യാദികളിൽ താൻ ആഹ്ളാദം കണ്ടെത്തി; നായാട്ടിൽ ഭ്രമിച്ചു; നാലഞ്ചുഭാഷകൾ വെറുതേ പഠിച്ചു; ഏറെക്കാലം സാഹിത്യഭംഗികൾ ആസ്വദിച്ചു; എല്ലാം നിഷ്ഫലം – ഏതാണ്ടീ മട്ടിലാണ് അദ്ദേഹം തന്റെ വികാര പാരവശ്യം വിവരിക്കുന്നത്. പ്രസ്തുത കൃതിയുടെ രചനാവേളയിൽ അദ്ദേഹത്തിന്റെ തുറന്ന പ്രകൃതത്തെ സൂചിപ്പിക്കുന്ന ഒരു സംഭവമു ണ്ടായി. ആയിടെ ഒരിക്കൽ കെ. സി. കേശവപിള്ള അദ്ദേഹത്തെ സന്ദർശിച്ചപ്പോൾ പ്രസ്തുതകൃതിയിൽ 'കാദംബരീരസമസംശയമാസ്വ ദിച്ചേൻ' എന്ന വരി അർത്ഥശങ്കയ്ക്കിട നൽകുമെന്ന് സൂചിപ്പിച്ചു. 'കാദംബരീ' ശബ്ദം കാദംബരി എന്ന സംസ്കൃതകൃതിയെ മാത്രമല്ല, മദ്യത്തെയും സൂചിപ്പിക്കാനിടയുള്ളതുകൊണ്ട് ആ വരി മാറ്റി എഴുത ണമെന്ന് നിർദ്ദേശിച്ചു. "മാറ്റണ്ട, ഇരുന്നോട്ടെ" എന്നാണ് കേരളവർമ്മ പറഞ്ഞത്. പാപപരിഹാരാർത്ഥമാണ് താനീ കൃതി എഴുതിയതെന്ന് അദ്ദേഹം തുടർന്നു. എങ്കിലും കെ. സി.യുടെ നിർബന്ധം നിമിത്തം അദ്ദേഹം ആ വരി 'കാദംബിനീ കബരിമാരിലുമാരമിച്ചേൻ' എന്നു മാറ്റി. അതാണിന്നു കാണുന്നത്.

ആയില്യംതിരുനാളുമായി കലഹിക്കേണ്ടിവന്നുവെങ്കിലും രാജ കീയമായ രക്ഷാധികാരത്തിൽ കേരളവർമ്മയ്ക്ക് വിശ്വാസമുണ്ടായി രുന്നു. രാജാക്കന്മാരോടുള്ള വിധേയത്വം നിമിത്തം തനിക്ക് അവമാനകരമായ പാപകർമ്മങ്ങൾ പലതും ചെയ്യേണ്ടിവന്നുവെന്ന് അദ്ദഹത്തിന് തോന്നി. ആ പാപങ്ങൾക്കുള്ള പരിഹാരത്തിനുവേണ്ടി അദ്ദേഹം ജഗദീശ്വരനോടു പ്രാർത്ഥിച്ചു. സ്വസ്ഥമായിരുന്ന് ഈശ്വര സങ്കീർത്തനങ്ങൾ ആലപിക്കുന്നതിനു പകരം വക്രബുദ്ധികളായ രാജാക്കന്മാരെ കീർത്തിച്ചുകീർത്തിച്ച് നേടിക്കൂട്ടിയ പാപഭാരം നശി പ്പിക്കുന്നതിന് ശ്രീപദ്മനാഭന്റെ പാദപത്മങ്ങൾ തന്നെ തുണയായി ത്തീരട്ടെ. ഇമ്മാതിരിയുള്ള പശ്ചാത്താപ പ്രകടനങ്ങളും, തുറന്ന കുറ്റസമ്മതങ്ങളുമാണ് പ്രസ്തുത കൃതിയെ ശ്രദ്ധേയമാക്കുന്നത്. അതോടൊപ്പം പ്രാസപ്രയോഗം തുടങ്ങിയ കാവ്യ സങ്കേതങ്ങളുടെ കാര്യത്തിലും അത് അന്യൂനം തന്നെ. സർവോപരി ഭക്തിഭാവം അതിൽ നിറഞ്ഞു നിൽക്കുന്നു.

50 ശ്ലോകം വീതമുള്ള രണ്ടു ഭാഗങ്ങളായി കൃതി വിഭജിച്ചിരി ക്കുന്നു. ഉന്നതമായ അധ്യാത്മബോധവും ഹൈന്ദവ പുരാണങ്ങളി ലുള്ള അവഗാഹവും അതിൽ പ്രതിഫലിക്കുന്നു. 'സ്തുതി ശതക'ത്തിൽ വിവിധ ദേവതകളെ പരാമർശിക്കുന്ന പത്തു ദശകങ്ങ

ളാണുള്ളത്. 'ശ്രീപദ്മനാഭപദപദ്മശതക'ത്തിലെന്നപോലെ ഭക്തിഭാവത്തിനാണ് ഇതിലും പ്രാധാന്യം.

മണിപ്രവാള ശൈലിയിൽ വിരചിതമായ മയൂര സന്ദേശം ആത്മകഥാസ്വഭാവമുള്ള ഒരു ശ്രേഷ്ഠകൃതിയാണ്. കാളിദാസൻ തുടങ്ങിവച്ച സന്ദേശകാവ്യപ്രസ്ഥാനത്തിൽപ്പെട്ട ഒരു കൃതിയാണത്. രൂപഘടനയിലും വൃത്തസ്വീകാരത്തിലും അത് മേഘസന്ദേശത്തെ പിന്തുടരുന്നു. ഹരിപ്പാട്ടു തടവിൽ കഴിയവേ കവി തിരുവനന്തപുരത്തുള്ള തന്റെ പ്രേയസിക്ക് ഒരു മയൂരത്തിന്റെ പക്കൽ സന്ദേശം കൊടുത്തയക്കുന്നതാണ് അതിലെ ഇതിവൃത്തം.

1875 മുതൽ 1880 വരെയാണ് കേരളവർമ്മ തടവിൽ കിടന്നത്. 1880 - ൽ തടവിൽ നിന്ന് വിമുക്തനാവുന്നതിനു തൊട്ടുമുമ്പ് കൊടുത്തയച്ചതാണെന്ന മട്ടിലാണ് സന്ദേശരചന. എന്നാൽ അതെഴുതുന്നത് 1893 ലാണ് – ബന്ധന വിമുക്തനായി പതിമ്മൂന്നു കൊല്ലം കഴിഞ്ഞശേഷം. അങ്ങനെ 'ശാന്തമായ അവസ്ഥയിൽ അനുസ്മരിക്കപ്പെടുന്ന വികാരമാണ്' അതിൽ ആവിഷ്കരിച്ചിട്ടുള്ളത്. കാവ്യരചനയ്ക്ക് രണ്ടു മാസമേ വേണ്ടിവന്നുള്ളു. ഭാഷാപോഷിണിയിൽ രണ്ടു ഭാഗമായി അത് പ്രസിദ്ധീകരിക്കപ്പെട്ടു. പുസ്തകരൂപത്തിൽ ചന്തുമേനോന്റെ അവതാരികയുമായിട്ടാണ് പുറത്തു വന്നത്. പിന്നീട് മലയാള മനോരമക്കമ്പനി ഒരു പതിപ്പ് പുറത്തിറക്കി. തുടർന്ന് ദക്ഷിണ കേരളത്തിലും ഉത്തരകേരളത്തിലും പല സ്ഥലങ്ങളിൽ നിന്ന് പുനഃപ്രകാശനം ഉണ്ടായിട്ടുണ്ട്. കൂട്ടത്തിൽ ഏറ്റവും പ്രചാരം നേടിയത് എ. ആർ. രാജരാജവർമ്മ എഴുതിയ 'മർമ്മ പ്രകാശം' എന്ന വ്യാഖ്യാനത്തോടുകൂടിയ പതിപ്പാണ്. പ്രതിപാദ്യത്തിന്റെ പുതുമയും, പ്രാസപ്രയോഗത്തിന്റെ അന്യാദൃശ ഭംഗി തികഞ്ഞ മണിപ്രവാള ശൈലിയും മയൂരസന്ദേശത്തിന് ജനപ്രീതി നേടിക്കൊടുത്തു. വളരെപ്പേർ അത് കാണാതെ പഠിച്ചു. മഹാകവി ഉള്ളൂർ ഇംഗ്ലീഷ്പരിഭാഷ കാവ്യരൂപത്തിൽത്തന്നെ തയ്യാറാക്കി*

ദൂതകാവ്യങ്ങളുടെ ഇടയിൽ അന്യാദൃശമായ ഒരു കൃതിയാണ് മയൂരസന്ദേശം. അത് നായികാനായകന്മാർ സ്വജീവിതത്തിൽ നേരിട്ട് അനുഭവിച്ച വിരഹദുഃഖത്തിന്റെ ചിത്രീകരണമാണ്. കാളിദാസ കൃതികൾ ഉൾപ്പെടെയുള്ള ഇതര സന്ദേശ കാവ്യങ്ങൾ ഭാവനാ സൃഷ്ടികൾ മാത്രമാണ്. മയൂരസന്ദേശത്തിൽ കവി തന്നെയാണ് നായകൻ; തിരുവിതാംകൂർ രാജകുടുംബത്തിലെ ലക്ഷ്മീഭായിത്തമ്പുരാട്ടി നായികയും. വിരഹകാരണമാകട്ടെ നായകന്റെ കാരാഗൃഹ വാസം. ആ

* ഈ ലേഖകൻ 1965 - ൽ കേരള ഹൃദയം എന്ന വിശദ വ്യാഖ്യാനവും ചരിത്രപരമായ ഒരു പഠനവും ഉൾക്കൊള്ളിച്ചുകൊണ്ട് മയൂരസന്ദേശത്തിന്റെ ഒരു സംശോധിത സംസ്കരണം പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. 1984 - ൽ മയൂരദൂതം എന്ന പേരിൽ ഒരു സംസ്കൃത പരിഭാഷയും ഇംഗ്ലീഷ് വിവർത്തനത്തോടൊപ്പം പ്രസിദ്ധം ചെയ്തു.

പ്രതിപാദ്യത്തിന് പശ്ചാത്തലമായി ആയില്യം തിരുനാൾ, വിശാഖം തിരുനാൾ എന്നിവരോട് ബന്ധപ്പെട്ട ചരിത്രകഥയുമുണ്ട്. അങ്ങനെ ഇതര കാവ്യങ്ങളിൽ നിന്ന് വ്യത്യസ്തമായി മയൂരസന്ദേശത്തിന് വ്യക്തിപരവും ചരിത്രപരവുമായ പ്രാധാന്യമുണ്ട്. ഇക്കാര്യത്തെപ്പറ്റി പ്രഗല്ഭസംസ്കൃതപണ്ഡിതനായ ഡോ. കെ. കൃഷ്ണമൂർത്തി 'മയൂരദൂത'ത്തിൻെറ അവതാരികയിൽ ഇങ്ങനെ പറയുന്നു: "വിരഹിയായ നായകൻ വിദൂരസ്ഥയായ നായികയ്ക്ക് മയൂരത്തിൻെറ പക്കൽ സന്ദേശം കൊടുത്തയക്കുന്നു എന്ന കഥയുടെ പുറമേ കാണുന്ന ചട്ടക്കൂട് ഒരു പഴകിയ കവിസങ്കല്പമാണ്. എന്നാൽ കേരളവർമ്മയുടെ ജീവിത പശ്ചാത്തലം അറിയുന്ന സൂക്ഷ്മഗ്രാഹിയായ ഒരു വായനക്കാരൻെറ മനസ്സിൽ തികച്ചും വ്യത്യസ്തമായ മറ്റൊരു അർത്ഥം സമാകർഷകമാം വണ്ണം തെളിഞ്ഞുവരും. ഭാരതീയാലങ്കാരികന്മാരിൽ പ്രഥമ ഗണനീയനായ ആനന്ദവർദ്ധനൻ ശ്രേഷ്ഠതമകവിതയുടെ ലക്ഷണമായി ചൂണ്ടിക്കാട്ടിയിട്ടുള്ള വസ്തുധ്വനിതന്നെയാണ് ഇവിടെ പ്രകടമാകുന്നത്."

സന്ദേശഹരനായി മയൂരത്തെ തിരഞ്ഞെടുത്തത് ശ്രദ്ധേയമാണ്. ഹരിപ്പാട്ടു വീട്ടുതടങ്കലിലായിരുന്നുവെങ്കിലും കേരളവർമ്മയ്ക്ക് അടുത്തുള്ളൊരു സുബ്രഹ്മണ്യക്ഷേത്രത്തിൽ പോകാൻ അനുവാദമുണ്ടായിരുന്നു. ആ ക്ഷേത്രത്തിൽ സുബ്രഹ്മണ്യൻെറ വാഹനമായിക്കരുതപ്പെടുന്ന മയിലിനെ ഭക്തിപൂർവം വളർത്തിയിരുന്നു. അതിനെയാണ് തൻെറ സന്ദേശഹരനായി കേരളവർമ്മ നിശ്ചയിച്ചത്. ക്ഷേത്രദർശനത്തിന് എത്തിയ കേരളവർമ്മയുടെ കണ്ണിൽപ്പെട്ട മയിലിൻെറ തഴച്ച പീലികൾ സ്വപ്രേയസിയുടെ കറുത്തിരുണ്ട തലമുടിയെക്കുറിച്ച് അദ്ദേഹത്തിന് ഓർമ്മ ഉളവാക്കിയിട്ടുണ്ടാവണം.

അങ്ങനെ കഥാനായകൻ തിരുവനന്തപുരത്തുകഴിയുന്ന തൻെറ നായികയ്ക്ക് സന്ദേശമെത്തിക്കുന്ന ചുമതല ശ്രേഷ്ഠനായ ആ പക്ഷിയെ ഏൽപിക്കുന്നു. സന്ദേശഹരനായി മയിലിനെ തിരഞ്ഞെടുത്ത സാഹചര്യം ഔചിത്യപൂർവം അവതരിപ്പിക്കപ്പെടുന്നതുകൊണ്ട് വായനക്കാരന് അതിൽ അവിശ്വാസ്യത തോന്നുകയില്ല. പക്ഷേ ആ തിരഞ്ഞെടുപ്പ് ഒറ്റനോട്ടത്തിൽ തോന്നുംപോലെ അത്ര ലളിതമല്ല. കേരളവർമ്മയ്ക്ക് അതിൻെറ പിന്നിൽ ഒരു ഉദ്ദേശ്യമുണ്ടായിരുന്നു. സാധാരണ ദൂതകാവ്യങ്ങളിൽ സന്ദേശഹരനു പുറമേ രണ്ടു കഥാപാത്രങ്ങളേ കാണൂ – നായികയും നായകനും. എന്നാൽ ഇവിടെ മയൂരത്തെ സന്ദേശഹരനാക്കുക വഴി കവി മറ്റൊരു കഥാപാത്രത്തെക്കൂടി അവതരിപ്പിക്കുന്നു. വിശാഖൻ ( സുബ്രഹ്മണ്യൻ) മയിലിൻെറ അധിപനാണ്. ആ നിലയ്ക്ക് വിശാഖനെ കീർത്തിക്കാൻ കവിക്ക് നിരവധി സന്ദർഭങ്ങൾ ലഭിക്കുന്നു. ആ പരാമർശങ്ങൾ തൻെറ രക്ഷാപുരുഷനായ വിശാഖം തിരുനാളിനോടുള്ള ഭക്ത്യാദരങ്ങൾ

ധ്വനിപ്പിക്കും. അങ്ങനെ വിശാഖ ദേവനെക്കുറിച്ചുള്ള നിരന്തര പരാമർശങ്ങളിലൂടെ വിശാഖം തിരുനാൾ കാവ്യത്തിലെ ഒരു സജീവ കഥാപാത്രമായിത്തീരുന്നു. സന്ദേശഹരൻ മയിലായതുകൊണ്ടു കവിക്ക് ആയില്യം തിരുനാളിനോടുള്ള ക്ഷാത്രം സൂചിപ്പിക്കാനും സാധിച്ചു. ആയില്യം നക്ഷത്രം സർപ്പത്തോട് ബന്ധപ്പെട്ടിരിക്കുന്നു. സർപ്പത്തിൻെറ ശത്രുവാണ് മയിൽ. കൃതിയിൽ പലയിടത്തും വഴിവക്കിൽ കണ്ടെത്തുന്ന സർപ്പങ്ങളെ നശിപ്പിക്കാൻ കവി മയിലിനോട് നിർദ്ദേശിക്കുന്നുണ്ട്. സർപ്പ തുല്യനായ ആയില്യം തിരുനാളിനോടുള്ള തൻെറ വെറുപ്പ് വെളിപ്പെടുത്തുകയാണ് അവയെല്ലാം. ചുരുക്കത്തിൽ മയിലും സുബ്രഹ്മണ്യനും തമ്മിലുള്ള ബന്ധവും. മയിലിന് പാമ്പിനോടുള്ള വിരോധവും വിവരിക്കുന്നതുവഴി കവിക്ക് വിശാഖം തിരുനാളിനോടുള്ള ആദരവും ആയില്യം തിരുനാളിനോടുള്ള വിരോധവും കാവ്യത്തിൽ ആദ്യന്തം അവതരിപ്പിക്കുന്നതിന് കഴിഞ്ഞു. അങ്ങനെ കേരളവർമ്മ തൻെറ അദ്ഭുതകരമായ കൽപനാ വൈദഗ്ദ്ധ്യം വെളിപ്പെടുത്തുകയും തദ്വാരാ കാവ്യത്തിൻെറ മഹത്ത്വം വർദ്ധിപ്പിക്കുകയും ചെയ്തു. മറ്റൊരു രീതിയിലും മയിൽ സന്ദേശഹരനായത് അർത്ഥവത്തായി. നീലകണ്ഠനായ മയിലിന് ബദലായി നീലകണ്ഠപ്പിള്ള എന്നൊരു വിശ്വസ്തനായ ഉദ്യോഗസ്ഥനെക്കൂടി കേരളവർമ്മ പരാമർശിക്കുന്നുണ്ട്. കേരളവർമ്മ തടവിൽ കിടന്ന കാലത്ത് ആ നീലകണ്ഠപ്പിള്ളയാണ് അദ്ദേഹത്തിൻെറ സന്ദേശങ്ങൾ ലക്ഷ്മീഭായിത്തമ്പുരാട്ടിക്ക് എത്തിച്ചുകൊടുത്തിരുന്നത്.

മന്ദാക്രാന്താവൃത്തത്തിൽ രണ്ടു ഭാഗങ്ങളായി 68–ഉം 73–ഉം വീതം ശ്ലോകങ്ങൾ. വിരഹകാരണം വിവരിച്ചശേഷം നായകൻ മയൂരത്തെ കണ്ടെത്തുന്ന കഥ പറയുന്നു. തൻെറ സന്ദേശം ഭാര്യയ്ക്ക് കൊണ്ടുകൊടുക്കണമെന്ന് അഭ്യർത്ഥിച്ച ശേഷം വിശദമായ മാർഗ്ഗ വിവരണമാണ്. അത് അലങ്കാരബഹുലമായ ഭാഷയിലാണ്. രസാവിഷ്കാരത്തിന് പര്യാപ്തവും ഹൃദ്യവുമായ മണിപ്രവാള ശൈലിയിലാണ് കാവ്യരചന. വ്യത്യസ്തഭാഷകളാണെന്ന പ്രതീതി ജനിപ്പിക്കാതെയാണ് ഭാഷാസംസ്കൃതയോഗം. തന്നിമിത്തം കാവ്യത്തിന് സവിശേഷമായ ഒരു രഞ്ജകത്വം സിദ്ധമാകുന്നു. ആധുനിക മണിപ്രവാളകവിതകളിൽ അഗ്രേസരനാണ് കേരളവർമ്മ. മയൂരസന്ദേശം മലയാളത്തിലെ മികച്ച മണിപ്രവാളകാവ്യങ്ങളിൽ അവസാനത്തേതുമാണ്.

ആരെയും രസിപ്പിക്കുന്ന ശബ്ദചാരുതയാണ് മയൂരസന്ദേശത്തിൻെറ മുഖ്യഗുണം. വിവിധരീതികളിലുള്ള പ്രാസങ്ങൾ അതിലുണ്ട്. സജാതീയദ്വിതീയാക്ഷരപ്രാസം ആദ്യന്തം. ചിലയിടത്ത് മൂന്നാമക്ഷരത്തിലോ നാലാമക്ഷരത്തിലോ വരിയുടെ ഒടുവിലോ പ്രാസം പ്രത്യക്ഷപ്പെടുന്നു. മലയാളകവിതയിൽ പ്രാചീനകാലം മുതൽ തന്നെ

ദ്വിതീയാക്ഷര പ്രാസം സ്ഥിരപ്രതിഷ്ഠ നേടിയിട്ടുണ്ട്. അതിന്റെ പ്രയോഗത്തിൽ മയൂരസന്ദേശം ഒന്നാംസ്ഥാനത്തു തന്നെ. രസപുഷ്ടിക്ക് ഹാനിവരുത്താതെ അത് സാധിച്ചിരിക്കുന്നു. കാവ്യം സഹൃദയപ്രീതി നേടിയതിനുള്ള മുഖ്യകാരണം അതാണ്. അലങ്കാര കൽപനയിലും മയൂര സന്ദേശം മികച്ചു നിൽക്കുന്നു. കൊല്ലത്ത് റസിഡൻസി ഉദ്യാനത്തിൽ വിശ്രമിക്കുന്ന സന്ദേശ വാഹകനോട് അധിക നേരം അവിടത്തെ ആഹ്ളാദങ്ങളിൽ മുഴുകിക്കഴിയരുതെന്ന് ഉത്കണ്ഠാപൂർവം നായകൻ ആവശ്യപ്പെടുന്നു.

"മല്ലീജ്ജാതി പ്രഭൃതികുസുമ
സ്മേരമായുല്ലസിക്കും
സല്ലീലാഭിഃകിസലയകരം
കൊണ്ടുനിന്നെത്തലോടും
വല്ലീനാംനീ പരിചയരസം
പൂണ്ടുകൗതൂഹലത്താ-
ലുല്ലീഢാത്മാചിരതരമിരു-
ന്നങ്ങമാന്തിച്ചിടൊല്ലാ" (1-41)

നായികയ്ക്കുള്ള സന്ദേശത്തിൽ മഴക്കാലത്ത് പിച്ചിവള്ളി കാണുമ്പോൾ താൻ അവളെ ഓർമ്മിക്കുമെന്നകാര്യം പറയുന്നതിങ്ങനെയാണ്:

"ഓമൽപ്പിച്ചിച്ചെടിലത മരു-
ല്ലോളിതാവർഷബിന്ദു-
സ്തോമക്ലിന്നാ പുതുമലർ പതു-
ക്കെസ്ഫുടിപ്പിച്ചിടുമ്പോൾ
പ്രേമക്രോധ ക്ഷുഭിതഭവതീ
ബാഷ്പധാരാറിലാംഗീ
ശ്രീമന്മന്ദസ്മിതരുചിമുഖിയാ-
കുന്നതോർമ്മിച്ചിടുന്നേൻ" (2-66)

പ്രേമകോപം നിമിത്തം നായികയുടെ മുഖത്തുണ്ടാകുന്ന ഭാവഭേദങ്ങൾക്ക് മഴക്കാലത്തെ പിച്ചിവള്ളിയുമായി സാദൃശ്യം കൽപിക്കുന്ന ഈ അലങ്കാരപ്രയോഗം അത്യന്തം രസജ്ഞനകമായിരിക്കുന്നു.

അംഗിയായ രസം വിപ്രലംഭ ശൃംഗാരം തന്നെ. ഒപ്പം മറ്റ് അംഗരസങ്ങളുമുണ്ട്. വിപ്രലംഭശൃംഗാരത്തെ അതിന്റെ സമസ്ത ഭംഗികളോടും കൂടി ആവിഷ്കരിക്കുന്ന കാര്യത്തിൽ കവി വിജയിച്ചിരിക്കുന്നു. വേർപാട് എത്ര അപ്രതീക്ഷിതവും വേദനാകരവുമാണെന്ന് കവി തന്റെ പ്രേയസിയെ സന്ദേശഹരൻ വഴി അറിയിക്കുന്ന ഭാഗം

ഹൃദയസ്പർശിയായിട്ടുണ്ട്.

"കുന്നിച്ചീടും കുളിർമതിരുചാ
സുന്ദരേ മന്ദിരേ നാ-
മൊന്നിച്ചിന്ദീവരദളഗള-
ഗ്രാഹിനേത്രേ! സുഖേന
ചെന്നിട്ടോരോ കളികളിലെഴും
കൗതുകത്തോടുവാണോ-
രന്നിക്കഷ്ടസ്ഥിതിവരുവതാ-
യോർത്തിരുന്നോ തരിമ്പും?" (2-57)

വിരഹദുഃഖം ഉച്ചാവസ്ഥയിലെത്തുന്നത് സന്ദേശത്തിലെ അടയാളവാക്യം നിർദ്ദേശിക്കുന്നിടത്താണ്.

"ലീലാരണ്യേ വിഹഗമൃഗയാ-
ലോലനായേകദാ ഞാൻ
നീലാപാംഗേ! കമപിനിഹനി-
ച്ചീടിനേൻ നീഡജത്തെ
മാലാർന്നാരാൽ മരുവുമിണയെ-
ക്കണ്ടുനീ താം ച നേതും
കാലാഗാരം സപദി കൃപയാ-
കാതരേ! ചൊല്ലിയില്ലേ?" (2-68)

കാവ്യത്തിലെ അത്യന്തഹൃദ്യമായ ഒരു ഭാഗമാണിത്. മയൂരസന്ദേശത്തെ മേഘസന്ദേശത്തോട് താരതമ്യപ്പെടുത്തുന്ന ഡോ. കെ കൃഷ്ണമൂർത്തി അവ ഇരട്ടപെറ്റുണ്ടായ കൃതികളാണെന്ന നിഗമനത്തിൽ എത്തിച്ചേരുന്നു - ഒരു പക്ഷേ, മേഘം ഒരല്പം മുന്തിനിന്നു എന്നുവരാം; അത്രമാത്രം.

എന്തുകൊണ്ട് തടവിൽക്കിടന്ന കാലത്തു തന്നെ കവി ഇത് രചിച്ചില്ല? സ്വതന്ത്രനായശേഷവും പല വർഷങ്ങൾ കഴിഞ്ഞേ രചന നടക്കുന്നുള്ളൂ. എന്താണിതിന് ഹേതു? തടവിലായിരുന്ന കാലത്ത് വിരഹവേദനയെക്കാളേറെ അദ്ദേഹത്തെ മഥിച്ചിരുന്നത് താൻ അവമാനിതനായി എന്ന വിചാരമാണ്. അതിനൊരു പരിഹാരം കണ്ടെത്താനായിരുന്നു അദ്ദേഹത്തിൻെറ ഉദ്യമം. അങ്ങനെയാണ് തൻെറ സർഗ്ഗശക്തി മുഴുക്കെ ചിലവഴിച്ച് 'ക്ഷമാപണ സഹസ്രം', 'യമപ്രണാമശതകം' എന്നീ കൃതികൾ എഴുതുന്നത്. തടങ്കലിൽ നിന്നു പുറത്തുവന്നപ്പോൾ വിശാഖത്തോടുള്ള കടപ്പാടിൽ മുഴുകിപ്പോയതുകൊണ്ട് അദ്ദേഹത്തിൻെറ ജീവിതകഥയായ 'വിശാഖവിജയ'ത്തിൻെറ രചനയിലായി ശ്രദ്ധ. 'വിശാഖവിജയ'ത്തിൽ തൻെറ പ്രേയസിയായ ലക്ഷ്മീഭായിയോട് തോന്നിയ സ്നേഹാദരങ്ങളും രേഖപ്പെടുത്തിയി

ട്ടുണ്ട്. തുടരെത്തുടരെ ഭാഷാപോഷണയത്നങ്ങളിൽ മുഴുകിയതു കൊണ്ട് വ്യക്തിഗതമായ വിരഹാനുഭവത്തെ മുൻ നിറുത്തി ഒരു കാവ്യം രചിക്കുന്നതിനെപ്പറ്റി ചിന്തിക്കാൻ തന്നെ അദ്ദേത്തിന് സമയം കിട്ടിയതുമില്ല.

അങ്ങനെ കാലംകുറെ മുന്നോട്ട് നീങ്ങി. അപ്പോഴാണ് തൻെറ പ്രാണപ്രേയസിയുടെ ആഗ്രഹത്തിനു വഴങ്ങി ഒരു കാവ്യം രചിക്കാൻ അദ്ദേഹം നിർബദ്ധനായ ഒരു സാഹചര്യമുണ്ടായത്. മഹാറാണിക്ക് പ്രായമേറെച്ചെന്നിട്ടും സന്താനസൗഭാഗ്യം ലഭിച്ചിരുന്നില്ല. അത് ആ ദമ്പതിമാർക്ക് അതിയായ വേദനയുളവാക്കി. ചികിത്സയും കർമ്മ ങ്ങളും മുറതെറ്റാതെ നടത്തി. പ്രതീക്ഷയ്ക്ക് വക കണ്ടില്ല. എങ്കിലും പ്രതീക്ഷ വച്ചുപുലർത്തി ജീവിച്ചു. ഒടുവിൽ തീർച്ചയായി ആ ഭാഗ്യം വിധിച്ചിട്ടില്ലെന്ന്. അതോടെ മഹാറാണി പൂർണ്ണമായും നൈരാശ്യത്തി ലായി. അപ്പോൾ അവരുടെ സന്തോഷത്തിനായി എന്തുംചെയ്യാൻ ഭർത്താവ് സന്നദ്ധനായി.

ഈയൊരു സാഹചര്യമാണ് തമ്പുരാട്ടിയുടെ പ്രീതിക്കായി ഒരു കാവ്യം രചിക്കാമെന്ന ആശയത്തിന് ബീജാവാപം ചെയ്തത്. നായി കാനായകന്മാരുടെ ജീവിതകാലത്തുതന്നെ ഇമ്മാതിരിയൊരു കാവ്യം പ്രസിദ്ധപ്പെടുത്തുക എന്നതും അഭൂതപൂർവമായ ഒരു സംഭവ മായിരുന്നു. അസാധാരണമായ സ്വഭാവശുദ്ധിയും ഇച്ഛാശക്തിയു മുള്ള സ്ത്രീരത്നമായി ലക്ഷ്മീഭായിയെ കീർത്തിക്കുകയാണ് കേരളവർമ്മ കാവ്യത്തിൽ.

'കൈരളീപ്രശസ്തി' 'ദൈവയോഗം' എന്നീ രണ്ടു മൗലിക കൃതികൾ കൂടി മലയാളത്തിൽ കേരളവർമ്മ രചിച്ചിട്ടുണ്ട്. സാമൂഹ്യ പ്രസക്തിയുള്ള വിഷയങ്ങളാണ് ഇവയിൽ പ്രതിപാദ്യം. ആദ്യത്തേ തിൽ കേരളത്തിലെ വിദുഷികളെ കീർത്തിക്കുകയാണ് കവി. വനിതാ വിദ്യാഭ്യാസത്തിൽ അദ്ദേഹത്തിനുള്ള താത്പര്യം അത് വെളിപ്പെടു ത്തുന്നു. രണ്ടാമത്തേത് 1908 - ൽ പ്രസിദ്ധപ്പെടുത്തി. ആകെ 108 ശ്ലോകമേയുള്ളൂ. എങ്കിലും മഹാകാവ്യത്തിനോ നോവലിനോ പറ്റുന്ന ദീർഘമായ ഒരു കഥയുണ്ട്. തൻെറ പഴയ യജമാനൻെറ പുത്രി കൊച്ചുസീതയെ വിവാഹംകഴിക്കുന്ന കൊച്ചുരാമൻെറ ഭാഗ്യമാണ് കഥാവിഷയം.

മഹാകവി ഉള്ളൂർ സാഹിത്യചരിത്രത്തിൽ സൂചിപ്പിക്കുന്നതു പോലെ 'ദൈവയോഗം' കേരളവർമ്മയുടെ ഇതര കൃതികളിൽ നിന്ന് വ്യത്യസ്തമാണ്. മുഖ്യവ്യത്യാസം പ്രാസപ്രയോഗത്തിൻെറ കാര്യത്തി ലാണ്. ദ്വിതീയാക്ഷരപ്രാസ നിർബന്ധം അദ്ദേഹം ഇവിടെ കൈവി ട്ടിരിക്കുന്നു. അതിനുള്ള കാരണം കവിതന്നെ ഇങ്ങനെ രേഖപ്പെടുത്തുന്നു:

"പ്രാസപ്രയോഗ നിയമത്തെയൊഴിച്ചു നവ്യം
കാവ്യം ചമയ്ക്കുവതിനെൻ പ്രിയഭാഗിനേയൻ
ശിഷ്യാഗ്രഗണ്യനുരചെയ്തതുപോലെ ഞാനി
ന്നി 'ദൈവയോഗ'കഥയൊന്നു കഥിച്ചിടുന്നേൻ."

ഈ അഭ്യർത്ഥന ഏ. ആർ. രാജരാജവർമ്മ നടത്തിയത് അദ്ദേഹവും അമ്മാവനായ കേരളവർമ്മയും പങ്കെടുത്ത സുപ്രസിദ്ധമായ ഒരു സാഹിത്യവിവാദത്തിന്റെ പശ്ചാത്തലത്തിലാണ്.

മലയാളകവിത പരമ്പരാഗതമായി അംഗീകരിച്ചുപോന്ന ഒരു ശബ്ദാലങ്കാരമാണ് ദ്വിതീയാക്ഷരപ്രാസം. കേരളവർമ്മയുടെ പ്രാഭവകാലത്ത് ഇതിന്റെ പ്രാധാന്യം കൂടി. അദ്ദേഹം ദ്വിതീയാക്ഷര പ്രാസത്തിൽ സ്വരവ്യഞ്ജനൈകരൂപ്യം വേണമെന്ന് നിഷ്കർഷിച്ചു. അദ്ദേഹത്തിന് അത് സുസാധ്യമായിരുന്നു. പക്ഷേ അതായിരുന്നില്ല മറ്റു കവികളുടെ കഥ. കവികളുടെ ദ്വിതീയാക്ഷരപ്രാസനിഷ്കർഷ കാവ്യത്തിന്റെ അർത്ഥസൗന്ദര്യത്തെ ഹനിക്കുമെന്ന അഭിപ്രായത്തിനും പ്രാബല്യമുണ്ടായി. 1890-ൽ മലയാളമനോരമയുടെ പംക്തികളിൽ ഇതേപ്പറ്റി ഒരു വാദപ്രതിവാദം നടന്നു. കേരളവർമ്മ ആദ്യം അതിൽ പങ്കെടുത്തിരുന്നില്ല. എന്നാൽ മറ്റുള്ളവർ അദ്ദേഹത്തെ അതിലേക്ക് വലിച്ചിറക്കി. അദ്ദേഹം ഇങ്ങനെ പറഞ്ഞു:

"മലയാളഭാഷയിൽ സാഹിത്യം ആരംഭിച്ചതുമുതൽ ഇതുവരെയും കവികൾ ആദരിച്ചുവരുന്നതായ പ്രാസത്തെ ത്യാജ്യമായി ഒരിക്കലും വിചാരിച്ചുകൂടാ. ഭാഷാകവിതകളിൽ ദ്വിതീയാക്ഷര പ്രാസത്തെ സ്വരവ്യഞ്ജന സമുദായത്തിനു ഐകരൂപ്യത്തോടുകൂടി ത്തന്നെ നിയമേന പ്രയോഗിക്കുന്നവർ അധികം പേരില്ല. ഈ നിയമത്തെ അനുസരിക്കാൻ ഞാൻ കഴിയുന്നിടത്തോളം ശ്രമിക്കാറുണ്ട്. ഏകരൂപമായി ദ്വിതീയാക്ഷരപ്രാസം പാദചതുഷ്ടയത്തിലും ഉള്ള ശ്ലോകങ്ങൾ ഇദാനീന്തന കൃതികളിൽ ഏതിലാണ് അധികമുള്ളതെന്ന് ഏതദ്വിഷയത്തിൽ രസമുള്ളവർ നോക്കട്ടെ. എന്റെ 'ഭാഷാശാകുന്തള'ത്തിൽ അനേകം ശ്ലോകങ്ങൾ ഇങ്ങനെയുണ്ടെന്നുള്ളതു തന്നെ ഞാൻ പ്രാസം വേണമെന്നുള്ള പക്ഷക്കാരനാണെന്നുള്ളതിലേക്ക് മതിയായ ലക്ഷണമാണല്ലോ. കവിതാവാസനയില്ലാത്തവർ കവിതയ്ക്ക് ആരംഭിക്കരുതാത്തതുപോലെ പ്രാസം പ്രയാസം കൂടാതെ പ്രയോഗിക്കുന്നതിന് സാമർത്ഥ്യമില്ലാത്തവർ അതിനു പുറപ്പെടരുത്."

മലയാളകവിതയുടെ സ്വച്ഛന്ദപ്രവാഹത്തെ ദ്വിതീയാക്ഷര പ്രാസനിർബന്ധം തടസ്സപ്പെടുത്തുമെന്ന് അഭിപ്രായപ്പെട്ട ഏ. ആർ രാജരാജവർമ്മ അതൊഴിവാക്കിക്കൊണ്ട് കാളിദാസന്റെ മേഘദൂതവും കുമാരസംഭവവും പരിഭാഷപ്പെടുത്തി. മേഘദൂതപരിഭാഷയുടെ ആമുഖത്തിൽ അദ്ദേഹം എഴുതി: പ്രാസപ്രയോഗം മണിപ്രവാള കവിതയുടെ സൗന്ദര്യത്തെ വർദ്ധിപ്പിക്കുമെന്ന കാര്യത്തെപ്പറ്റി എനിക്ക്

അൽപം പോലും സംശയമില്ല. മേഘദൂത പരിഭാഷയിൽ ഞാനത് ഒഴിവാക്കിയത് എന്റെ ഉദാസീനതയോ കഴിവുകേടോ കൊണ്ടാണെന്നുവേണം പറയാൻ.

രാജരാജവർമ്മ പ്രാസപ്രയോഗത്തെ എതിർക്കുന്നതിനു കാരണം അദ്ദേഹത്തിന്റെ കഴിവുകേടാണെന്ന് പ്രാസപക്ഷപാതികൾ പറഞ്ഞു പരത്തി. ഇതിനു മറുപടിയായി കേരളവർമ്മയ്ക്കുപോലും ഒരു കാവ്യത്തിൽ ആദ്യന്തം ദ്വിതീയാക്ഷരപ്രാസം ദീക്ഷിക്കാൻ കഴിയുകയില്ലെന്ന് പ്രതിപക്ഷം പറഞ്ഞു. മയൂരസന്ദേശത്തിന്റെ പ്രസിദ്ധീകരണം ഇതിനു തക്ക മറുപടിയായി. അപ്പോൾ എതിരാളികൾ പറഞ്ഞു പരിഭാഷയിൽ പ്രാസം വരുത്താൻ കേരളവർമ്മയ്ക്ക് കഴിയുകയില്ലെന്ന്. ഈ വെല്ലുവിളി കേരളവർമ്മ ഏറ്റെടുത്തു. ആദ്യന്തം ദ്വിതീയാക്ഷരപ്രാസനിഷ്കർഷയോടെ അദ്ദേഹം അന്യാപദേശ ശതകം പരിഭാഷപ്പെടുത്തി. 1902 - ൽ പ്രസിദ്ധപ്പെടുത്തിയ ആ കൃതിയുടെ ആമുഖത്തിൽ സ്വപ്രത്യയസ്ഥൈര്യത്തോടെ കേരളവർമ്മ എഴുതി : "എന്റെ ആദ്യഭാഷാകൃതിയായ 'കേരളീയഭാഷാശാകുന്തള'ത്തിലും അനന്തരഭാഷാകൃതിയായ 'അമരുകമണിപ്രവാള'ത്തിലും ദ്വിതീയാക്ഷരപ്രാസത്തിൽ വ്യഞ്ജനങ്ങൾക്കും സ്വരങ്ങൾക്കും ഐകരൂപ്യം ഉണ്ടായിരിക്കണമെന്നുള്ള നിർബന്ധത്തെ അനേകം പദ്യങ്ങളിൽ ശരിയാക്കിക്കൊണ്ടുപോയിട്ടുണ്ടായിരുന്നെങ്കിലും സാർവത്രികമായി ഞാൻ ആ നിർബന്ധത്തെ അതിൽ രണ്ടിലും അനുവർത്തിച്ചിട്ടുണ്ടായിരുന്നില്ല. അത് ഉദാസീനതകൊണ്ടുമാത്രമല്ലാതെ അശക്തികൊണ്ടല്ലായിരുന്നു എന്നുപറയുന്നതിൽ ആത്മപ്രശംസ സ്ഫുരിക്കുന്നുണ്ടെങ്കിൽ അതിനെ മഹാന്മാർ ക്ഷമിച്ചുകൊള്ളുമാറാകണം. ദ്വിതീയാക്ഷരപ്രാസംതന്നെ അത്ര ആദരണീയമല്ലെന്നുള്ള അഭിപ്രായത്തോടുകൂടി എന്റെ പ്രിയശിഷ്യനായ ഭാഗിനേയൻ രാജരാജവർമ്മ എം. എ, എം. ആർ. എ. എസ്., കോയിത്തമ്പുരാൻ 'ഭാഷാമേഘസന്ദേശ'വും 'ഭാഷാകുമാരസംഭവ'വും ചമച്ച് സഹൃദയഹൃദയാഹ്ളാദം ജനിപ്പിച്ചപ്പോൾ ദ്വിതീയാക്ഷര പ്രാസത്തെക്കുറിച്ചുള്ള എന്റെ അസാമാന്യമായ നിർബന്ധത്തെ ഉപേക്ഷിക്കാതെ തന്നെ ഒരു സരസകാവ്യം നിമ്മിക്കാവുന്നതല്ലയോ എന്നൊന്ന് പരീക്ഷിക്കാനായിട്ടാണ് ഞാൻ 'മയൂരസന്ദേശം' എന്ന സ്വതന്ത്രകൃതിയെ അക്കാലത്തുണ്ടാക്കിയത്. എന്നാൽ ഒരു സ്വതന്ത്രകാവ്യത്തിലെന്നപോലെ തന്നെ ഒരു ഭാഷാന്തരകൃതിയിൽ മേൽപ്പറഞ്ഞ ദ്വിതീയാക്ഷരപ്രാസവിഷയമായ നിർബന്ധം സാർവത്രികമായി ഏല്പിപ്പിക്കാനാവുന്നതാണോ എന്ന് പരീക്ഷിക്കാൻ ഈ അന്യാപദേശമണിപ്രവാളത്തിൽ ഞാൻ ചെയ്തിട്ടുള്ള ശ്രമം അനായാസേന സഫലമായിത്തീർന്നിരിക്കുന്നു എന്നുള്ള ബോധം സാമാന്യേന സഹൃദയന്മാർക്കെല്ലാവർക്കും ഉണ്ടാകാതിരിക്കുകയില്ലെന്നാണ് എന്റെ വിശ്വാസം."

ഇതിനെത്തുടർന്ന് അതേ വർഷം തന്നെ പ്രസിദ്ധപ്പെടുത്തിയ തന്റെ 'ഭാഷാഭൂഷണ'ത്തിൽ രാജരാജവർമ്മ ദ്വിതീയാക്ഷരപ്രാസത്തിനെതിരെ നിശിത വിമർശനം നടത്തി. പ്രാസപ്രയോഗ പക്ഷപാതിയായിരുന്നുവെങ്കിലും കേരളവർമ്മയ്ക്ക് തോന്നിത്തുടങ്ങി കഴിവുറ്റ കവികൾക്ക് പ്രാസംകൂടാതെ തന്നെ സുന്ദരമായ കവിതകൾ രചിക്കാൻ കഴിയുമെന്ന്. ആ സന്ദർഭത്തിലാണ് പ്രാസനിഷ്കർഷ കൂടാതൊരു കാവ്യം രചിക്കണമെന്ന് രാജരാജവർമ്മ അമ്മാവനോട് അപേക്ഷിച്ചത്. തത്ഫലമായി 'ദൈവയോഗം' രചിക്കപ്പെട്ടു.

പ്രാസവാദം വീണ്ടും കുറെനാൾകൂടി തുടർന്നു. ഒടുവിൽ രാജരാജവർമ്മയുടെ മധ്യസ്ഥതയിൽ രാജിയാവാൻ ഇരുകൂട്ടരും സമ്മതിച്ചു. നിസ്സാരമായ കാര്യങ്ങളുടെ പേരിൽ തർക്കിച്ചു സമയം പാഴാക്കാതെ കാവ്യരചനയിൽ മുഴുകുന്നതിന് കേരളവർമ്മ കവികളെ ഉപദേശിച്ചു. കേരളവർമ്മയുടെ അദ്ഭുതകരമായ പാണ്ഡിത്യവും പദ്യരചനാ വൈഭവവും വെളിപ്പെടുന്നതിന് ഈ തർക്കം ഉപകരിച്ചുവെന്ന് പറയാം. പക്ഷേ കാവ്യാലങ്കാരങ്ങളുടെ കൂട്ടത്തിൽ ദ്വിതീയാക്ഷരപ്രാസത്തിന് ഇത്രകണ്ടു പ്രാധാന്യം നൽകാനുള്ള അദ്ദേഹത്തിന്റെ താത്പര്യം യുക്തിയുക്തമായിരുന്നില്ല. അതുപോലെ തന്നെ ദ്വിതീയാക്ഷരപ്രാസം വർജ്ജിക്കേണ്ടതാണെന്ന രാജരാജവർമ്മയുടെ അഭിപ്രായവും യാഥാർത്ഥ്യനിഷ്ഠമായിരുന്നില്ല. ഇരുവരും ശക്തിയോടെ ഉന്നയിച്ച ഈ ആശയഗതികൾ കാലക്രമേണ കവികൾ വിസ്മരിച്ചുവെന്നുതന്നെ പറയണം. പിൽക്കാലമലയാളകവിത ദ്വിതീയാക്ഷരപ്രാസത്തിന് അർഹമായ സ്ഥാനം നൽകിത്തന്നെ മുന്നോട്ടു പോയി. പക്ഷേ ഈ വാദപ്രതിവാദം ആകെ വ്യർത്ഥമായിപ്പോയി എന്ന് ഏതായാലും കരുതിക്കൂടാ. ശബ്ദസൗകുമാര്യത്തിനപ്പുറം നിൽക്കുന്ന യഥാർത്ഥകാവ്യഗുണങ്ങളെപ്പറ്റി കവികളെ ബോധവാന്മാരാക്കുന്നതിന് അത് ഉപകരിച്ചു.

മൗലികകൃതികളുടെയും വിവർത്തനങ്ങളുടെയും രചനക്കുപുറമേ മലയാള കവിതയുടെ പരിപോഷണത്തിനായി മറ്റൊരു വിലപ്പെട്ട സേവനവും കേരളവർമ്മ അനുഷ്ഠിച്ചിട്ടുണ്ട്. പ്രാചീനരും ആധുനികരുമായ കവികളുടെ തിരഞ്ഞെടുത്ത കൃതികൾ ഏഴുഭാഗങ്ങളിലായി അദ്ദേഹം പ്രസിദ്ധം ചെയ്തു. (പദ്യപാഠാവലി). അവയിൽ ആദ്യത്തെ നാലു ഭാഗങ്ങൾ വിദ്യാർത്ഥികളുടെ പാരായണം മാത്രമേ ലക്ഷ്യമാക്കുന്നുള്ളു. പിന്നത്തെ മൂന്നുഭാഗങ്ങളുടെ ലക്ഷ്യം സാഹിത്യ പഠനമാണ്. സാഹിത്യപഠനം എങ്ങനെ നടത്തണമെന്ന് അഞ്ചാംഭാഗത്തിന്റെ ആമുഖത്തിൽ കേരളവർമ്മ വ്യക്തമാക്കുന്നുണ്ട്. ഈ കാവ്യസമാഹാര പരമ്പര സാധാരണവായനക്കാരന് സാമാന്യമായും, വിദ്യാർത്ഥികൾക്ക് സവിശേഷമായും മലയാളകവിതയുടെ വ്യ

ത്യസ്തധാരകൾ പരിചയപ്പെടുന്നതിന് ഉപകരിച്ചു. നല്ല കവിത ആസ്വദിക്കുന്നതിന് അത് അവരെ പ്രാപ്തരാക്കി. ആധുനിക കവികളുടെ കൃതികൾ ഉൾപ്പെടുത്തിയതു നിമിത്തം അത് അവർക്കൊരു പ്രോത്സാഹനമായും വന്ന് ഭവിച്ചു.

കാളിദാസശാകുന്തളത്തിന്റെ പരിഭാഷയിലൂടെ മലയാളത്തിൽ നാടകമെന്ന സാഹിത്യശാഖ ആദ്യമായി ആരംഭിച്ചതിനുള്ള ബഹുമതിയും കേരളവർമ്മയ്ക്ക് സ്വായത്തമായി. ശാകുന്തളപരിഭാഷയെപ്പറ്റി അദ്ദേഹം പറയുന്നു: കാളിദാസകൃതികളുടെ അന്യാദൃശഭംഗി വളരെക്കാലത്തേക്ക് ഞാൻ അറിഞ്ഞിരുന്നില്ല. കിരാതാർജ്ജുനീയവും അനർഘരാഘവവുമാണ് സംസ്കൃതസാഹിത്യത്തിന്റെ അതിവിശിഷ്ട മാതൃകകളെന്ന് കരുതിപ്പോന്നു. അറിവില്ലായ്മകൊണ്ട് രഘുവംശത്തെ നിസ്സാരമെന്ന് കരുതി അവഗണിച്ചു. അങ്ങനെയിരിക്കെ ഒരിക്കൽ സാഹിത്യരസികനായ എന്റെ ജ്യേഷ്ഠസഹോദരൻ കാളിദാസകൃതികളെപ്പറ്റി പ്രശംസിച്ചു പറഞ്ഞു; അവയിൽ നിന്ന് ചില ഭാഗങ്ങൾ ഉദ്ധരിച്ച് അവയുടെ സൗന്ദര്യം എടുത്തുകാട്ടിത്തരികയും ചെയ്തു. അന്നുമുതലാണ് ആ മഹാകവിയുടെ കൃതികളിൽ തത്പരനായത്. രഘുവംശത്തിലെ ചുവടെചേർക്കുന്ന ശ്ലോകം എന്നെ വളരെ ആകർഷിച്ചു.

ഗുർവർത്ഥമർത്ഥീശ്രുതപാരദൃശ്വാ
രഘോഃ സകാശാദനവാപ്യകാമം
ഗതോവദാന്യാന്തരമിത്യയംമേ
മാഭൂത്പരീവാദനവാവതാരഃ (V-24)

പിന്നീട് പലതവണ ഞാനാ കൃതികൾ വായിച്ചു. അങ്ങനെ എനിക്ക് അവയുടെ സവിശേഷമായ സൗന്ദര്യം ആസ്വദിക്കാൻ കഴിഞ്ഞു. കാളിദാസകൃതികളിൽ മഹത്തരമായ ശാകുന്തളം വായിച്ചപ്പോൾ ഞാൻ കായികവും മാനസികവുമായ അസ്വാസ്ഥ്യങ്ങളൊക്കെ മറന്നു. സ്വകൃതികളിൽ പ്രതിഫലിക്കുന്ന അനശ്വരാത്മാവിന്നുടമയായ ആ യശശ്ശരീരനോടുള്ള എന്റെ കടപ്പാട് എങ്ങനെ വീട്ടുമെന്ന് ഞാൻ പലതവണ ആലോചിച്ചു. അപ്പോഴാണ് കാളിദാസകൃതികൾ മലയാളത്തിലേക്ക് പരിഭാഷപ്പെടുത്തുകയും അങ്ങനെ സംസ്കൃതാനഭിജ്ഞരായ മലയാളികളെ അവയുടെ സൗന്ദര്യം ആസ്വദിക്കുന്നതിന് പ്രാപ്തരാക്കുകയും ചെയ്യുക എന്നതിൽക്കവിഞ്ഞ് മറ്റൊന്നും തന്നെ ചെയ്യേണ്ടതായിട്ടില്ലെന്ന് എനിക്ക് ബോധ്യമായത്. പരിഭാഷയ്ക്ക് അവലംബമാക്കിയ മൂലപാഠത്തെപ്പറ്റി കേരളവർമ്മ പറയുന്നു: ഭാഷാശാകുന്തള രചനയ്ക്ക് ഞാൻ ആശ്രയിച്ചത് മൂലഗ്രന്ഥത്തിന്റെ കേരളപാഠങ്ങളെയാണ്. ഉത്തരപാഠത്തിലെ പ്രക്ഷിപ്തമെന്നു തോന്നിയ

ഗദ്യപദ്യഭാഗങ്ങളൊക്കെ ഉപേക്ഷിച്ചു.

പരിഭാഷയ്ക്കുള്ള മൂലപാഠം നിശ്ചയിക്കുന്നതിന് ഹസ്തലിഖിത ഗ്രന്ഥശാലയുടെ ചുമതലക്കാരനെന്ന പദവി അദ്ദേഹത്തെ സഹായിച്ചു. അവിടെ ശാകുന്തളത്തിൻെറ കേരളപാഠം ഉൾപ്പെടെയുള്ള പല ഗ്രന്ഥങ്ങൾ ലഭ്യമായിരുന്നു.

1881-82 ൽ 'വിദ്യാവിലാസിനി' മാസികയിൽ കേരളീയ ഭാഷാശാകുന്തളം എന്ന പേരിൽ 14 ഭാഗമായിട്ടാണ് പ്രസ്തുത പരിഭാഷ ആദ്യം വെളിച്ചം കാണുന്നത്. 'ഒരു കേരളീയൻ' എന്ന തൂലികാനാമമാണ് പരിഭാഷകനെ കുറിക്കാൻ ഉപയോഗിച്ചത്. മാസികയിലെ പ്രകാശനം പൂർത്തിയായ ശേഷം 1882 - ൽ കേരളവിലാസം പ്രസ്സിൽ അച്ചടിച്ച് പുസ്തകരൂപത്തിൽ പുറത്തുവന്നപ്പോൾ അതിൽ ചിലചെറിയ പാഠപരിഷ്കരണങ്ങൾ നടത്തിയിരുന്നു.

നാടകം പത്രത്തിൽ ഖണ്ഡശഃ പ്രസിദ്ധീകരിച്ചിരുന്ന കാലത്തുതന്നെ സഹൃദയരുടെ അഭിനന്ദനത്തിന് വിഷയമായി എന്ന വസ്തുത കേരളവർമ്മയ്ക്ക് വലിയ പ്രോത്സാഹനമായി. വിദ്യാവിലാസിനിയിൽ ഒടുവിലത്തെ ഭാഗം പ്രസിദ്ധപ്പെടുത്തിയപ്പോൾ എഴുതിച്ചേർത്ത കുറിപ്പിൽ ഇങ്ങനെ കാണുന്നു: ഏതാണ്ടൊരു കൊല്ലം മുമ്പ് 'ഒരു കേരളീയൻ' എന്ന പേരിൽ ഞാൻ തുടങ്ങിവച്ച പണി പൂർത്തിയാക്കാൻ ഈശ്വരാനുഗ്രഹം നിമിത്തം സാധിച്ചിരിക്കുന്നു. മലയാളസാഹിത്യത്തിനുള്ള എൻെറ ഈ പുതിയ സംഭാവനയെപ്പറ്റി മലയാള വായനക്കാർ കാണിച്ചുപോന്ന താത്പര്യം എനിക്ക് അത്യധികമായ സംതൃപ്തി നൽകുന്നു.

നാടകം പുസ്തകരൂപത്തിൽ വന്നതോടെ സാഹിത്യകാരന്മാർ മാത്രമല്ല, രംഗാവതരണതത്പരരായ നാടകനടന്മാരും ആഹ്ളാദപൂർവം അതിനെ സ്വീകരിച്ചു. കേരളത്തിലെ പലഭാഗങ്ങളിലും പല നാടകക്കമ്പനികളും ശാകുന്തളം അരങ്ങേറി. അതറിഞ്ഞ് കേരളവർമ്മ സംതുഷ്ടനായി. ജനങ്ങൾക്ക് ആഹ്ളാദം പകർന്ന വലിയൊരു സാംസ്കാരികസംഭവമായി നാടകാവതരണം നാടിൻെറ പല ഭാഗത്തും. അക്കാലത്ത് കഥകളിയും കൂടിയാട്ടവുമാണ് കൂടുതൽ പ്രചരിച്ചിരുന്നത്. അവയിൽ നിന്ന് ഭിന്നമായ നാടകം ജനസാമാന്യത്തിന് ഹൃദ്യമായി. പുറമേ അക്കാലത്തെ കവികൾക്ക് ആ മാതൃക പിടിച്ച് നാടകം രചിക്കുവാനുള്ള പ്രചോദനവുമുണ്ടായി. സംസ്കൃതനാടകങ്ങളുടെ പരിഭാഷകൾക്കുപുറമേ സ്വതന്ത്രനാടകങ്ങളുമുണ്ടായി. നാടകങ്ങളുടെ ഒരു പെരുവെള്ളപ്പാച്ചിൽ തന്നെ സംഭവിച്ചു. കേരളവർമ്മയെ അനുകരിച്ച് നാടകങ്ങൾ തട്ടിക്കൂട്ടുന്നതിനുള്ള ഈ കമ്പം അതിരുവിട്ടപ്പോഴാണ് അതിനൊരു തടയായി 'ചക്കീചങ്കരം' എന്ന ഹാസ്യനാടകം രംഗപ്രവേശം ചെയ്യുന്നത്.

ശാകുന്തളപരിഭാഷ വളരെയേറെ ജനപ്രീതി നേടുകയും അതിന് സഹൃദയരുടെ അംഗീകാരമുണ്ടാവുകയും ചെയ്തെങ്കിലും അതിലെ സംസ്കൃതപദബഹുലതയെക്കുറിച്ചും തന്നിമിത്തം സാധാരണക്കാരന് അത് അനഭിഗമ്യമായതിനെക്കുറിച്ചും വിമർശനങ്ങൾ ഉണ്ടായി. കഴിയുന്നത്ര സംസ്കൃതപ്രയോഗങ്ങൾ ഒഴിവാക്കി പാഠം പരിഷ്കരിക്കണമെന്ന വിചാരം കേരളവർമ്മയ്ക്കും ഉണ്ടായി. അങ്ങനെ രാജരാജവർമ്മയുടെ സഹായത്തോടെ പരിഷ്കരിച്ച പതിപ്പ് 1910 - ൽ പ്രസിദ്ധീകരിക്കപ്പെട്ടു. പക്ഷേ കേരളവർമ്മയ്ക്ക് അത് തൃപ്തി നൽകിയില്ല. രാജരാജവർമ്മ തൻെറ പരിഷ്കരണങ്ങളിൽക്കൂടി ആദ്യപാഠത്തെ വികൃതമാക്കി എന്നൊരു ആരോപണവും പൊന്തിവന്നു. ദ്വിതീയാക്ഷരപ്രാസവാദത്തിൻെറ മാറ്റൊലിപോലെ മറ്റൊരു വാദകോലാഹലം ഇതേപ്പറ്റിയും ഉണ്ടായി.

ഒടുവിൽ കേരളവർമ്മതന്നെ സ്വന്തം പരിഷ്കരണങ്ങളോടെ പുതിയൊരു പതിപ്പ് പ്രസിദ്ധപ്പെടുത്താൻ തയ്യാറായി. രാജരാജവർമ്മ വരുത്തിയ മാറ്റങ്ങൾ പലതും അദ്ദേഹം നിരാകരിച്ചു. പരിഭാഷയുടെ പേർ മണിപ്രവാളശാകുന്തളം എന്നുമാറ്റി. കേരളവർമ്മയ്ക്കുശേഷം ഏതാണ്ട് മുപ്പതിൽ കുറയാതെ ശാകുന്തളവിവർത്തനങ്ങൾ മലയാളത്തിൽ ഉണ്ടായിട്ടുണ്ട്. പരിഭാഷകരുടെ കൂട്ടത്തിൽ ഏ. ആർ രാജരാജവർമ്മയെപ്പോലുള്ള പ്രൗഢപണ്ഡിതന്മാരും, വള്ളത്തോളിനെപ്പോലുള്ള മഹാകവികളും ഉണ്ട്. സംസ്കൃതപദബഹുലത, മൂലത്തിൽനിന്നുള്ള സാരമായ വ്യതിയാനങ്ങൾ തുടങ്ങി കേരളവർമ്മയുടെ പരിഭാഷയെപ്പറ്റി ഉയർന്നുവന്ന ആക്ഷേപങ്ങൾ പലതും ഒഴിവാക്കുന്നതിൽ അവരോരോരുത്തരും ഓരോ രീതിയിൽ, ഓരോ അളവിൽ വിജയം നേടിയിട്ടുണ്ടെന്നു പറയാം. എങ്കിലും ഇന്നും പണ്ഡിതലോകം കേരളവർമ്മയുടെ പരിഭാഷയെപ്പറ്റി മതിപ്പ് പുലർത്തുകതന്നെ ചെയ്യുന്നു. കേരളവർമ്മയും ഇതര പരിഭാഷകരും മൂലകൃതിയെ സംബന്ധിച്ച് കൈക്കൊണ്ട വിഭിന്ന സമീപനങ്ങളാണ് അതിനു കാരണം. കേരളവർമ്മ ശാകുന്തളത്തെ നാടകമെന്ന നിലയ്ക്ക് സമീപിച്ചപ്പോൾ മറ്റുള്ളവർ കാവ്യമെന്ന നിലയ്ക്കാണ് സമീപിച്ചത്. കേരളവർമ്മ ജന്മനാ നടനാണെന്ന വസ്തുത പരിഭാഷയെ സംബന്ധിച്ച അദ്ദേഹത്തിൻെറ ഈ സമീപനത്തിന് തുണയായി വർത്തിച്ചിട്ടുണ്ടാവണം.

# 8

# ആധുനിക മലയാളഗദ്യത്തിൻെറ പിതാവ്

"ഒരു ഭാഷയുടെ ഉത്കർഷത്തെ പരിച്ഛേദിക്കുന്നത് അതിലുള്ള ഗദ്യഗ്രന്ഥങ്ങളുടെ എണ്ണംകൊണ്ടാണെങ്കിൽ മലയാളഭാഷയുടെ അവസ്ഥ അദ്യാപി ശോചനീയമായിത്തന്നെ ഇരിക്കുന്നു എന്ന് സമ്മതിക്കാതെ കഴികയില്ല. പ്രാചീനവിദ്വാന്മാർ മലയാളത്തിൽ പദ്യകൃതികളെയല്ലാതെ പറയത്തക്ക യാതൊരു ഗദ്യകൃതികളെയും എഴുതിയിട്ടുള്ളതായി അറിയുന്നില്ല. തിരുവിതാംകൂർ ഗവൺമെൻറ് നാൽപതു കൊല്ലങ്ങൾക്കു മുമ്പ് പാഠപുസ്തകങ്ങൾ എഴുതുന്നതിനായി ഒരു ബുക്ക് കമ്മിററി ഏർപ്പെടുത്തി അതിൻെറ അധ്യക്ഷനായി എന്നെ നിയമിച്ച അവസരത്തിൽ മലയാള ഭാഷയ്ക്ക് ഒരു സർവസംപ്രതിപന്നയായ ഗദ്യരീതി ഇല്ലാതിരുന്നതിനാലുള്ള ക്ലേശം എനിക്ക് നല്ലവണ്ണം അനുഭവപ്പെട്ടിട്ടുണ്ട്."

"ഗദ്യമെഴുത്തുകാർ ധാരാളം തന്നെയെങ്കിലും സാരള്യം, പ്രൗഢത, ഗാംഭീര്യം, പ്രസാദം, കാന്തി, ഔജ്ജ്വല്യം, ഓജസ് മുതലായ ഗുണങ്ങൾ തികഞ്ഞ ഒരു ഗദ്യരീതി ഭാഷയിൽ സാർവത്രികമായി ഏർപ്പെട്ടിട്ടുണ്ടെന്നു പറയുന്നതിന് മനസ്സ് സമ്മതിക്കുന്നില്ല. പദ്യത്തിനുള്ളതുപോലെ തന്നെ ഗദ്യത്തിനും രീതിഭേദങ്ങൾ ഉണ്ട്. എഴുത്തച്ഛൻ, ഉണ്ണായിവാര്യർ, നമ്പ്യാർ, മുതൽപേരുടെ പദ്യരീതിയെല്ലാം പ്രത്യേകം ഭേദിച്ചിരിക്കുന്നതുപോലെ ഇന്നവരുടെ ഗദ്യരീതി എന്ന് വേർതിരിച്ചുകാണിക്കുന്നതിന് ഒരു വ്യാവർത്തക ധർമ്മമെടുത്തുപറവാൻ മാർഗ്ഗം കാണുന്നില്ല. ഇംഗ്ലീഷിൽ അഡിസൺ, മെക്കാളെ, കാർലൈൽ, മാത്യു ആർനാൾഡ് മുതലായവരെപ്പോലെ

ഭാഷയിൽ ഗദ്യഗ്രന്ഥപ്രസ്ഥാനത്തിൽ ചില മാർഗ്ഗദർശകന്മാരെ ചൂണ്ടിക്കാണിക്കുന്നതിന് നിർവാഹമില്ലാതെ വന്നിരിക്കുന്നു.''

മലയാളത്തിന് ആദർശയോഗ്യമായ ഒരു ഗദ്യശൈലി രൂപപ്പെടുത്തുന്ന കാര്യത്തിൽ കേരളവർമ്മ ദത്തശ്രദ്ധനായിരുന്നു. അതിനുവേണ്ടി ഇംഗ്ലീഷിലെ വിവിധ ഗദ്യശൈലികളുടെ മാതൃക പിടിച്ച് ഒരു വ്യവസ്ഥാപിത മലയാളശൈലി ചിട്ടപ്പെടുത്താൻ അദ്ദേഹം ശ്രമിച്ചു.

കേരളവർമ്മയ്ക്കു മുമ്പ് മലയാളത്തിൽ ഗദ്യമുണ്ടായിരുന്നില്ല എന്നല്ല ഇപ്പറഞ്ഞതിനർത്ഥം. മലയാളസാഹിത്യത്തിന്റെ ആദ്യദശയിൽത്തന്നെ ഗദ്യം പ്രചാരത്തിലുണ്ടായിരുന്നു. സംസ്കൃതകൃതികളുടെ വ്യാഖ്യാനങ്ങളും, രംഗപ്രയോഗത്തെ സംബന്ധിച്ച ചർച്ചകളും ഗദ്യത്തിൽ രചിക്കപ്പെട്ടിരുന്നു. വൈദ്യം, ശിൽപം, കായികാഭ്യാസം തുടങ്ങിയ സാങ്കേതിക വിഷയങ്ങളെപ്പറ്റി ഗദ്യ കൃതികൾ ഉണ്ടായിരുന്നു. ബ്രഹ്മാണ്ഡപുരാണം, നളോപാഖ്യാനം, അംബരീഷോപാഖ്യാനം തുടങ്ങിയ മതസംബന്ധമായ കൃതികളും ഗദ്യത്തിലായിരുന്നു. ഏതാണ്ട് 14--ാംശതകത്തിലുണ്ടായ ഈ കൃതികളിലെ ഗദ്യത്തിൽ തമിഴ് സ്വാധീനത കാണാം. പോർട്ടുഗീസുകാരുടെ വരവോടുകൂടി ക്രിസ്ത്യൻമിഷനറിമാർ മതപ്രചാരണത്തിന് സാധാരണക്കാരന്റെ സംഭാഷണഭാഷ പ്രയോജനപ്പെടുത്തി. തത്ഫലമായി അവർ രൂപപ്പെടുത്തിയ ഗദ്യശൈലി പാതിരിമലയാളം എന്ന പേരിൽ അറിയപ്പെടുന്നു. സംക്ഷേപവേദാർത്ഥം, വർത്തമാനപ്പുസ്തകം, ജ്ഞാനമുത്തുമാല തുടങ്ങിയ കൃതികൾ 18--ാംനൂറ്റാണ്ടിൽ പാതിരിമലയാളത്തിൽ എഴുതപ്പെട്ടവയാണ്. മിഷനറിമാർ പിന്നീട് മതേതര വിഷയങ്ങൾ കൈകാര്യംചെയ്യുന്നതിനും ഇതേശൈലി ഉപയോഗിച്ചു. എന്നാൽ ഈ ശൈലി സൂക്ഷ്മമോ സുന്ദരമോ ആയിരുന്നില്ല. അതിന് വിഭാഗീയതയുടെ ചുവയുണ്ടായിരുന്നു. അതുകൊണ്ട് സാഹിത്യപരമോ വിദ്യാഭ്യാസപരമോ ആയ കാര്യങ്ങൾക്കായി അത് പൊതുവേ അംഗീകരിക്കപ്പെട്ടില്ല.

കേരളത്തിൽ ആധുനിക വിദ്യാഭ്യാസം പ്രചരിച്ചതോടെ ഒരു പുതിയ ഗദ്യശൈലിയുടെ രൂപവത്കരണം ആവശ്യമായിത്തീർന്നു. ഇന്ത്യയിൽ ഇതരഭാഗങ്ങളിൽ എന്നപോലെ കേരളത്തിലും ക്രിസ്ത്യൻ മിഷനറിമാരാണ് ആധുനിക വിദ്യാഭ്യാസ പ്രചാരണത്തിന് മുൻകൈ എടുത്തത്. മതപരമായ ചായ്വ് പ്രകടമാക്കിയ അവരുടെ വിദ്യാഭ്യാസ സമ്പ്രദായത്തിനു പറ്റിയ പാഠപുസ്തകങ്ങൾ രചിക്കുവാൻ അവർ സ്വീകരിച്ച ഭാഷയ്ക്ക് അതിന്റേതായ സവിശേഷതകൾ ഉണ്ടായിരുന്നു. എങ്കിലും മതേതര വിദ്യാഭ്യാസ പ്രചരണത്തിനു പറ്റിയ ഒരു ഭാഷാശൈലിയുടെ രൂപവത്കരണത്തിനും ഒരളവുവരെ അത് സഹായകമായി. തിരുവിതാംകൂറിലും കൊച്ചിയിലും 19-ാംശതകത്തിന്റെ

ആദ്യദശകങ്ങളിൽത്തന്നെ വിദ്യാഭ്യാസം സർക്കാരിന്റെ ആഭിമുഖ്യത്തിലായി. കുറെക്കഴിഞ്ഞ് മലബാറിലും അങ്ങനെയായി. 19-ാംശതകത്തിന്റെ മധ്യഘട്ടമായപ്പോൾ ആധുനിക വിദ്യാഭ്യാസം സർക്കാരിന്റെ ആഭിമുഖ്യത്തിൽ ഒരു മതേതര രൂപം കൈക്കൊണ്ടു.

ആയില്യം തിരുനാൾ രാമവർമ്മയുടെ ഭരണകാലത്ത് ദിവാൻ സർ ടി. മാധവറാവുവിന്റെ നേതൃത്വത്തിൽ നിരവധി ഭരണപരിഷ്കാരങ്ങൾ നടപ്പിൽ വന്നു. അക്കാലത്ത് ബ്രിട്ടീഷ് റസിഡണ്ടായിരുന്ന കല്ലൻ താഴ്ന്ന തലത്തിലുള്ള സർക്കാർ ജീവനക്കാർക്ക് വിദ്യാഭ്യാസ യോഗ്യതപോരാ എന്ന് ഒരിക്കൽ സൂചിപ്പിക്കുകയുണ്ടായി. അങ്ങനെ അക്കാര്യം മഹാരാജാവിന്റെയും ദിവാന്റെയും ശ്രദ്ധയിൽപ്പെട്ടു. സർക്കാർ സർവീസിൽ യോഗ്യതയുള്ള ആളുകളെ നിയമിക്കാൻ അവർ നിശ്ചയിച്ചു. ഈ നിശ്ചയത്തെ തുടർന്ന് സർക്കാരുദ്യോഗം വേണമെന്നുള്ളവർക്കുവേണ്ടി നാട്ടുഭാഷാവകുപ്പ് ഒരു പരീക്ഷ നടത്തണമെന്നും, ആ പരീക്ഷയിൽ ജയിക്കുന്നവർക്ക് സർട്ടിഫിക്കറ്റുകൾ നൽകണമെന്നും ഉത്തരവുണ്ടായി. പരീക്ഷനടത്തിപ്പിന് പാഠപദ്ധതിയും പാഠപുസ്തകങ്ങളും തയ്യാറാക്കേണ്ടി വന്നു. അതിലേക്കായി 1867-ൽ സർക്കാർ ഒരു കമ്മിറ്റിയെ നിയമിച്ചു. അതിന്റെ പേര് 'ബുക്കു കമ്മിറ്റി' എന്നായിരുന്നു. ആ കമ്മിറ്റിയിൽ ആദ്യം അംഗമായും തുടർന്ന് അധ്യക്ഷനായും കേരളവർമ്മ പ്രവർത്തിച്ചു. ഏതാണ്ട് 23 കൊല്ലം അദ്ദേഹം ആ കമ്മിറ്റിയിൽ ഉണ്ടായിരുന്നു.

അക്കാലത്ത് വിദ്യാഭ്യാസരംഗത്ത് സംസ്കൃതത്തിന്റെ ആധിപത്യമായിരുന്നു. മികച്ച സംസ്കൃതപണ്ഡിതനായിരുന്നിട്ടുകൂടി കേരളവർമ്മ വിദ്യാഭ്യാസത്തിന്റെ മാധ്യമം മാതൃഭാഷയായിരിക്കണമെന്ന കാര്യത്തെപ്പറ്റി തികച്ചും ബോധവാനായിരുന്നു. അദ്ദേഹം ഇങ്ങനെ അഭിപ്രായപ്പെട്ടു: "വിദ്യാഭ്യാസമെന്നു പറയുന്നത് സംസ്കൃതവിദ്യാഭ്യാസമല്ലാതെ മറ്റൊന്നുമല്ല എന്നൊരു മിഥ്യാധാരണ ഇവിടെ പലയാളുകൾക്കുമുണ്ട്.. ആ ഭാഷ കഴിവുള്ളവരെല്ലാം പഠിക്കേണ്ടതാണെന്ന കാര്യത്തെപ്പറ്റി സംശയമില്ല. എന്നാൽ അതൊന്നുമാത്രംകൊണ്ട് വിദ്യാഭ്യാസം പൂർണ്ണമാകുമെന്ന് കരുതുന്നത് അബദ്ധമാണ്." അക്കാലത്തെ സ്കൂൾ വിദ്യാഭ്യാസത്തിന്റെ പോരായ്മകളെക്കുറിച്ചു കേരളവർമ്മയ്ക്ക് നല്ല അറിവുണ്ടായിരുന്നു.

നാട്ടുഭാഷാവിദ്യാലയങ്ങളിൽ നിലവിലിരുന്ന പാഠപദ്ധതിയുടെ വൈകല്യങ്ങളും, പ്രചാരത്തിലിരുന്ന പാഠപുസ്തകങ്ങളുടെ ശോച്യാവസ്ഥയും കണക്കിലെടുത്തുകൊണ്ട് കേരളവർമ്മ ഒരു പാഠപദ്ധതി തയ്യാറാക്കി. അതിൽ പഴയതിനോടൊപ്പം പുതിയ വിഷയങ്ങളും ഉൾക്കൊള്ളിച്ചു. പാഠപുസ്തകങ്ങളും സഹായഗ്രന്ഥങ്ങളും തയ്യാറാക്കി. ആഴത്തിലുള്ള പഠനം, ഇംഗ്ലീഷുകാരുമായി നടത്തിയ കത്തിട

പാടുകൾ, നേരിട്ടുള്ള നിരന്തര സംഭാഷണം എന്നിങ്ങനെ പലരീതിയിലും ഇംഗ്ലീഷ്ഗദ്യശൈലിയുടെ അന്തസ്സത്ത അദ്ദേഹം സ്വാംശീകരിച്ചു. എന്നിട്ട് മലയാളത്തിനു പറ്റിയ ഒരു ഗദ്യശൈലി ചിട്ടപ്പെടുത്താനൊരുങ്ങി. ആധുനികചിന്താധാരകൾ ആവിഷ്കരിക്കുന്നതിന് മലയാളപദാവലി പര്യാപ്തമല്ലെന്ന് അദ്ദേഹത്തിന് ഉടനെ ബോധ്യമായി. അക്കാര്യത്തിലുള്ള പ്രയാസങ്ങൾ തരണം ചെയ്യുന്നതിന് ഉറച്ച സംസ്കൃതപാണ്ഡിത്യം അദ്ദേഹത്തിന് തുണയായി. അനുസ്യൂതമായി പ്രയത്നിച്ച് മലയാളഗദ്യശൈലിയെക്കുറിച്ച് ഒരു പുതിയ അവബോധം തന്നെ അദ്ദേഹം സൃഷ്ടിച്ചു. കേരളവർമ്മ നേരിട്ടെഴുതിയവയും, അദ്ദേഹത്തിന്റെ പരിശോധനയ്ക്ക് വിധേയമായവയും ആയ പാഠപുസ്തകങ്ങൾ മലയാള ഗദ്യത്തിന്റെ നിലവാരം ചിട്ടപ്പെടുത്തുന്നതിൽ വലിയൊരു പങ്ക് വഹിച്ചിട്ടുണ്ട്.

മലയാളഗദ്യത്തിന് സാഹിതീയസ്വഭാവം നൽകാനുള്ള കാര്യമായ ആദ്യത്തെ ഉദ്യമം ഒരു പക്ഷേ ആയില്യം തിരുനാൾ ശാകുന്തളത്തിനു രചിച്ച ഗദ്യപരിഭാഷയാകണം. അത് അച്ചടിച്ച് പുസ്തകരൂപത്തിൽ പ്രസിദ്ധപ്പെടുത്തിയത് കേരളവർമ്മയാണ്. അതിലെ ഗദ്യശൈലി അസുന്ദരമായിരുന്നു. അതിലെ ഗദ്യഭാഗങ്ങൾ മണിപ്രവാളശാകുന്തളത്തിലെ സമാനഭാഗങ്ങളോട് താരതമ്യപ്പെടുത്തിയാൽ, ആയില്യത്തിന്റെ ശൈലിയെക്കാൾ എത്രയോ കൂടുതൽ സ്വച്ഛവും സ്വാഭാവികവുമായ ഒരു ശൈലിയാണ് കേരളവർമ്മയുടേതെന്ന് മനസ്സിലാകും. 'അക്ബർ' വിവർത്തനം പൂർത്തിയാക്കിയപ്പോഴേക്കും ആധുനിക ഗദ്യത്തിന് സമാനമായ ഒരു ശൈലി കേരളവർമ്മ വശപ്പെടുത്തിയതായി കാണാം. അങ്ങിങ്ങായി ചില പഴയ പ്രയോഗങ്ങളും, അപരിചിത സംസ്കൃതപദങ്ങളും ഉണ്ടായിരുന്നുവെന്നു മാത്രം. അദ്ദേഹം തയ്യാറാക്കിയ പാഠപുസ്തകങ്ങൾ തിരുവിതാംകൂർ സംസ്ഥാനമൊട്ടാകെയുള്ള സ്കൂളുകളിൽ പ്രചരിച്ചതോടെ അദ്ദേഹം ചിട്ടപ്പെടുത്തിയ ഗദ്യശൈലിയും നാടെങ്ങും പ്രചരിച്ചു. കാലക്രമേണ അതിന് കൊച്ചി മലബാർ ഭാഗങ്ങളിലും സ്ഥാനം ലഭിച്ചു.

ഗണിതം, ചരിത്രം, ഭൂമിശാസ്ത്രം, ആരോഗ്യശാസ്ത്രം, സാമ്പത്തികശാസ്ത്രം, സദാചാരം തുടങ്ങിയ വിഷയങ്ങൾ കൈകാര്യം ചെയ്യുന്ന പാഠപുസ്തകങ്ങളോടൊപ്പം, പ്രൈമറി സ്കൂളുകളിലെ മൂന്നുക്ലാസുകൾക്കുവേണ്ടി മലയാള പാഠാവലികളും കേരളവർമ്മ തയ്യാറാക്കി. ഒന്നാംക്ലാസ്സിലേക്കുള്ള പാഠപുസ്തകത്തിൽ അക്ഷരമാല, പദാവലി, വാക്യഘടന തുടങ്ങിയവയ്ക്കു പുറമേ ഖണ്ഡികാരചനയും കുട്ടികൾക്ക് പരിചയപ്പെടുത്തുന്നു. മാതൃകാ ഖണ്ഡികകൾക്ക് തിരഞ്ഞെടുത്ത വിഷയങ്ങൾ കൃത്യനിഷ്ഠ, കടലാസ്, ലോഹങ്ങൾ, സൂര്യൻ, അറിവിന്റെ വില തുടങ്ങിയവയായിരുന്നു.

രണ്ടാംപാഠപുസ്തകം ഒന്നിന്റെ തുടർച്ചതന്നെ. കൂടുതലായി ചെറുകഥകളും ഉപന്യാസങ്ങളുമുണ്ട്. കൊച്ചുകുട്ടികൾക്ക് രസപ്രദമായ മട്ടിലാണ് കഥകൾ. അവയിൽ സദാചാര തത്ത്വങ്ങളും ഉൾക്കൊള്ളിച്ചിരിക്കുന്നു. മൂന്നാംപാഠപുസ്തകത്തിലുമുണ്ട് കഥകളും ഉപന്യാസങ്ങളും. അവയ്ക്ക് ദൈർഘ്യം കൂടും. നിലവാരവും കൂടും. കരുണ, ഉത്കർഷേച്ഛ, സദാചാരബോധം തുടങ്ങിയവ ഉള്ളിൽ പതിയത്തക്കമട്ടിലുള്ളവയാണ് കഥകൾ. അവ കുട്ടികളുടെ ജീവിതബോധത്തെ വികസ്വരമാക്കും. വിദ്യാർത്ഥികളുടെ വ്യക്തിത്വ വികസനവും, സാമൂഹ്യാചാര രൂപവത്കരണവുമാണ് ഉപന്യാസങ്ങൾ ലക്ഷ്യമാക്കുന്നത്. കുട്ടികളുടെ മാനസികവും ബുദ്ധിപരവുമായ വികാസത്തിന് ഈ പാഠപുസ്തകങ്ങൾ തീർച്ചയായും ഉപകരിച്ചിട്ടുണ്ട് ഇവയിൽ കവിതകൾ ചേർത്തിരുന്നില്ല. കാരണം കാലഘട്ടത്തിനാവശ്യം ഗദ്യമാണെന്ന് കേരളവർമ്മ ശരിക്കും മനസ്സിലാക്കിയിരുന്നു.

ഇംഗ്ലീഷിലുള്ള ഗദ്യഗ്രന്ഥങ്ങൾ ചിട്ടയോടെ വായിക്കുകയും, ക്ലാസ്സുകളിലെ ആവശ്യത്തിനായി പലതരത്തിൽപ്പെട്ട പാഠപുസ്തകങ്ങൾ തയ്യാറാക്കുകയും ചെയ്തതു നിമിത്തം കേരളവർമ്മയ്ക്ക് നല്ലൊരു ഗദ്യശൈലി സ്വായത്തമാക്കുന്നതിനും, ഗദ്യഗ്രന്ഥങ്ങൾ രചിക്കുന്നതിൽ സവിശേഷവൈഭവം വളർത്തിയെടുക്കുന്നതിനും സാധിച്ചു. പക്ഷേ ഗദ്യസാഹിത്യത്തിന്റെ ഏതെങ്കിലുമൊരു പ്രത്യേക ശാഖയിൽ അദ്ദേഹം ഉറച്ചു നിന്നില്ല. അന്നത്തെ ഭാഷാസാഹിത്യത്തിന്റെ ആവശ്യങ്ങൾ എന്തൊക്കെയാണെന്ന് മനസ്സിലാക്കിയിട്ട് ഒരു മാർഗ്ഗദർശകൻ എന്ന നിലയിൽ പെരുമാറാനാണ് അദ്ദേഹം നിശ്ചയിച്ചത്. ആധുനിക ഗദ്യത്തിന്റെ എല്ലാ ശാഖകൾക്കും അദ്ദേഹം സംഭാവനകൾ നൽകി; അങ്ങനെ മലയാളഗദ്യത്തിന്റെ ഭാവികാലവികാസത്തിനുള്ള അടിത്തറ പണിതു.

നോവൽ

രചനാകാലം കണക്കിലെടുത്താൽ കേരളവർമ്മയുടെ 'അക്ബർ' ആണ് മലയാളത്തിലെ ആദ്യത്തെ നോവൽ. അതേ പേരിലുള്ള ഒരു ഡച്ചുനോവലിന്റെ സ്വതന്ത്രപരിഭാഷയാണത്. മലയാളത്തിലെ ഒന്നാമത്തെ നോവലായി പരിഗണിക്കപ്പെടുന്ന 'കുന്ദലത' പ്രസിദ്ധം ചെയ്യുന്നതിന് ഏഴുകൊല്ലം മുമ്പാണ് കേരളവർമ്മ പരിഭാഷ തുടങ്ങിയത്. ഡോ. വാൻ ലിംബർഗ്ഗ് ബ്രൗൺ മൂലകൃതി പ്രസിദ്ധപ്പെടുത്തിയത് 1872 - ലാണ്. അതിന്റെ ജർമ്മൻ പരിഭാഷ 1877-ലും ഇംഗ്ലീഷ് പരിഭാഷ 1879 - ലും പുറത്തുവന്നു. അക്ബർ ചക്രവർത്തിയുടെ ജീവിതത്തെ ആസ്പദമാക്കിയുള്ള ഒരു ചരിത്രാഖ്യായികയാണത്. ഇന്ത്യയുടെ അക്കാലത്തെ സാമൂഹ്യസാംസ്കാരികാ

വസ്ഥകൾ അത് ചിത്രീകരിക്കുന്നു. സാഹിത്യഭംഗിയും കഥാകഥന ത്തിന്റെ ആവശ്യങ്ങളും മുൻനിറുത്തി ഗ്രന്ഥകർത്താവ് ചരിത്രത്തിലി ല്ലാത്ത ചില കഥാപാത്രങ്ങളെയും, കഥാസംഭവങ്ങളെയും അവതരിപ്പിച്ചിട്ടുണ്ട്. നോവലിന്റെ ഇംഗ്ലീഷ്പരിഭാഷ വായിച്ച വിശാ ഖം തിരുനാൾ അതിന്റെ സാഹിത്യഭംഗിയും ആദർശ മഹത്ത്വവും കണ്ട് ആകൃഷ്ടനായിട്ട്, മലയാളത്തിലേക്ക് പരിഭാഷപ്പെടുത്തണമെന്ന നിർദ്ദേശത്തോടെ അത് കേരളവർമ്മയെ ഏൽപിച്ചു. പുസ്തകം കേര ളവർമ്മയെയും രസിപ്പിച്ചു. രണ്ടുകൊല്ലത്തിനുള്ളിൽ പരിഭാഷ തുടങ്ങി. പക്ഷേ അത് 1894 - ൽ മാത്രമേ പൂർത്തിയായുള്ളൂ. മലയാ ളത്തിലെ ആദ്യ നോവലായി അത് പ്രസിദ്ധപ്പെടുത്തണമെന്ന് അദ്ദേഹം ആഗ്രഹിച്ചിരുന്നു. പക്ഷേ അതിനകം ഏതാനും നോവലു കൾ പുറത്തു വന്നു. എങ്കിലും പണ്ഡിതന്മാരും, നിരൂപകന്മാരും 'അക്ബറി'നെ വിലപ്പെട്ട ഒരു സംഭാവനയായി കൊണ്ടാടി. കേരള വർമ്മയുടെ ഗദ്യകൃതികളിൽ അഗ്രഗണ്യമാണ് അതിന്റെ സ്ഥാനം.

'അക്ബർ' പരിഭാഷയാണെങ്കിലും അതൊരു മൗലിക കൃതിയാ യിത്തന്നെ പരിഗണിക്കപ്പെടുന്നു. കാരണം വിവർത്തനം സ്വതന്ത്രമാ യതു തന്നെ. സംഭാഷണഭാഗങ്ങൾ മൂലകൃതിയോട് അടുത്തു നിൽക്കുന്നുവെങ്കിലും വർണ്ണനകളുടെ കാര്യം വ്യത്യസ്തമാണ്. തന്റെ അഭിരുചിയ്ക്കൊത്ത് ചിലത് വിട്ടു; ചിലത് കൂട്ടിച്ചേർത്തു. മലയാള വായനക്കാരന് രുചിക്കാനിടയില്ലാത്ത പാശ്ചാത്യശൈലികളും ഉപേ ക്ഷിച്ചു. വിവർത്തിതഭാഗങ്ങളെക്കാൾ സ്വാഭാവികത്വമുണ്ട് വർണ്ണനകൾക്ക്. ആകെക്കൂടി പറഞ്ഞാൽ വെറുമൊരു വിവർത്തക ന്റെ മട്ടിലല്ല കേരളവർമ്മ മൂലഗ്രന്ഥത്തെ സമീപിച്ചത്. മലയാള സാഹിത്യ രസികന്മാർക്ക് ഒരു വിദേശ കൃതി പരിചയപ്പെടുത്തിക്കൊ ടുക്കുന്നതിന് മൗലിക പ്രതിഭയുള്ള ഒരു സാഹിത്യകാരൻ നടത്തിയ ശ്രമമാണത്. തന്നിമിത്തം പരിഭാഷയുടെ പ്രശ്നങ്ങൾ പഠിക്കുന്നതിന് ആ പുസ്തകം നല്ലൊരു സഹായമാവും. പരിഭാഷയിൽപ്പോലും സർഗ്ഗാത്മകത്വം ദീക്ഷിക്കുന്നതിന് മറ്റൊരു തെളിവാണല്ലോ അദ്ദേ ഹത്തിന്റെ ശാകുന്തള വിവർത്തനം.

നേരത്തേ രചിച്ച പാഠപുസ്തകങ്ങളുടെ നിലവാരത്തെ അതിശ യിക്കുന്ന ഒരു ഗദ്യഗ്രന്ഥമാവണം 'അക്ബർ' എന്ന് കേരളവർമ്മ നിശ്ചയിച്ചിട്ടുണ്ടാവണം. ഈ ലക്ഷ്യം നേടുന്നതിന് സ്വാഭാവികമായി അദ്ദേഹം സംസ്കൃതത്തിന്റെ സഹായം തേടി. സംസ്കൃത പദ ങ്ങളും സംസ്കൃതശൈലിയും മാത്രമല്ല സംസ്കൃതഗദ്യത്തിന്റെ വർണ്ണനാസമ്പ്രദായവും അദ്ദേഹം സ്വീകരിച്ചു. നോവലിന്റെ പ്രാരംഭ ത്തിലുള്ള സന്ധ്യാവർണ്ണന ഒരു ഉദാഹരണം. അവിടെ പാണ്ഡിത്യ പ്രചുരമായ ഒരു ശൈലിയാണ് അദ്ദേഹം ഉപയോഗിച്ചത്. ആ ശൈലി

സാധാരണ വായനക്കാരന് രുചിക്കുകയില്ലെന്ന് അദ്ദേഹത്തിന് അറിയാമായിരുന്നു. അതുകൊണ്ടാണ് വായനക്കാർ ക്ഷമാപൂർവം പുസ്തകം മുഴുവനും വായിക്കണമെന്നും അങ്ങനെ അതിൽ നിക്ഷിപ്തമായിട്ടുള്ള സാഹിത്യ രസം മുഴുക്കെ ഉൾക്കൊള്ളണമെന്നും അദ്ദേഹം മുഖവുരയിൽ അഭ്യർത്ഥിക്കുന്നത്. എന്നിട്ടും ഒരു സന്ധ്യാവർണ്ണനയുടെ പേരിൽ കേരളവർമ്മയുടെ ഗദ്യശൈലിയെ നിന്ദിച്ച് ബഹളം കൂട്ടുന്നവരുണ്ടായി. ഇന്നും 'അക്ബർ' പാരായണയോഗ്യമാണെന്ന് കരുതുന്ന സാഹിത്യകാരന്മാരുമുണ്ട്.

ബാലസാഹിത്യം

കേരളവർമ്മ തയ്യാറാക്കിയ പാഠപുസ്തകങ്ങൾ മലയാളത്തിലെ ബാലസാഹിത്യത്തിൻെറ പ്രാരംഭഘട്ടത്തെ സൂചിപ്പിക്കുന്നതായി കരുതാം. നേരത്തേ പറഞ്ഞതുപോലെ രണ്ടും മൂന്നും പാഠപുസ്തകങ്ങളിലെ കഥകളും ഉപന്യാസങ്ങളും കുട്ടികളുടെ നിലവാരത്തിനൊത്ത് എഴുതിയവയാണ്. 1867 മുതൽ 1870 വരെയുള്ള കാലത്തിനിടയ്ക്ക് കേരളവർമ്മ നൂറിലധികം ചെറുകഥകൾ എഴുതിയിട്ടുണ്ട്. അവ രസകരവും പ്രബോധനപരവും ആണ് ആ കഥകളിലൂടെ കേരളവർമ്മ മലയാളത്തിലെ ചെറുകഥാ പ്രസ്ഥാനത്തിന് അടിത്തറപാകി എന്നു പറയാവുന്നതാണ്. കഥകൾ മൂന്നുവിഭാഗത്തിൽപ്പെടുന്നു മൗലികം, പരിഭാഷ, അനുകരണം.

ഈസോപ്പിൻെറ കഥകളാണ് പരിഭാഷാ വിഭാഗത്തിൽ മുഖ്യം. ഈ വിദേശ കഥകൾ മലയാളത്തിന് ആദ്യമായി പരിചയപ്പെടുത്തിക്കൊടുത്തതിനുള്ള ശ്ലാഘ്യയ്ക്ക് അർഹനാണ് കേരളവർമ്മ. ഈ കഥകൾ കേവലപരിഭാഷകളല്ല, പുനഃസൃഷ്ടികളാണ്. മൗലിക കൃതികൾ തന്നെ എന്നു തോന്നും. ചരിത്രകഥകളുടെയും ജീവചരിത്രകഥകളുടെയും അനുകരണങ്ങളും ആ തോന്നൽ ഉളവാക്കും.

ഉപന്യാസം

പാഠപുസ്തകങ്ങളിൽ എഴുതിച്ചേർത്തിട്ടുള്ള ലഘൂപന്യാസങ്ങളുടെ കാര്യം സൂചിപ്പിച്ചു. അവയ്ക്കു പുറമേ ഉന്നത നിലവാരമുള്ള നിരവധി ദീർഘോപന്യാസങ്ങളും അദ്ദേഹം എഴുതിയിട്ടുണ്ട്. സാമൂഹ്യശാസ്ത്രസംബന്ധിയും, മാനവികവുമായ വിഷയങ്ങളാണ് അവ കൈകാര്യം ചെയ്യുന്നത്. 'എൻെറ മൃഗയാസ്മരണകൾ' എന്ന ലേഖനം ഒഴിച്ചുള്ളവയെല്ലാം രചിക്കുന്നത് 1867 - നും 1869 - നും ഇടയ്ക്കാണ്. വിദ്യാഭ്യാസം, രാഷ്ട്രതന്ത്രം, സാമ്പത്തിക ശാസ്ത്രം, പൊതുജനാരോഗ്യം തുടങ്ങിയവ കേരളവർമ്മയ്ക്ക് താത്പര്യമുള്ള വിഷയങ്ങൾ ആയിരുന്നു.

വിദ്യാഭ്യാസത്തെപ്പറ്റി രണ്ട് ഉപന്യാസങ്ങൾ കേരളവർമ്മ എഴു

തിയിട്ടുണ്ട്. ഒന്ന്. വിദ്യാഭ്യാസ്ത്തെപ്പറ്റി പൊതുവെ. മറ്റൊന്ന് സ്ത്രീവിദ്യാഭ്യാസത്തെപ്പറ്റി. 'വിദ്യാവിഹീനഃ പശുഃ'' എന്ന പണ്ഡിതാഭിപ്രായം ഉദ്ധരിച്ചുകൊണ്ട് ആരംഭിക്കുന്നു ആദ്യത്തെ ഉപന്യാസം. അത് സമർത്ഥിക്കുന്നതിന് ആഫ്രിക്കൻ നീഗ്രോകളും യൂറോപ്പിലെ അഭ്യസ്തവിദ്യരും തമ്മിലുള്ള വ്യത്യാസം ചൂണ്ടിക്കാട്ടുന്നു. ബുദ്ധിയുടെ വികസനം, മനസ്സിന്റെ സംസ്കരണം ശീലാചാരങ്ങളുടെ ക്രമീകരണം തുടങ്ങിയവയ്ക്കു പുറമേ ഈശ്വരഭക്തി വളർത്തുന്നതും വിദ്യാഭ്യാസത്തിന്റെ ലക്ഷ്യമാണെന്ന് കേരളവർമ്മ ചൂണ്ടിക്കാട്ടുന്നു. വിദ്യാർത്ഥികളുടെ ശിക്ഷണത്തിൽ രക്ഷകർത്താക്കൾ താത്പര്യം കാട്ടണമെന്നും, അക്കാര്യത്തെപ്പറ്റി ഗവൺമെന്റ് വേണ്ടത്ര പ്രചാരണം നടത്തണമെന്നും അദ്ദേഹം അഭിപ്രായപ്പെടുന്നു.

സ്ത്രീവിദ്യാഭ്യാസത്തിന്റെ കരുത്തനായ വക്താവായിരുന്നു കേരളവർമ്മ. അത് അവരുടെ അവകാശമാണെന്ന് അദ്ദേഹം വാദിച്ചു. ''ഈശ്വരൻ സ്ത്രീക്കും പുരുഷനും വിദ്യാസമ്പാദനത്തിനുള്ള കഴിവ് തുല്യമായി നൽകിയിരിക്കുകയാണ്. ''സ്ത്രീവിദ്യാഭ്യാസത്തിനെതിരെ ഉയർന്നുവരുന്ന വാദങ്ങളൊക്കെ അദ്ദേഹം നിരാകരിക്കുന്നു. വിദ്യാഭ്യാസം സ്ത്രീയെ അഹങ്കാരിയാക്കുമെന്നു വാദിച്ച പുരുഷന്മാരോട് അദ്ദേഹം മറുപടി പറഞ്ഞു അഹങ്കാരമുണ്ടാകുന്നത് അസാധാരണമായ നേട്ടങ്ങൾ ഉണ്ടാകുമ്പോൾ മാത്രമാണെന്ന്. കണ്ണോ കാതോ ഉണ്ടെന്നുപറഞ്ഞു ആരെങ്കിലും അഹങ്കാരം കാട്ടാറുണ്ടോ? അവയെല്ലാവർക്കും ഉള്ളതാണ്. മറ്റുള്ളവർക്ക് വിദ്യാഭ്യാസമില്ലാത്ത ഒരു സാഹചര്യത്തിൽ മാത്രമേ വിദ്യാസമ്പന്നയായ ഒരു സ്ത്രീയ്ക്ക് അഹങ്കാരം തോന്നൂ. എല്ലാ സ്ത്രീകളും വിദ്യാസമ്പന്നരാകുമ്പോൾ വിദ്യയുടെ പേരിൽ ഒരു സ്ത്രീയും അഹങ്കരിക്കുകയില്ല.

എന്നു തന്നെയല്ല വിദ്യാസമ്പന്നയായ സ്ത്രീയെ പുരുഷൻ കൂടുതൽ മാനിക്കുമെന്നും അദ്ദേഹം ചൂണ്ടിക്കാട്ടുന്നു. ''വിദ്യാഭ്യാസം വഴി അറിവുനേടുകയാണെങ്കിൽ സ്ത്രീക്ക് പുരുഷനിൽ നിന്ന് ഇന്ന് കിട്ടുന്നതിലേറെ ബഹുമാനം നേടിയെടുക്കാൻ കഴിയും. ഇന്നിപ്പോൾ പുരുഷന് സ്ത്രീയെക്കുറിച്ച് നിന്ദയാണ്. അവളെക്കൊണ്ട് അയാൾ വിടുപണി ചെയ്യിക്കുന്നു. തന്നെപ്പോലെ അറിവുള്ളവളല്ല സ്ത്രീ എന്ന വിചാരമാണ് അതിനു കാരണം.'' ഒരു നൂറ്റാണ്ടിനു മുമ്പ് സ്ത്രീവിദ്യാഭ്യാസത്തെപ്പറ്റി ഗൗരവത്തോടെ ചിന്തിക്കാൻ ആരും തുനിയാതിരുന്ന ഒരു കാലത്താണ് കേരളവർമ്മ ഇത്തരം പുരോഗമനപരമായ ചിന്തകൾ ആവിഷ്കരിച്ചതെന്ന കാര്യം പ്രത്യേകം പ്രസ്താവ്യമാണ്.

ജന്മിവ്യവസ്ഥ, വ്യവസ്ഥാപിതരാജ്യവാഴ്ച, ജനാധിപത്യം തുടങ്ങിയ രാഷ്ട്രീയപ്രാധാന്യമുള്ള വിഷയങ്ങളെപ്പറ്റി കേരളവർമ്മ പ്രൗഢലേഖനങ്ങൾ രചിച്ചു. കേരളീയർക്ക് രാഷ്ട്രീയബോധം

ഉണ്ടാക്കുകയായിരുന്നു ലക്ഷ്യം. "എല്ലാവരും ഈവക കാര്യങ്ങൾ ശ്രദ്ധാപൂർവം മനസ്സിലാക്കണം. കാരണം ജനക്ഷേമത്തിന് ആസ്പദം ഭരണവ്യവസ്ഥയാണ്. ഭരണവ്യവസ്ഥയെയും പൗരധർമ്മത്തെയും കുറിച്ചുള്ള അറിവ് ഭരണത്തിന്റെ പോരായ്മകൾ അകറ്റും, അതിന്റെ പ്രയോജനം വർദ്ധിപ്പിക്കും." ഭരണകൂടമെന്നുപറയുന്നത് ഭരണാധികാരിയും ഉദ്യോഗസ്ഥന്മാരുമുൾപ്പെട്ട ഒരു വ്യവസ്ഥയാണെന്ന് വിവരിച്ചുകൊണ്ട് കേരളവർമ്മ അതിന്റെ വികാസ പരിണാമങ്ങൾ വിശദമാക്കുന്നു. അനേക സമ്പ്രദായത്തിലുള്ള ഭരണകൂടങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിലും "എല്ലാവർക്കും ഒന്നൊഴിയാതെ ക്ഷേമവും സുഖവും ഉളവാക്കുന്ന ഒരു ഭരണക്രമം ഇന്നോളം ആരും വിശദമായി സങ്കല്പിച്ചിട്ടില്ല." അദ്ദേഹം തുടരുന്നു: "ഒരു രാജ്യത്തിന്റെ ഭരണക്രമം ഇന്നല്ലെങ്കിൽ നാളെ ഭരണീയരുടെ ആഗ്രഹങ്ങൾക്ക് അനുസൃതമാകാതെ നിവൃത്തിയില്ല. അങ്ങനെയല്ലെങ്കിൽ അവർ അതിനെ ധിക്കരിക്കും."

കേരളവർമ്മ ഒരിക്കൽ തന്റെ ഒരു സ്നേഹിതന് എഴുതി: "ബ്രിട്ടീഷുകാർ അട്ടയെപ്പോലെയാണ്. അവർ കുറെ നാൾകൂടി ഇന്ത്യയുടെ ചോര കുടിക്കും. എന്നിട്ട് അപ്രത്യക്ഷരാകും."

വില, കൂലി തുടങ്ങിയ സാമ്പത്തിക വിഷയങ്ങളെക്കുറിച്ചും, ആരോഗ്യ പരിപാലനം, ശിശുരക്ഷ തുടങ്ങിയ ആരോഗ്യ വിഷയങ്ങളെക്കുറിച്ചും അദ്ദേഹം എഴുതി. പോസ്റ്റ്, ടെലിഗ്രാഫ് തുടങ്ങിയ സാങ്കേതിക വിഷയങ്ങളും അദ്ദേഹം കൈകാര്യം ചെയ്തു. മലയാളത്തിൽ ആധുനിക വിഷയങ്ങളെപ്പറ്റി ഗൗരവ പൂർവം എഴുതിയ ലേഖനങ്ങളുടെ ആദ്യകാല മാതൃകകളാണ് ഇവയൊക്കെ.

ജീവചരിത്രം

1895 - ൽ 'മഹച്ചരിത സംഗ്രഹം' പ്രസിദ്ധപ്പെടുത്തിയതോടെ കേരളവർമ്മ മലയാളത്തിൽ ജീവചരിത്ര സാഹിത്യത്തിനും തുടക്കം കുറിച്ചു. സാമുവൽ മാൻഡർ രചിച്ച *'The Biographical Treasury - A Dictionary of Universal Biography* എന്ന പ്രശസ്തജീവചരിത്രനിഘണ്ടുവിന്റെ ചുവടുപിടിച്ചെഴുതിയ കൃതിയാണത്. ബി. സി. 9 -ാം ശതകം മുതൽ എ. ഡി. 19 -ാം ശതകം വരെയുള്ള 28 നൂറ്റാണ്ടുകളിൽ ലോകത്തിന്റെ പലഭാഗങ്ങളിലായി ജീവിച്ചിരുന്ന 107 മഹാപുരുഷന്മാരുടെ ജീവചരിത്രമാണ് ആ കൃതിയിൽ ഉൾക്കൊള്ളിച്ചിരിക്കുന്നത്.

'മഹച്ചരിതസംഗ്രഹ'ത്തിൽ ഉൾപ്പെടുത്തിയിട്ടുള്ള വ്യക്തികളെ രാജ്യ തന്ത്രജ്ഞർ, ബുദ്ധിജീവികൾ, കലാകാരന്മാർ, മതാചാര്യന്മാർ എന്നിങ്ങനെ വേർതിരിക്കാം. കാലക്രമത്തിലാണ് അവരുടെ പേരുകൾ ചേർത്തിരിക്കുന്നത്; മാൻഡറുടെ പുസ്തകത്തിലാകട്ടെ അക്ഷ

രമാലാക്രമത്തിലും. ഈവിചരിത്രവിവരണം പൊതുവേ മൂലകൃതിയുടെ ചുവട് പിന്തുടരുന്നുവെങ്കിലും, യൂക്ലിഡ്, അക്ബർ തുടങ്ങിയവരുടെ കാര്യത്തിൽ കൂടുതൽ വിവരങ്ങൾ ചേർത്തിട്ടുണ്ട്. മൂലകൃതിയിൽനിന്ന് യാന്ത്രികമായി പരിഭാഷപ്പെടുത്തുകയായിരുന്നില്ല എന്ന് വ്യക്തം. പുസ്തകം കൂടുതൽ പ്രയോജനപ്രദവും വിജ്ഞാനപ്രദവുമാക്കുന്നതിന് തനതായ മൗലിക സംഭാവന കൂടി അദ്ദേഹം നൽകിയിട്ടുണ്ട്. തന്റെ രചനകളെന്നപോലെ താൻ പ്രസാധനം ചെയ്ത മറ്റെഴുത്തുകാരുടെ രചനകളും മൗലികമാണെന്ന തോന്നലുളവാക്കുന്നതിന് അദ്ദേഹം യത്നിച്ചു.

ഈ സന്ദർഭത്തിൽ, കേരളവർമ്മയുടെ മൃഗയാസ്മരണകൾ പ്രത്യേക പരിഗണന അർഹിക്കുന്നു. 'എന്റെ മൃഗയാസ്മരണകൾ' എന്ന ദീർഘലേഖനത്തെപ്പറ്റി പറഞ്ഞു കഴിഞ്ഞു. മലയാളത്തിലെ ആദ്യത്തെ ആത്മകഥാപരമായ പ്രബന്ധം എന്നതിനുപുറമേ വേട്ടയാടലിനെക്കുറിച്ചുള്ള ആദ്യത്തെ വിവരണം എന്ന പ്രാധാന്യവും അതിനുണ്ട്. മുമ്പു പറഞ്ഞ ഉപന്യാസങ്ങൾ പലതും പാഠപുസ്തകത്തിനുവേണ്ടി രചിച്ചവയാണ്. എന്നാൽ ഈ ഉപന്യാസം പ്രായം അറുപതു ചെന്നകാലത്ത് തന്റെ സന്തുഷ്ടിക്കുവേണ്ടിമാത്രം എഴുതിയതാണ്. ഉപന്യാസത്തിന്റെ പ്രാരംഭത്തിൽ അതെഴുതുന്നതിനുണ്ടായ പ്രചോദനത്തെപ്പറ്റി ഇങ്ങനെ പറയുന്നു: "ഒരുത്തന് വയസ്സ് അതിക്രമിക്കയാൽ തനിക്കെത്രയും പ്രിയതമങ്ങളായ കാര്യങ്ങളിൽ യഥാപൂർവം പ്രവർത്തിക്കുന്നതിന് ശക്തിയില്ലാതായിത്തീരുമ്പോൾ അങ്ങനെയുള്ള കാര്യങ്ങളെക്കുറിച്ച് സംസാരിക്കുകയും എഴുതുകയും മറ്റും ചെയ്യുന്നത് അവശ്യം സന്തോഷാവഹമായിരിക്കുമെന്നുള്ള വാസ്തവം പ്രായേണ വയോധികന്മാരായ എല്ലാവർക്കും അനുഭവഗോചരമാണെന്ന് ഞാൻ വിശ്വസിക്കുന്നു. എന്റെ യൗവനകാലത്തിൽ എനിക്ക് മൃഗയാവിനോദം സാമാന്യത്തിലധികം പ്രേമാസ്പദമായിരിക്കുകയും അതിനുവേണ്ടി ഞാൻ അനേക പ്രകാരത്തിലുള്ള ക്ലേശങ്ങളെ സഹിക്കുകയും ചെയ്തിട്ടുണ്ട്. ഇപ്പോൾ ഞാൻ അതിനു പല സംഗതികളാലും അശക്തനായി തീർന്നിരിക്കുന്ന അവസരത്തിൽ തദ്വിഷയങ്ങളായ പൂർവവൃത്താന്തങ്ങളെ അനുസ്മരിക്കുന്നത് മനസ്സിന് ബഹുധാ വിനോദകാരണമായിരിക്കുന്നുണ്ട്."

കേരളവർമ്മയുടെ ഭാവനയും പാണ്ഡിത്യവും ഈ ഉപന്യാസത്തിന് സാഹിതീയമായ ഭംഗിയും മൂല്യവും നൽകുന്നു. സംസ്കൃതകൃതികളിൽ നിന്നുള്ള ഉചിതമായ ഉദ്ധരണികൾ അതിനെ രസപ്രദമാക്കുന്നു. ഇത്തരത്തിൽ ഈ ലേഖനം മാത്രമേ അദ്ദേഹം എഴുതിയുള്ളൂ എന്ന വസ്തുത നമ്മെ ദുഃഖിപ്പിക്കും. ഈ മട്ടിൽ ഒരു ലേഖന പരമ്പര എഴുതിയിരുന്നെങ്കിൽ അദ്ദേഹത്തിന്റെ അനുഭവസ

ത്തും ആഖ്യാന പാടവവും അതിനെ അത്യന്തം ശ്രേഷ്ഠമായ ഒരു സാഹിത്യകൃതിയാക്കി മാറ്റിയേനേ.

സാഹിത്യ നിരൂപണം

മലയാള സാഹിത്യ നിരൂപണത്തിന്റെ വേരുകൾ തേടിച്ചെല്ലുമ്പോൾ ആ രംഗത്തു മാർഗ്ഗ ദർശകൻ കേരളവർമ്മ തന്നെ എന്ന് വ്യക്തമാവും. അദ്ദേഹത്തിന്റെ നേതൃത്വത്തിൽ മലയാള സാഹിത്യം ആധുനിക മാർഗ്ഗങ്ങളിലൂടെ വികാസം നേടിയപ്പോൾ, ഉയർന്നുവരുന്ന എഴുത്തുകാർക്ക് വേണ്ടത്ര പ്രോത്സാഹനവും മാർഗ്ഗനിർദ്ദേശവും നൽകേണ്ട ചുമതല അദ്ദേഹത്തിന്റെ തോളുകളിൽത്തന്നെ വന്നു പതിച്ചു. അക്കാലത്തെ സാഹിത്യ സാർവഭൗമനായിത്തന്നെ എല്ലാവരും അദ്ദേഹത്തെ അംഗീകരിച്ചു. അവർ അദ്ദേഹത്തിന്റെ ഉപദേശങ്ങളും രക്ഷാകർത്തൃത്വവും തേടിച്ചെന്നു. അവർക്ക് നൽകിയ സാക്ഷിപത്രങ്ങൾ, അവരുടെ കൃതികൾക്കെഴുതിയ ആമുഖങ്ങൾ, സ്വകൃതികൾക്കെഴുതിയ മുഖവുരകൾ - ഇവയെല്ലാമാണ് മലയാള നിരൂപണത്തിന് തുടക്കം കുറിച്ചത്.

ഗ്രന്ഥകാരന്മാരെയും കൃതികളെയും വിലയിരുത്തുന്ന കാര്യത്തിൽ കേരളവർമ്മ ഉദാരമനസ്കനായിരുന്നു. സാക്ഷിപത്രങ്ങളും ആമുഖങ്ങളുമെഴുതുമ്പോൾ അവയുടെ ലക്ഷ്യം കൃതികളുടെ സാഹിത്യഗുണം വെളിപ്പെടുത്തുക മാത്രമല്ല തത്കർത്താക്കളെ പ്രോത്സാഹിപ്പിക്കുക കൂടിയായിരുന്നു. താനൊരു സാഹിത്യ സ്രഷ്ടാവു മാത്രമല്ല, സാഹിത്യസ്രഷ്ടാക്കളുടെ സ്രഷ്ടാവു കൂടിയാണ് എന്ന വസ്തുതയെപ്പറ്റി അദ്ദേഹം ബോധവാനായിരുന്നു.

പരിശോധനയ്ക്കും അഭിപ്രായത്തിനുമായി അദ്ദേഹത്തിനു സമർപ്പിക്കപ്പെട്ട കൃതികളിൽ ഏറിയപങ്കും വിമർശനപരമായ വിലയിരുത്തലിന് അനർഹമായിരുന്നു. തത്ഫലമായി അദ്ദേഹത്തിന്റെ ആസ്വാദനങ്ങൾക്ക് നിരൂപണമൂല്യം കുറഞ്ഞു. ഗ്രന്ഥകർത്താക്കളെ പ്രോത്സാഹിപ്പിക്കുന്നതിനുള്ള അഭിനന്ദനക്കുറിപ്പുകൾ മാത്രമായിത്തീർന്നു അവ. പക്ഷേ സാഹിത്യനിരൂപണമെന്ന് പറയുന്നത് സർവാദൃതമായ, വസ്തുനിഷ്ഠമായ വിലയിരുത്തലാണ് എന്ന സത്യം അറിയാത്തയാളായിരുന്നില്ല അദ്ദേഹം.

ആവശ്യമുള്ള സന്ദർഭങ്ങളിൽ ഖണ്ഡനവിമർശനം നടത്താൻ അദ്ദേഹത്തിന് മടിയുണ്ടായിരുന്നില്ല. ഭാഷാപോഷിണിയുടെ ആദ്യലക്കങ്ങൾചിലതിൽ വന്ന ലേഖനങ്ങൾ തന്നെയാണ് തെളിവ്. കേരളപാണിനീയത്തിന്റെ അവതാരികയിൽ അദ്ദേഹം നടത്തുന്ന വിമർശനം നല്ല ഉദാഹരണമാണ്. അവതാരികയുടെ തുടക്കത്തിൽ കേരളവർമ്മ ഗ്രന്ഥകാരനെ ഹൃദയപൂർവം അഭിനന്ദിക്കുന്നു. എന്നിട്ട് പാണിനീയ

ത്തിൻെറ ഗുണദോഷങ്ങൾ ചർച്ച ചെയ്യുകയാണ്. പാണിനീയമായിരുന്നല്ലോ പ്രസ്തുത ഗ്രന്ഥത്തിൻെറ മാതൃക. ആധുനിക ഭാഷാശാസ്ത്രത്തിൽ നിഷ്ണാതനായ ഒരു തികഞ്ഞ പാണിനീയ പണ്ഡിതനല്ലാതെ മറ്റാർക്കും അമ്മാതിരിയൊരു ഗുണദോഷചർച്ച നടത്താൻ സാധിക്കുമായിരുന്നില്ല. പാണിനീയത്തെപ്പറ്റി ചൂണ്ടിക്കാണിച്ചിട്ടുള്ള ദോഷങ്ങൾ കേരളപാണിനീയത്തിലും ഉണ്ടെന്നാണ് വിവക്ഷ. കാരണം പാണിനീയത്തിൻെറ ചുവടുപിടിച്ചാണല്ലോ കേരളപാണിനീയ രചന. കേരളപാണിനീയം രചിക്കുന്നതിന് സ്വീകരിച്ച സമീപനം ആധുനിക ഭാഷാശാസ്ത്ര തത്ത്വങ്ങൾക്ക് അനുഗുണമല്ലെന്ന് അദ്ദേഹം പറയുന്നു:

"ഭാഷ പുസ്തകങ്ങളിലും നിഘണ്ടുക്കളിലും ഒതുങ്ങി നിൽക്കുന്ന, അവൈയക്തികരായ വൈയാകരണന്മാരുടെ നിശിത നിയമങ്ങൾക്ക് വഴങ്ങുന്ന, കൃത്രിമസൃഷ്ടിയല്ല. അത് ഒരു ജനതയുടെ ആത്മചൈതന്യങ്ങളുടെ സജീവാവിഷ്കാരമാണ്. അത് സതത പരിണാമിയാണ്. അതിൻെറ ശരിയും തെറ്റും നിർണ്ണയിക്കുന്നത് സമൂഹത്തിൻെറ നിത്യോപയോഗവും ശീലാചാരവുമാണ്. വ്യാകരണദൃഷ്ട്യാ ശരി എന്നു പറയുന്നത് വൈയാകരണൻ നിർദ്ദേശിക്കുന്നതല്ല, ഭാഷ കൈകാര്യം ചെയ്യുന്നവരിൽ ബഹുഭൂരിപക്ഷം അംഗീകരിക്കുന്നതേതോ അതാണ്. തിരഞ്ഞെടുക്കപ്പെട്ട ഏതാനും എഴുത്തുകാരുടെ കൃതികളെമാത്രം ആധാരമാക്കി നിഷ്കൃഷ്ടനിയമങ്ങൾ രൂപപ്പെടുത്തുന്നതും, ആ നിയമങ്ങൾക്ക് നിരക്കാത്തതൊക്കെ അപവാദമോ അബദ്ധമോ ആണെന്ന് പറയുന്നതും ഭാഷയെപ്പറ്റി തികച്ചും വികലമായ ധാരണകൾ ചെറുപ്പക്കാർക്കു നൽകും. പഠിക്കേണ്ട ആദ്യപാഠം ഇതാണ് - ഭാഷാപ്രയോഗത്തിൽ നിയമേന തെറ്റും ശരിയുമില്ല. ലാറ്റിൻഗദ്യം പഠിപ്പിക്കുന്ന അധ്യാപകന് ആഹ്ളാദം പകരുന്ന മട്ടിലുള്ള ഉറച്ച നിയമങ്ങളില്ല. ഇന്നത്തെ ശരി നാളത്തെ തെറ്റാവാം. ഇന്നലെ നിരാകരിച്ചതിനെ ഭാഷ ഇന്ന് കൈക്കൊണ്ടു എന്നും വരാം."

അദ്ദേഹം തുടരുന്നു:

"അതുകൊണ്ടിനി വേണ്ടത് താരതമ്യ ഭാഷാശാസ്ത്രത്തിൻെറ പ്രയോഗ നിഗമനങ്ങൾക്കൊത്ത് ഒരു വ്യാകരണം രചിക്കുകയാണ്."

എ. ആർ. രാജരാജവർമ്മ ഈ വിമർശനം അംഗീകരിക്കുകയും *'A Grammar of Dravidian or South Indian Family of Languages'*-ൻെറ കർത്താവായ ബിഷപ്പ് റോബർട്ട് കാൾഡ്വെല്ലിനെപ്പോലുള്ള ആധുനിക ഭാഷാശാസ്ത്രജ്ഞരുടെ ചുവടു പിടിച്ച് തൻെറ കൃതി സമൂലം പരിഷ്കരിക്കുകയും ചെയ്തു.

കേരളവർമ്മയുടെ നിരൂപണരീതി സ്പഷ്ടിപ്രമാണ്. അതിന ദ്ദേഹം ഉറച്ച മാനദണ്ഡങ്ങൾ കൈക്കൊണ്ടു. വായനക്കാരനെ രസി പ്പിക്കുക മാത്രം ചെയ്യുന്ന കവിത അദ്ദേഹത്തെ സംതൃപ്തനാക്കിയില്ല. നേരേമറിച്ച് കവിത സമൂഹ പരിഷ്കരണ ത്തിന് ഉതകണമെന്ന് അദ്ദേഹം കരുതി.

സാഹിത്യകൃതികൾ വിമർശിക്കുന്നിടത്ത് നർമ്മം കലർത്താനും കേരള വർമ്മയ്ക്ക് കഴിഞ്ഞിരുന്നു. അംഗീകാര പ്രാർത്ഥനയുമായി വന്ന ഒരാളുടെ കൃതിയെപ്പറ്റി അദ്ദേഹം ഇങ്ങനെ എഴുതി: "മലയാള കവിതയ്ക്ക് സാമാന്യമായി കാണുന്ന ദോഷങ്ങളിൽ കൂടുതലൊന്നും ഈ കൃതിയിലുണ്ടെന്ന് എനിക്കു തോന്നുന്നില്ല."

കേരളവർമ്മയ്ക്ക് വ്യാപ്തിയേറിയ പാണ്ഡിത്യമുണ്ടായിരുന്നു. അതേപോലെ മഹത്തായിരുന്നു അദ്ദേഹത്തിൻെറ നിരൂപണ വൈഭ വവും. അതുകൊണ്ട് ഉത്കൃഷ്ടമായ ഒരു സാഹിത്യകൃതി ഏതു ശാഖയിൽപ്പെട്ടതായാലും വേണ്ടില്ല, അതിനെ കൂലംകഷമായി വിലയി രുത്താൻ അദ്ദേഹത്തിന് സാധിച്ചിരുന്നു. കാളിദാസൻെറ ശാകുന്തളം, ഉള്ളൂരിൻെറ ഉമാകേരള മഹാകാവ്യം, സി. വി. രാമൻ പിള്ളയുടെ ധർമ്മരാജാ തുടങ്ങിയ അനേകം ശ്രേഷ്ഠകൃതികൾ അദ്ദേഹത്തിൻെറ വിലയിരുത്തലിന് വിധേയമായിട്ടുണ്ട്. ഈ വിലയിരുത്തലുകൾ പരി ശോധിച്ചാൽ മനസ്സിലാകും എത്ര ശാസ്ത്രീയമായിട്ടാണ്, എത്ര സമ ചിത്തതയോടെയാണ്, അദ്ദേഹം മലയാള നിരൂപണത്തിനു പറ്റിയ മാതൃകകൾ രചിച്ചിട്ടുള്ളതെന്ന്.

കേരളവർമ്മ ശാകുന്തളത്തിന് രണ്ട് നിരൂപണങ്ങൾ പ്രസിദ്ധം ചെയ്തിട്ടുണ്ട്. ഒന്ന് തൻെറ വിവർത്തനത്തിനെഴുതിയ മുഖവുര. പിന്നൊന്ന് മുമ്പ് പരാമർശിച്ച 'ശാകുന്തളപാരമ്യം.' വിദ്യാവിലാസിനി മാസികയിൽ തൻെറ പരിഭാഷ പ്രസിദ്ധപ്പെടുത്തുന്ന വിവരം അറി യിച്ചുകൊണ്ടുള്ള പ്രാരംഭക്കുറിപ്പിൽ എഴുത്തച്ഛൻെറ മഹാഭാരതം, തിരുവാതിരക്കളിപ്പാട്ടുകൾ, ശാകുന്തളം ആട്ടക്കഥ തുടങ്ങിയവയിലൂടെ മലയാളികൾക്ക് ശാകുന്തളകഥ സുപരിചിതമാണെന്ന് അദ്ദേഹം വ്യക്തമാക്കുന്നു. പരിഭാഷ പുസ്തകരൂപത്തിൽ പ്രസിദ്ധപ്പെടുത്തിയ പ്പോൾ എഴുതിയ മുഖവുരയിൽ അദ്ദേഹം പണ്ഡിതോചിതമാംവണ്ണം കാളിദാസൻെറയും കാളിദാസകൃതിയുടെയും മഹത്ത്വം വിവരിക്കു ന്നുണ്ട്.

ശാകുന്തളത്തെക്കുറിച്ചുള്ള കേരളവർമ്മയുടെ ഈ ആസ്വാദനം അംഗീകരിക്കാൻ ഒരു നിരൂപകൻ സന്നദ്ധനായില്ല. അദ്ദേഹം 'വിജ്ഞാനചിന്താമണി' എന്ന മാസികയിൽ മുരാരിയുടെ 'അനർഘരാ ഘവ'മാണ് സംസ്കൃതനാടകങ്ങളിൽ മഹത്തമം എന്ന് സ്ഥാപിച്ചു

കൊണ്ട് ഒരു ലേഖനം എഴുതി. അതിനു മറുപടിയായി 'ശാകുന്തള പാരമ്യം' എന്ന പേരിൽ 12 അനുഷ്ടുപ്പ് ശ്ലോകങ്ങൾ കേരളവർമ്മ പ്രസിദ്ധപ്പെടുത്തി. നാടക കലയുടെ ഏതു മാനദണ്ഡം വച്ച് അള ന്നാലും ശാകുന്തളമാണ് ശ്രേഷ്ഠം എന്ന് അദ്ദേഹം സ്ഥാപിച്ചു. അദ്ദേഹത്തിന്റെ വാദഗതി ഇങ്ങനെ സംഗ്രഹിക്കാം: ധർമാർത്ഥകാമ ങ്ങളെപ്പറ്റി സാധാരണക്കാരനുപോലും അറിവുപകർന്നുകൊടുക്കുന്നതി നുവേണ്ടി ബുദ്ധിമാന്മാർ നാടകകല രൂപപ്പെടുത്തി. അതിന്റെ മുഖ്യഘടകം രസമാണ്. രസമില്ലെങ്കിൽ പ്രേക്ഷകന് താത്പര്യമുണ്ടാവു കയില്ല. രസം രസാവിഷ്കരണരീതിയെ ആശ്രയിക്കുന്നു. അതിലേക്ക് പര്യാപ്തമായ വിഷയവും ശൈലിയും തിരഞ്ഞെടുക്കണം. രസ വിഘ്നം വരുത്തുന്ന ശബ്ദാടോപവും സന്ദർഭങ്ങളും ഒഴിവാക്കണം. ജീവിതമാകണം കവിക്ക് ആസ്പദം. അത്യുക്തി പാടില്ല. രസധ്വനി ദീക്ഷിക്കുന്നതിൽ ശ്രദ്ധവേണം. അങ്ങനെയെല്ലാമുള്ള കവിയുടെ കൃതിമാത്രമേ മഹത്തരമാവൂ... രസമില്ലാതെ നാടകം ഹൃദ്യമാവുകയില്ല. അനൗചിത്യം അകറ്റി ഔചിത്യം ദീക്ഷിക്കുന്ന കവിക്ക് വേണ്ടുംവണ്ണം രസാവിഷ്കരണം സാധിക്കും. വേണീസംഹാരം, മഹാവീരചരിതം തുടങ്ങിയ നാടകങ്ങളിൽ വീരരസമാണ് മുഖ്യം. മാലതീമാധവത്തിലും മറ്റും ശൃംഗാരം. മറ്റു രസങ്ങൾ അവതരിപ്പിക്കുന്ന നാടകങ്ങൾ ശ്രേഷ്ഠമാവുകയില്ല.

തുടർന്നു ഒടുവിലത്തെ മൂന്നുശ്ലോകങ്ങളിൽ കേരളവർമ്മ ശാകുന്തളത്തിന്റെ ഔന്നത്യം സ്ഥാപിക്കുകയാണ് അതിനാസ്പദം അതിലെ സംഭാഷണ രചനയാണ്. സംഭാഷണങ്ങൾ രസചൈതന്യം ആവഹിക്കുന്നവയാണ്. തന്നിമിത്തം ശാകുന്തളം മനോഹരമായി ത്തീർന്നിരിക്കുന്നു. നാതിഹ്രസ്വമോ, നാതിദീർഘമോ അല്ല സംഭാഷ ണത്തിലെ ഉപദേശഭാഗങ്ങൾ. അവയിൽ ചിന്തയുടെ സ്വാഭാവികതയേ കാണൂ. അവയിൽ രചനാപരമായ ഔചിത്യമുണ്ട്. സംസ്കൃതനാടക ങ്ങളുടെ കൂട്ടത്തിൽ പരമോന്നതമായ സ്ഥാനത്തിന് അർഹമത്രേ ശാകുന്തളം. സംസ്കൃതാലങ്കാര തത്ത്വങ്ങൾക്കു പുറമേ പാശ്ചാത്യനി രൂപണ പദ്ധതികളും കേരളവർമ്മയ്ക്ക് സുപരിചിതമായിരുന്നു എന്ന് തെളിയിക്കുന്നവയാണ് സ്വപക്ഷസ്ഥാപനത്തിന് അദ്ദേഹം കൈക്കൊ ള്ളുന്ന രീതികൾ.

മലയാളത്തിലെ ഏറ്റവും മികച്ച മഹാകാവ്യമായി പരിഗണിക്ക പ്പെടുന്ന മഹാകവി ഉള്ളൂരിന്റെ 'ഉമാകേരള'ത്തിന് കേരളവർമ്മ എഴു തിയ അവതാരിക ശ്രദ്ധേയമായ ഒരു നിരൂപണമാതൃകയാണ്. ഉമാകേരളത്തിന്റെ ഇതിവൃത്തം തിരുവിതാംകൂർ ചരിത്രത്തിൽ നിന്ന് സ്വീകരിച്ചതാണ്. 19 സർഗ്ഗങ്ങളിലായി 2022 ശ്ലോകങ്ങളുണ്ട്. അവതാ രികയിലെ ഒരു ഭാഗം ഇങ്ങനെയാണ്:

"ചരിത്രശുഷ്കാസ്ഥികളെ കൽപനാവൈചിത്രമാകുന്ന രക്തമാംസങ്ങൾകൊണ്ട് അതിഭംഗിയായി ആവരണം ചെയ്ത് പരമേശ്വരയ്യർ ഉമയമ്മറാണിയുടെ കാലത്തെയും ജീവിതത്തെയും അദ്വിതീയമായ പാടവത്തോടുകൂടി വർണ്ണിച്ചിട്ടുണ്ട്... ഭാവനാവൈശദ്യം കൊണ്ടും കൽപനാ മഹത്ത്വംകൊണ്ടും, പരമേശ്വരയ്യരുടെ ഈ വലിയ കൃതിയെ, അതിലെ സർഗ്ഗങ്ങളുടെ ദൈർഘ്യം കൊണ്ടെന്ന പോലെ തന്നെ, സംസ്കൃത സാഹിത്യത്തിലെ പ്രസിദ്ധ മഹാകവിയായ 'നൈഷധീയചരിതം' എന്ന ശ്രീഹർഷകൃതിയുമായി ഔചിത്യത്തോടുകൂടി താരതമ്യം ചെയ്യാവുന്നതും അങ്ങനെയുള്ള താരതമ്യ വിചാരംകൊണ്ട് ആ ഗ്രന്ഥത്തിന് യാതൊരു ന്യൂനതയും സംഭവിക്കുന്നതല്ലാത്തതും ആകുന്നു. ഈ രണ്ടു മഹാഗ്രന്ഥങ്ങളും അപണ്ഡിതന്മാരായും, അനവധാനന്മാരായും ഉള്ള വായനക്കാരെ ഉദ്ദേശിച്ചല്ല എഴുതപ്പെട്ടിട്ടുള്ളത്. എന്നാൽ നേരെമറിച്ച് ബുദ്ധിവികാസവും, രസികത്വവും, ശ്രദ്ധവച്ചുവായിച്ചു ധരിപ്പാൻ സന്നദ്ധതയും ഉള്ള ആളുകളെ ഉദ്ദേശിച്ചാണ് - മലയാളത്തിൽ ഇതുവരെ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള മഹാകാവ്യങ്ങളിൽ വച്ച് ഇതുതന്നെയാണ് ശ്രേഷ്ഠതമം എന്നാകുന്നു എന്റെ അഭിപ്രായം. കൃഷ്ണഗാഥയ്ക്കു ശേഷം ഇത്ര വളരെ ആശയങ്ങളും വിചിത്ര കൽപനകളും അടങ്ങിയ ഒരു ഗ്രന്ഥം മലയാളത്തിൽ ഉണ്ടായിട്ടുണ്ടോ എന്ന് ഞാൻ സംശയിക്കുന്നു."

പ്രശസ്ത ചരിത്രനോവൽരചയിതാവായ സി.വി. രാമൻ പിള്ളയുടെ പ്രകൃഷ്ടകൃതിയായ ധർമ്മരാജായെപ്പറ്റിയുള്ള കേരളവർമ്മയുടെ വിലയിരുത്തൽ സാഹിത്യനിരൂപണത്തെ സംബന്ധിച്ചിടത്തോളം സന്ദർഭത്തിനൊത്ത് പ്രതികരിക്കുന്നതിനുള്ള അദ്ദേഹത്തിന്റെ കഴിവ് വ്യക്തമാക്കുന്നു. പുസ്തകം കൈപ്പറ്റിയ വിവരം അറിയിച്ചുകൊണ്ട് കേരളവർമ്മ ഗ്രന്ഥകാരന് അയച്ച കത്തിൽ ഇങ്ങനെ പറയുന്നു:

"താങ്കളുടെ 'ധർമ്മരാജാ' എന്ന നൂതന ഗ്രന്ഥം സമ്മാനിച്ചതിന് ഞാൻ ഹൃദയംഗമമായി നന്ദിപറയുന്നു. ആ ഗ്രന്ഥം ഏതുഭാഷയിലുമുള്ള ഒന്നാംതരം ആഖ്യായികാ ഗ്രന്ഥങ്ങളുടെ കൂട്ടത്തിൽ ഒരു പ്രധാന സ്ഥാനം കൈക്കലാക്കുമെന്ന് ഞാൻ വിചാരിക്കുന്നു. കഥാവസ്തു ബലവത്തായ രീതിയിൽ ഭാവനം ചെയ്യപ്പെട്ടിരിക്കുന്നു. അതേ, ബലിഷ്ഠതയിലും, വിദഗ്ദ്ധവും മാതൃകായോഗ്യവും വൈദുഷ്യവിലസിതവുമായ ശൈലിയിലും, ഗ്രന്ഥം രചിക്കപ്പെടുകയും ചെയ്തിരിക്കുന്നു. കഥാപാത്രങ്ങളും സംഭവങ്ങളും ഓജസ്കരമായി ചിത്രീകരിക്കപ്പെട്ടിട്ടുണ്ട്. താങ്കൾ നൂതനമായി ഉദ്ഘാടനം ചെയ്തിരിക്കുന്ന ഈ സാഹിത്യപഥത്തിന് മലയാളസാഹിത്യലോകം താങ്കളോട് എന്നും

കൃതജ്ഞതയുള്ളതായിരിക്കണം. ഓരോവരിയിലും സ്ഫുരിക്കുന്ന രാജ്യഭക്തി ഈ കാലത്തേക്കെന്നല്ല ഭാവിതലമുറകൾക്കും ഒരു പാഠമായിരിക്കും. താങ്കളുടെ ഗ്രന്ഥം ഒരു ചിരഞ്ജീവിയാക്കിത്തീർത്തിട്ടുള്ള ആ അഭിവന്ദ്യപൂർവികൻെറ മഹത്വത്തിൻെറയും ഗാംഭീര്യത്തിൻെറയും പ്രതിഫലനം കൊണ്ട് ശോഭിക്കുന്ന ഇപ്പോഴത്തെ മഹാരാജാവു തിരുമനസ്സിലേക്ക് ഗ്രന്ഥം സമർപ്പിച്ചിട്ടുള്ളത് ഏറ്റവും സമുചിതമായിരിക്കുകയും ചെയ്യുന്നു."

മേലുദ്ധരിച്ചതിൽ നിന്ന് കേരളവർമ്മയിൽ മഹാനായിരുന്ന ഒരു നിരൂപകൻ ഉണ്ടായിരുന്നു എന്നതും, കൂടുതൽ സാവകാശം കിട്ടിയിരുന്നുവെങ്കിൽ കൂടുതൽ കാതലായ സംഭാവനകൾ അദ്ദേഹം നൽകുമായിരുന്നു എന്നതും വ്യക്തമാണ്. ഏതായാലും മലയാള നിരൂപണത്തിൻെറ ആദ്യ മാതൃകകൾ അവതരിപ്പിച്ച് സാഹിത്യത്തെ സംപുഷ്ടമാക്കിയെന്ന് അദ്ദേഹത്തിന് അവകാശപ്പെടാം.

പ്രശസ്ത പണ്ഡിതനും കേരളവർമ്മയുടെ സമകാലികനുമായിരുന്ന എം. രാജരാജവർമ്മ മലയാള ഗദ്യത്തിന് അദ്ദേഹം നൽകിയ സംഭാവന ഇങ്ങനെ വിലയിരുത്തുന്നു:

"ഔചിത്യമെന്യേ വാമൊഴിരീതിയിൽ തട്ടിക്കൂട്ടുകയോ, ഒരു മട്ടിൽ തുടങ്ങി വേറൊരു മട്ടിൽ അവസാനിപ്പിക്കുകയോ ചെയ്യുന്ന നീണ്ട വാക്യങ്ങളും, സംസ്കൃത ഗദ്യരീതിയെ അനുവർത്തിച്ചു കൃത്രിമ പ്രൗഢികാട്ടുന്ന വാക്യങ്ങളും പഴയ മലയാള ഗദ്യത്തിൽ സാധാരണമായിരുന്നു. ഈ പഴഞ്ചൻ മട്ടുകൾ മാറ്റത്തു തള്ളിയിട്ട്, യഥാർത്ഥമായ ഒരു മലയാള ഗദ്യശൈലിക്ക് രൂപം നൽകിയത് കേരളവർമ്മയാണ്. പൂർവാപരബന്ധത്തോടെ, സുഘടിതമായി, ആശയങ്ങൾ സ്ഫുടമാക്കുന്നതിനുപറ്റിയ ചിഹ്നങ്ങളോടെ കാര്യങ്ങൾ വിവരിക്കുന്ന ഒരു ഗദ്യശൈലി വാർത്തെടുത്തത് ഈ മഹാനാണ്."

കേരളവർമ്മയെ മലയാളഗദ്യശൈലിയുടെ പിതാവായി അംഗീകരിച്ചുകൊണ്ട് സ്വദേശാഭിമാനി കെ. രാമകൃഷ്ണപിള്ള എഴുതി:

"മലയാളത്തിൽ ഗദ്യസാഹിത്യം രൂപപ്പെട്ടത് അങ്ങയുടെ പ്രയത്നം നിമിത്തമാണ്. അങ്ങയുടെ കാലത്തിനുമുമ്പ് മലയാളത്തിൽ ഗദ്യഗ്രന്ഥങ്ങൾ ഉണ്ടായിരുന്നു എന്ന് സങ്കൽപിക്കുന്നതുപോലും പ്രയാസം. ആധുനിക മലയാള ഗദ്യത്തിൻെറ പിതാവ് എന്ന സ്ഥാനത്തിന് അങ്ങ് എന്തുകൊണ്ടും അർഹനാണ്. ഈയൊരുകാരണം മാത്രം മതി മലയാളക്കരയിലെ ജനം മുഴുക്കെ അങ്ങയെ എന്നെന്നേയ്ക്കും ഒടുങ്ങാത്ത കൃതജ്ഞതയോടെ ഓർമ്മിക്കുവാൻ."

# 9

# മലയാളസാഹിത്യ നവോത്ഥാനത്തിന്റെ പ്രതീകം

അനേകം ഭാഷകൾ പ്രചരിക്കുന്ന ഒരു രാജ്യമാണ് ഭാരതം. ഓരോ ഭാഷയ്ക്കും, അത് ദേശീയമായാലും ശരി പ്രാദേശികമായാലും ശരി, അതതിന്റെ സ്ഥാനവും പ്രാധാന്യവും ഉണ്ട്. അതുകൊണ്ട് ഭാഷാസാഹിത്യങ്ങളെ സേവിക്കാനൊരുങ്ങിപ്പുറപ്പെടുന്ന വ്യക്തിക്ക് സമുചിതമായ ഒരു ഭാഷാവ്യവസ്ഥയെപ്പറ്റി ബോധമുണ്ടാവണം; തന്റെ ദൗത്യത്തെപ്പറ്റി ഉറച്ചവിശ്വാസമുണ്ടാവണം. കേരളവർമ്മയ്ക്ക് അതുരണ്ടും ഉണ്ടായിരുന്നു. ഭാഷാപോഷിണിസഭയുടെ ഒമ്പതാം വാർഷിക യോഗത്തിൽ അദ്ദേഹം ചെയ്ത അധ്യക്ഷപ്രസംഗം തന്നെയാണ് അതിന് തെളിവ്. അദ്ദേഹം പറഞ്ഞു:

"ഭാരതവർഷത്തിന് ആകെക്കൂടി ഒരു മാതൃഭാഷയുണ്ടായാൽ കൊള്ളാമെന്നുള്ള ആഗ്രഹം പലരുടെ ഹൃദയത്തിലും ഇപ്പോൾ രൂഢമൂലമായിത്തീർന്നിട്ടുണ്ടെന്നും, അത് യഥാകാലം ഫലിക്കുമ്പോൾ അപ്രധാനങ്ങളായ തദ്ദേശഭാഷകൾ തന്നെത്താൻ നാമാവശേഷമായിത്തീരുമെന്നുള്ളതിനാൽ അവയുടെ അഭിവൃദ്ധിക്കുവേണ്ടി പരിശ്രമിക്കേണ്ടതില്ലെന്നും ഒരഭിപ്രായം ഈയിടയ്ക്ക് കേട്ടു തുടങ്ങിയിട്ടുണ്ട്. ഈ വാദം അർത്ഥശൂന്യമാണെന്ന് കാണിക്കാൻ തീരെ പ്രയാസമില്ല. കൽക്കത്തയിലെ 'മോഡേൺ റിവ്യൂ' എന്ന ഉത്തമ മാസികാപുസ്തകത്തിന്റെ ആധിപത്യം വഹിക്കുന്ന രാമാനന്ദശതോപാധ്യായൻ ബംഗാളിയോ ഹിന്ദിയോ ഇന്ത്യയുടെ അന്യഭാഗങ്ങളിൽ പ്രചരി

ക്കുന്ന കാലം വന്നാലും അതൊരു ഉപഭാഷയുടെ നിലയിലല്ലാതെ പ്രധാന ഭാഷയുടെ സ്ഥാനത്തിലാകാൻ മാർഗ്ഗമില്ലെന്ന് യുക്തിയുക്തമായി സ്ഥാപിച്ചിട്ടുണ്ട്. ദക്ഷിണ ദേശത്തിൽ ദ്രാവിഡഭാഷകൾ മൃതപ്രായതയെ പ്രാപിച്ച് തത്സ്ഥാനത്തു ആര്യാവർത്തഭാഷകളിലൊന്നിനും സാർവത്രികമായ പ്രചാരം ഉണ്ടാകുമെന്ന് വിശ്വസിക്കാൻ ചരിത്രവും ലോകഗതിയും നമ്മെ സഹായിക്കുന്നില്ലെന്നുമാത്രമല്ല, ഇൻഡ്യാ മഹാരാജ്യത്തിന് അതിൽ ഇപ്പോൾ നടപ്പുള്ള ദേശഭാഷകളിൽ ഏതെങ്കിലുമൊന്ന് എല്ലാ ഭാഗങ്ങളിലും മാതൃഭാഷയാകേണ്ട ആവശ്യവുമില്ല. ഇപ്പോൾ ഭാരതീയർക്ക് അന്യോന്യവ്യവഹാരത്തിന് സംസ്കൃതം, ഇംഗ്ലീഷ്, ഹിന്ദുസ്ഥാനി എന്നീ മൂന്നു ഭാഷകളുണ്ട്... ഈ സ്ഥിതിക്കു മറ്റേതെങ്കിലും ഒരു ഏതദ്ദേശീയഭാഷ മലയാളത്തെ കാലാന്തരത്തിൽ ഗ്രസിച്ചേക്കുമെന്ന് ആരും ശങ്കിക്കാനാവശ്യമില്ലെന്നും, അതിനും കേരളത്തിനും ഉള്ള ആയുസ്സ് തുല്യദൈർഘ്യമാണെന്നും ഞാൻ സധൈര്യം പ്രസ്താവിച്ചുകൊള്ളുന്നു. മേൽ വിവരിച്ചതിൽ നിന്ന് കേരളഭാഷാ പോഷണം നമ്മുടെ മുഖ്യകർത്തവ്യങ്ങളിൽ ഒന്നാണെന്ന് പര്യവസിതമായല്ലോ.''

ഭാരതീയ ഭാഷകളുടെ കൂട്ടത്തിൽ മലയാളത്തിനുള്ള പ്രാധാന്യത്തെപ്പറ്റി വിശ്വാസവും അതിൻെറ വികസനത്തിലുള്ള ഉറച്ച താത്പര്യവും ഉള്ള ഒരു നേതാവിൻെറ ശബ്ദമാണിത്. മലയാളത്തിൻെറ വികസനത്തിലുള്ള താത്പര്യം മാത്രമല്ല, അതിനുവേണ്ട നേതൃത്വം നൽകാൻ കഴിയുമെന്ന ആത്മവിശ്വാസവും അദ്ദേഹത്തിന് ഉണ്ടായിരുന്നു. പ്രഗല്ഭരായ ഗുരുഭൂതന്മാരുടെ മാർഗ്ഗനിർദ്ദേശത്തിലും, സ്വതന്ത്രമായും നടത്തിയ പഠനത്തിൻെറ ഫലമായി നേടിയെടുത്ത ബുദ്ധിപരമായ സജ്ജീകരണങ്ങളാണ് ആ വിശ്വാസം അദ്ദേഹത്തിന് പ്രദാനം ചെയ്തത്. തൻെറ തന്നെ നിരന്തര ശ്രമഫലമായി കരഗതമായ അഗാധമായ ഇംഗ്ലീഷ്സാഹിത്യവിജ്ഞാനം സാഹിത്യലോകത്ത് കൂടുതൽ സേവനം അനുഷ്ഠിക്കുന്നതിന് അദ്ദേഹത്തിന് സഹായകമാവുകയും ചെയ്തു.

മലയാള സാഹിത്യപോഷണത്തിനുള്ള ഉത്സാഹവും, അതിനുള്ള സജ്ജീകരണങ്ങളും വേണ്ടുവോളമുണ്ടായിരുന്ന കേരളവർമ്മയ്ക്ക് തൻെറ പ്രവർത്തനങ്ങൾക്ക് അനുകൂലമായ ഒരു സന്ദർഭം മാത്രമേ വേണ്ടിയിരുന്നുള്ളൂ. തിരുവിതാംകൂർസർക്കാർ നിയമിച്ച ബുക്ക്കമ്മിറ്റിയിൽ ആദ്യം അംഗമായും പിന്നീട് അധ്യക്ഷനായും പ്രവർത്തിക്കാനിടവന്നപ്പോൾ അത്തരമൊരു സന്ദർഭം ലഭിക്കുകയും ചെയ്തു.

1897-ൽ കമ്മിറ്റി പുനസ്സംഘടിപ്പിക്കണമെന്ന കേരളവർമ്മയുടെ നിർദ്ദേശം അന്നത്തെ ദിവാൻ അംഗീകരിച്ചില്ല. എന്നു തന്നെയല്ല

അതിൻെറ പ്രവർത്തനം പരിമിതപ്പെടുത്തുകയും ചെയ്തു. അങ്ങനെ അവർ തമ്മിൽ പിണങ്ങി. കോട്ടയത്ത് ഒരു പൊതുയോഗത്തിൽ വച്ച് കേരളവർമ്മ അന്നത്തെ വിദ്യാഭ്യാസനയത്തെ വിമർശിച്ചുകൊണ്ട് പ്രസംഗിച്ചു. ദിവാൻ അതിന് അദ്ദേഹത്തോട് വിശദീകരണം ആവശ്യപ്പെട്ടു. ആ ദിവാൻെറ ഉദ്യോഗകാലാവധി അവസാനിക്കാറായ കാലമായിരുന്നു അത്. ബുക്ക് കമ്മിറ്റിയുടെ അധ്യക്ഷസ്ഥാനം സുഖകരമാണെന്ന് മറ്റുള്ളവർക്ക് തോന്നുമെങ്കിലും കേരളവർമ്മയ്ക്ക് പലയിടത്തുനിന്നും അസൂയകൊണ്ടോ വിരോധംകൊണ്ടോ എതിർപ്പുകളാണ് നേരിടേണ്ടി വന്നത്.

ഭാഷാപോഷണത്തിന് കേരളവർമ്മ വേണ്ടപോലെ പ്രയോജനപ്പെടുത്തിയ മറ്റൊരു സ്ഥാനമാണ് മദിരാശി സർവകലാശാലയിലെ സെനറ്റ് അംഗത്വം. അദ്ദേഹത്തിൻെറ നിരന്തര യത്നവും വ്യക്തിപരമായ സ്വാധീനവും നിമിത്തം സർവകലാശാലാതലത്തിൽ മലയാള പഠനത്തിന് സമർഹമായ സ്ഥാനം ലഭിച്ചു. പ്രസ്തുത വിഷയത്തിലുള്ള അത്യുത്സാഹം നിമിത്തം, ഉന്നത തലത്തിലുള്ള മലയാള പഠനത്തിന് മദിരാശി സർവകലാശാലയും ഭാഷാപോഷിണി സഭയും സഹകരിച്ചുപ്രവർത്തിക്കുന്നതിനുള്ള പരിപാടികൾ ആവിഷ്കരിക്കാൻ കേരളവർമ്മ ആഗ്രഹിച്ചു. 1894 - ൽ തിരുവനന്തപുരത്തുകൂടിയ സഭയുടെ നാലാം വാർഷികത്തിൽ ആ ആശയം അദ്ദേഹം അവതരിപ്പിച്ചു.

ഭാഷാപോഷിണിസഭയുടെ അധ്യക്ഷൻ എന്ന നിലയ്ക്കാണ് മലയാള സാഹിത്യത്തിലെ പുതിയ ഉണർവിന് അദ്ദേഹം നേതൃത്വം നൽകിയത്. അങ്ങനെ ഭാഷാപോഷിണിസഭ മലയാളസാഹിത്യനവോത്ഥാനത്തെ വളരെദൂരം മുമ്പോട്ട് കൊണ്ടുപോയി. സാഹിത്യവികസനത്തിനുള്ള ഒരു ജനകീയവേദി എന്ന നിലയ്ക്കാണ് സഭയെ അദ്ദേഹം ചിട്ടപ്പെടുത്തിയത്. ആ നിലയ്ക്കാണ് അതിനെ നയിച്ചതും. കേരളവർമ്മയുടെ താത്പര്യങ്ങൾ മലയാളത്തിൽ മാത്രം ഒതുങ്ങിനിന്നില്ല. ഇതര ഭാരതീയ സാഹിത്യങ്ങളിൽ സംഭവിച്ചുകൊണ്ടിരുന്ന പുരോഗതി അദ്ദേഹം മനസ്സിലാക്കിയിരുന്നു. അതേപ്പറ്റി ഏറ്റവും പുതിയ വിവരങ്ങൾ കൂടി അദ്ദേഹത്തിന് അറിയാമായിരുന്നു.

സാഹിത്യവികസനത്തിന് ഗദ്യപദ്യശൈലികളുടെ സമീചീനമായ ഐകരൂപ്യം അത്യന്താപേക്ഷിതമാണെന്ന് ഭാവനാശാലിയായ ഒരു മാർഗ്ഗദർശിയെന്ന നിലയിൽ കേരളവർമ്മ മനസ്സിലാക്കിയിരുന്നു. മലയാളത്തിൻെറ ഗ്രന്ഥദാരിദ്ര്യത്തെപ്പറ്റി അദ്ദേഹം വ്യാകുലനായിരുന്നു. അതു പരിഹരിക്കാനായി 1910 - ൽ വൈക്കത്തുകൂടിയ ഭാഷാപോഷിണി സഭയിൽ അദ്ദേഹം വിശദമായ ഒരു പരിപാടി അവതരിപ്പിച്ചു. ഉപക്രമഭാഷണത്തിൽ സാഹിത്യരചനയ്ക്കായി സ്വീകരിക്കേണ്ട

ശൈലിയുടെ സ്വഭാവം അദ്ദേഹം വ്യക്തമാക്കി. ആ സന്ദർഭത്തിൽ കുഞ്ചൻ നമ്പ്യാരുടെ ഈ വരികൾ അദ്ദേഹം ഉദ്ധരിച്ചു:

"ഭടജനങ്ങടെ സഭയിലുള്ളോരു
പടയണിക്കിഹ ചേരുവാൻ
വടിവിയന്നൊരു ചാരുകേരള-
ഭാഷതന്നെ ചിതംവരൂ
കടുകടെപ്പടുകഠിന സംസ്കൃത-
വികടകടുകവികെട്ടിയാൽ
ഭടജനങ്ങൾ ധരിക്കയില്ല, തിരിക്കു-
മൊക്കെയുമേറ്റുടൻ."

നൈസർഗ്ഗിക മാധുര്യം തിരളുന്ന മലയാളശൈലിക്കുവേണ്ടിയാണ് കേരളവർമ്മ നിലകൊണ്ടത്. ജനസാമാന്യത്തിന് ഹിതകരമാകാത്ത സംസ്കൃത ബഹുലമായ രീതിക്കെതിരായിരുന്നു അദ്ദേഹം. പക്ഷേ ശൈലിയുടെ സൗകുമാര്യത്തിനും ശാലീനതയ്ക്കും വേണ്ടിടത്തോളം സംസ്കൃതം അതിലിടകലർത്തണമെന്നും അദ്ദേഹം വാദിച്ചു. ചുരുക്കത്തിൽ തദ്ദേശീയസ്വഭാവം കൈവിടാതെ, സംസ്കൃതം കൂടികലർത്തി ശക്തിപ്പെടുത്തിയ ഒരു സാഹിത്യശൈലിക്കുവേണ്ടിയാണ് അദ്ദേഹം നിലകൊണ്ടത്.

മലയാളത്തിലെ പുസ്തകദാരിദ്രം പരിഹരിക്കുന്നതിന് രണ്ടു വഴികൾ അദ്ദേഹം നിർദ്ദേശിച്ചു. ഒന്ന് - പ്രാചീന ഗ്രന്ഥങ്ങൾ കണ്ടെത്തി പ്രകാശനം ചെയ്യുക. രണ്ട് - പുതിയ കൃതികൾ എഴുതി പ്രസിദ്ധം ചെയ്യുക.

"ഭാഷയ്ക്ക് പൂർവസ്വത്ത് വളരെ കുറവാണ് എന്നു കാണുന്ന സ്ഥിതിക്ക്, ഉള്ളതിനെ ചിതലിനും രാമബാണത്തിനും ആഹാരമാക്കാതെ ശേഖരിച്ച് സൂക്ഷിക്കേണ്ടത് നമ്മുടെ ചുമതലയാണ്. ഗ്രന്ഥങ്ങൾക്കും ആസവങ്ങൾക്കും പഴക്കം ചെല്ലുന്തോറുമാണ് ശ്ലാഘ്യത കൂടുന്നത്. അതാത് ശതവർഷത്തിലെ ഭാഷാചരിത്രം അറിയുന്നതിന് അതാതു കാലത്തിലെ സാഹിത്യങ്ങൾ ഇല്ലാഞ്ഞാൽ സാധിക്കുന്നതല്ലാത്തതിനാൽ നാം ഇനിമേൽ എത്ര പുസ്തകങ്ങൾ എഴുതിയാലും അവയ്ക്കൊന്നിനും പണ്ഡിതദൃഷ്ട്യാ പ്രാചീനഗ്രന്ഥത്തിന്റെ പ്രാധാന്യം വരുന്നതല്ലെന്ന് നിങ്ങൾ മനസ്സിലാക്കണം.... തെക്കൻതിരുവിതാംകൂറിൽ കണ്ഠഗതപ്രാണങ്ങളായി ജീവിക്കുന്ന 'രാമകഥപ്പാട്ട്', 'ഭാരതംപാട്ട്' മുതലായ പാട്ടുകളും ഇനിയും പ്രസിദ്ധീകൃതങ്ങളാകാതെ കിടക്കുന്നത് നമുക്ക് വലുതായ മാനക്ഷയത്തിന് കാരണമാണ്."

ക്ലാസ്സിക്കൽ കൃതികളോടൊപ്പം മലബാറിലെയും തെക്കൻ തിരുവിതാംകൂറിലെയും നാടൻ പാട്ടുകളും പ്രസിദ്ധം ചെയ്യേണ്ടതിന്റെ ആവശ്യകതയെപ്പറ്റി അദ്ദേഹം സദസ്യരെ ഓർമ്മിപ്പിച്ചു. ശാസ്ത്രസാഹിത്യ വിഭാഗം പുഷ്ടിപ്പെടുത്തേണ്ടത് വളരെ ആവശ്യമാണെന്നും അദ്ദേഹം വാദിച്ചു. മലയാളത്തിൽ പ്രസിദ്ധീകൃതമാകുന്ന നോവലുകളും ചെറുകഥകളും അദ്ദേഹത്തെ തൃപ്തിപ്പെടുത്തിയിരുന്നില്ല. ആധികാരികമായ ഇംഗ്ലീഷ് മലയാളം നിഘണ്ടു, സമഗ്രമായ ഒരു സാഹിത്യചരിത്രം എന്നിവ രചിക്കേണ്ടതിന്റെ ആവശ്യകതയും അദ്ദേഹം ചൂണ്ടിക്കാട്ടി.

പൗരജീവിതത്തിൽ മാതൃഭാഷയ്ക്കുള്ള പ്രാധാന്യത്തെപ്പറ്റി കേരളവർമ്മ എത്രകണ്ട് ബോധവാനായിരുന്നു എന്ന വസ്തുത വ്യക്തമാക്കുന്നുണ്ട് 1910-ൽ മലയാളം ഔദ്യോഗികഭാഷയാക്കണമെന്ന് ഗവൺമെന്റിനോട് അദ്ദേഹം ചെയ്ത അഭ്യർത്ഥന. അധ്യക്ഷപ്രസംഗത്തിൽ അദ്ദേഹം ഇങ്ങനെ പറഞ്ഞു:

"പട്യാല എന്ന സിക്കുരാജ്യത്തിൽ എഴുത്തുകുത്തു മുഴുവൻ ഇപ്പോൾ ദേശഭാഷയിൽ ആക്കിയിരിക്കുന്നതായി പത്രങ്ങളിൽ നിന്ന് അറിയുന്നു. തിരുവിതാംകൂറിലും കൊച്ചിയിലും താഴ്ന്നതരം കച്ചേരികളിലുള്ള എഴുത്തുകുത്തുകളെങ്കിലും മലയാളത്തിൽ വേണം എന്ന് നിർബന്ധിക്കുന്നതിൽ ഒരു അനൗചിത്യവും കാണുന്നില്ല."

ഏഴുദശകങ്ങൾക്കു ശേഷം കേരളസർക്കാർ ഈ ആശയം അംഗീകരിച്ചിട്ടുണ്ടെങ്കിലും അതിന്നും നടപ്പിൽ വന്നിട്ടില്ല. വായനക്കാരിൽ സമുചിതമായ അഭിരുചി വളർത്തിയെടുക്കുക, പ്രസിദ്ധപ്പെടുത്തുന്ന പുസ്തകങ്ങൾ തൃപ്തികരമായ ഒരു നിലവാരം പുലർത്തുമെന്ന് ഉറപ്പു വരുത്തുക തുടങ്ങി സാഹിത്യപോഷണസംബന്ധമായ ഇതര വിഷയങ്ങളിലും അദ്ദേഹം ശ്രദ്ധവച്ചിരുന്നു. ഇക്കാര്യത്തിൽ അദ്ദേഹം അന്നു പറഞ്ഞ കാര്യങ്ങൾ ഇന്നും പ്രസക്തമാണ്:

"കേരളീയർ സത്പുസ്തകപാരായണത്തിൽ വിമുഖന്മാരാണെന്നു മാത്രമേയുള്ളുവെങ്കിൽ എനിക്ക് അവരെപ്പറ്റി അത്ര അനുതാപം തോന്നുകയില്ലായിരുന്നു. സർവഥാ അബദ്ധങ്ങളും അന്തസ്സാരവിഹീനങ്ങളും അസന്മാർഗ്ഗോപദേശകങ്ങളും ആയ ക്ഷുദ്രകൃതികളിൽ അവർക്കു നാൾക്കുനാൾ അധികപ്പെട്ടുകൊണ്ടിരിക്കുന്ന അഭിരുചിയാണ് എന്നെ നിരാശനാക്കിത്തീർക്കുന്നത്. കണ്ട ക്രിമിനൽകേസുകളും, നാടകപ്പാട്ടുകളും, അമ്മായിശ്ലോകങ്ങളും വാങ്ങിവായിക്കാൻ തയ്യാറുള്ള യുവാക്കന്മാർക്കും, അവയെ അച്ചടിക്കാൻ ഒരുങ്ങിയിറങ്ങുന്ന പുസ്തകക്കച്ചവടക്കാർക്കും സംഖ്യയില്ല! ആ

ആഭാസഗ്രന്ഥങ്ങൾക്ക് ആണ്ടുതികയുന്നതിനു മുമ്പ് അഞ്ചും ആറും പതിപ്പുകൾ വേണ്ടിവരുന്നു! അവയുടെ നിർമ്മാതാക്കൾക്ക് മടിശ്ശീല നിറച്ച് പണവും കിട്ടുന്നു!! ഒരു 'ചന്ദ്രോത്സവമോ' 'രാജരത്നാവ ലീയ'മോ 'സുജ്ഞാതോദ്വാഹ'മോ വെളിക്കുവന്നാൽ അതിനെ വാങ്ങി ക്കുന്നതിനോ, അഭിനന്ദിക്കുന്നതിനു പോലുമോ ആരുമില്ല! അത്തരത്തിലുള്ള ഒരു സമുദായം എങ്ങനെ നന്നാകും? ഈവക ക്ഷുദ്രകൃതികളെ വർജ്ജിക്കുന്നതിനും, ഉത്തമ ഗ്രന്ഥങ്ങളെ തിരഞ്ഞു പിടിച്ച് സ്വീകരിക്കുന്നതിനും ജനസാമാന്യത്തെ പഠിപ്പിക്കുന്നതാണ് ഭാഷാഭിമാനികളുടെ ഒരു മുഖ്യകർത്തവ്യകർമ്മം."

ഈ ലക്ഷ്യം നേടാനായി നല്ല പുസ്തകങ്ങൾ പ്രചരിപ്പിക്കുന്ന തിനും കൊള്ളരുതാത്ത പുസ്തകങ്ങൾ രംഗം മലിനീകരിക്കുന്നതു തടയുന്നതിനും സാംക്രമികരോഗത്തിനെതിരെ മുനിസിപ്പാലിറ്റി പ്രവർത്തിക്കുന്നതുപോലെ പ്രവർത്തിച്ച് സാഹിത്യരംഗത്ത് ശുദ്ധവായു പ്രസരിപ്പിക്കുന്നതിനുംവേണ്ടി ഗ്രന്ഥശാലകളും സാഹിത്യസമിതികളും സംഘടിപ്പിക്കണമെന്ന് അദ്ദേഹം നിർദ്ദേശിച്ചു. അറിവുള്ളയാളുകൾ അംഗീകരിക്കുന്ന ഗുണഭൂയിഷ്ഠമായ പുസ്തകങ്ങൾക്കുമാത്രമേ സാഹിത്യലോകത്ത് സ്ഥാനം നൽകാവൂ എന്ന് അദ്ദേഹം പറഞ്ഞു. കേരളവർമ്മയുടെ നേതൃത്വത്തിൽ ഈ സാഹിത്യ നവോത്ഥാനം രൂപംപൂണ്ട കാലത്ത് മലയാളത്തിന്റെ ആധുനികവത്കരണത്തെപ്പറ്റി സംശയാലുക്കളായിരുന്ന ആളുകൾ വളരെപ്പേരുണ്ടായിരുന്നു. മലയാള സാഹിത്യത്തിന്റെ ഭാവിയെപ്പറ്റി പ്രവാചക തുല്യം എന്ന് വിശേഷിപ്പി ക്കാവുന്ന ഒരു ദർശനവും ഒപ്പം ശുഭാപ്തിവിശ്വാസവും അദ്ദേഹം വച്ചുപുലർത്തി. ഭാഷാപോഷിണി സഭയുടെ ഒടുവിലത്തെ യോഗ ത്തിൽ ആധ്യക്ഷ്യം വഹിച്ചുകൊണ്ട് അദ്ദേഹം ഇങ്ങനെ പ്രവചിച്ചു:

"നാം എല്ലാവരും ഒത്തൊരുമിച്ച് ഏക മനസ്സോടെ ഈ വിഷ യത്തിൽ പ്രവർത്തിച്ചാൽ മലയാളം കാലാന്തരത്തിൽ ഭാരതവർഷ ത്തിലെ ഒരു പ്രധാന ഭാഷയായിത്തീരും എന്നും ഇപ്പോൾ ബംഗാളിയെയും ഹിന്ദിയെയും പറ്റി ജനങ്ങൾ ചെയ്യുന്ന പ്രശംസ അന്ന് ഇതിനെപ്പറ്റിയും ചെയ്യും എന്നും എനിക്ക് ദൃഢമായ വിശ്വാസം ഉണ്ട്."

സാഹിത്യനവോത്ഥാനത്തിൽ പത്രങ്ങൾക്കുള്ള പങ്ക് കേരള വർമ്മയ്ക്ക് നന്നായി അറിയാമായിരുന്നു. അദ്ദേഹം പത്രങ്ങളെ എല്ലാ രീതിയിലും പ്രോത്സാഹിപ്പിച്ചു. മലയാള മനോരമയും ഭാഷാപോഷി ണിയുമായുള്ള അദ്ദേഹത്തിന്റെ അടുപ്പത്തെപ്പറ്റി നേരത്തേ പറഞ്ഞു. 'മയൂരസന്ദേശ'ത്തിന്റെ പ്രകാശനം ഭാഷാപോഷിണിയുടെ ജനപ്രീ തിയും അന്തസ്സും വർദ്ധിപ്പിച്ചു. ഭാഷാപോഷിണി സഭയിൽ ചെയ്ത ഒരു അധ്യക്ഷ പ്രസംഗത്തിൽ മയൂരസന്ദേശം ഭാഷാപോഷിണിയിൽ

പ്രസിദ്ധപ്പെടുത്തണമെന്നാണ് തന്റെ ആഗ്രഹം എന്ന് അദ്ദേഹം തുറന്നു പറഞ്ഞിരുന്നു. പണ്ഡിതോചിതമായ ലേഖനങ്ങൾ പലതും അതിൽ അദ്ദേഹം പ്രസിദ്ധപ്പെടുത്തി. തിരുവനന്തപുരത്തുനിന്ന് പ്രസിദ്ധപ്പെടുത്തിയിരുന്ന വിദ്യാവിലാസിനി ജനസമ്മതി നേടിയത് കേരളീയശാകുന്തളത്തിന്റെ പ്രസിദ്ധീകരണം വഴിയാണ്. തൃശൂരിൽ നിന്ന് പ്രസിദ്ധം ചെയ്തിരുന്ന വിദ്യാവിനോദിനിയും അതിന്റെ പത്രാധിപരായ സി. പി. അച്യുതമേനോനും ചെയ്തിരുന്ന സാഹിത്യസേവനത്തെ അദ്ദേഹം പലതവണ അഭിനന്ദിച്ചിട്ടുണ്ട്. കേരളവർമ്മയുടെ ധർമ്മദാരങ്ങളുടെ ബഹുമാനാർത്ഥം പ്രസിദ്ധപ്പെടുത്തിയിരുന്ന 'ലക്ഷ്മീഭായി' മാസികയോടും അദ്ദേഹം വേണ്ട ഔദാര്യം പ്രകടിപ്പിച്ചു.

19-ാം ശതകത്തിന്റെ പൂർവാർദ്ധത്തിൽ ബംഗാളിൽ രൂപം പൂണ്ട ഭാരതീയ ഭാഷകളുടെ നവോത്ഥാനത്തിന്റെ ഭാഗമായിരുന്നു മലയാളനവോത്ഥാനവും. യൂറോപ്യൻ മിഷനറിമാർ പ്രസിദ്ധപ്പെടുത്തിയ ആധികാരിക നിഘണ്ടുക്കളുടെയും വ്യാകരണങ്ങളുടെയും കാലം തൊട്ട് കണക്കാക്കിയാൽ ഈ നവോത്ഥാനം 1850 മുതൽ 1950 വരെ ഒരു നൂറ്റാണ്ടു വ്യാപിച്ചിരുന്നു എന്നുപറയാം. ഈ നൂറ്റാണ്ടിലെ ഏറ്റവും ശോഭനവും സൃഷ്ട്യുന്മുഖവുമായ ഭാഗം മലയാള സാഹിത്യത്തിൽ 'കേരളവർമ്മ കാലഘട്ടം' തന്നെ.

മതേതരത്വത്തിന്റെ ഘട്ടം: മധ്യകാലമലയാളസാഹിത്യത്തിലെ ഏതാനും മണിപ്രവാളശൃംഗാരകവിതകൾ മാറ്റിവച്ചാൽ മതേതര സാഹിത്യമെന്ന് ചേർത്തു വിളിക്കാവുന്നത് ഒിക്കവാറും ഇല്ലെന്നുതന്നെ പറയാം. ആധുനികമായ സാഹിതീയാവബോധം സ്വായത്തമായിരുന്നതുകൊണ്ട് കേരളവർമ്മ മതത്തിന്റെ ഭാരത്തിൽ നിന്ന് മലയാളത്തെ മോചിപ്പിക്കുകയും അങ്ങനെ അതിനെ സ്വതന്ത്രമായ രീതിയിൽ വളരാൻ അനുവദിക്കുകയും ചെയ്യേണ്ടത് ആവശ്യമാണെന്നു കരുതി. പാശ്ചാത്യാശയങ്ങളുടെ സ്വാധീനം മാത്രമാണ് അതിന് അദ്ദേഹത്തെ പ്രേരിപ്പിച്ചത് എന്ന് പറഞ്ഞുകൂടാ. മലയാള സാഹിത്യപോഷണത്തിനുള്ള തന്റെ യത്നങ്ങൾ സഫലമാകുന്നതിനും അതാവശ്യമാണെന്ന് അദ്ദേഹം വിശ്വസിച്ചു. മലയാളം മാതൃഭാഷയായിട്ടുള്ള എല്ലാ ജനങ്ങളെയും ഒരേ പോലെ ആകർഷിച്ചാലേ മലയാളസാഹിത്യം വളരൂ. അവരാകട്ടെ പ്രധാനമായും മൂന്നു മതങ്ങൾ - ഹിന്ദു, ക്രൈസ്തവ, ഇസ്ലാം മതങ്ങൾ - അവലംബിക്കുന്നവരാണ്. അതുകൊണ്ട് മതേതരത്വത്തിന്റെ മാർഗ്ഗം സ്വീകരിച്ചാലേ മലയാള സാഹിത്യത്തിന് ഭാവിയുള്ളൂ എന്ന് അദ്ദേഹം വിശ്വസിച്ചു. ഭാഷാപോഷിണി സഭയിൽ ചെയ്ത ഒരു അധ്യക്ഷ പ്രസംഗത്തിൽ (1910) അദ്ദേഹം അസന്ദിഗ്ദ്ധമായി പ്രഖ്യാപിച്ചു - 'പൊതു താത്പര്യമുള്ള വിഷയങ്ങൾ കൈകാര്യം

ചെയ്യുന്ന കൃതികൾ മാത്രമേ വിവിധ മതാനുയായികളായ കേരളീയരെ ആകർഷിക്കുകയുള്ളൂ." ഹൈന്ദവ പുരാണകഥകൾ മാത്രം കൈകാര്യം ചെയ്യുന്ന പ്രചാരസമ്പ്രദായങ്ങൾ പിന്തുടർന്നാൽ പോരെന്ന് അദ്ദഹം എഴുത്തുകാരെ ഉദ്ബോധിപ്പിച്ചു. മതത്തിന്റെ പിടിയിൽ നിന്ന് സാഹിത്യത്തെ മോചിപ്പിച്ചാൽ മാത്രംപോരാ, അതിനെ മനുഷ്യജീവിത പ്രതിഫലനംകൂടിയാക്കിത്തീർക്കണമെന്ന് അദ്ദേഹം പറഞ്ഞു. പ്രയോജനപ്രദമായ ജീവചരിത്രഗ്രന്ഥങ്ങൾ രചിക്കേണ്ടതിന്റെ ആവശ്യകതയും അദ്ദേഹം ചൂണ്ടിക്കാട്ടി. അക്കാലത്ത് ഇമ്മാതിരിയൊരു സാഹിത്യ സമീപനം അത്യന്താപേക്ഷിതമാണെന്ന് കണ്ട കേരളവർമ്മ അക്കാര്യം ദൂരവീക്ഷണത്തോടെ, ധൈര്യത്തോടെ, പറഞ്ഞു വച്ചു.

സാഹിത്യപ്രഭവങ്ങളെപ്പറ്റി ഗവേഷണം: പ്രാചീന ഹസ്തലിഖിത ഗ്രന്ഥങ്ങളുടെ സംഭരണം, സംരക്ഷണം, പ്രസാധനം എന്നിവയിൽ കേരളവർമ്മ വളരെ തത്പരനായിരുന്നു. ഹസ്തലിഖിത ഗ്രന്ഥശാലയുടെ അധിപനെന്ന നിലയിൽ അദ്ദേഹം അനവധി ഗ്രന്ഥങ്ങളുടെ സംശോധിതസംസ്കരണം നിർവഹിച്ചു. മറ്റാളുകളെ അക്കാര്യം പരിശീലിപ്പിക്കുകയും ചെയ്തു. അവർ അദ്ദേഹത്തിന്റെ വഴി പിന്തുടർന്ന് മലയാള സാഹിത്യത്തെ പോഷിപ്പിച്ചു.

പരിഭാഷകൾ: മലയാളത്തിലെ ഗ്രന്ഥദൗർലഭ്യം എന്നും കേരളവർമ്മയെ അലട്ടിയിരുന്ന ഒരു വിഷയമാണ്. അതിന് പരിഹാരം കണ്ടെത്താൻ പരിഭാഷയുൾപ്പെടെ പല മാർഗ്ഗങ്ങളും അദ്ദേഹം പരിഗണിച്ചു. സ്വാഭാവികമായും സംസ്കൃതവും ഇംഗ്ലീഷുമായിരുന്നു മൂലഭാഷകൾ. മുമ്പു പറഞ്ഞതുപോലെ, കേരളവർമ്മ കാളിദാസന്റെ ശാകുന്തളം, നീലകണ്ഠദീക്ഷിതരുടെ അന്യാപദേശശതകം എന്നീ കൃതികൾ വിവർത്തനം ചെയ്തു. തുടർന്ന് ഉത്സാഹശാലികളായ കവികളും പണ്ഡിതന്മാരും സംസ്കൃതത്തിൽ നിന്ന് നിരവധി കൃതികൾ പരിഭാഷപ്പെടുത്തി. അമ്പതിലധികം സംസ്കൃത നാടകങ്ങൾക്ക് മലയാള പരിഭാഷകൾ ഉണ്ടായി. ഇംഗ്ലീഷിൽ നിന്ന് ലോംഗ്ഫെല്ലോയുടെ ഒരു കവിതയും 'അക്ബറും' കേരളവർമ്മ പരിഭാഷപ്പെടുത്തി. അങ്ങനെ അദ്ദേഹം തുടങ്ങിവച്ച വിവർത്തനപരിപാടി അതിവേഗം പുരോഗമിക്കുകയും മലയാള നവോത്ഥാനത്തിന് ആക്കം കൂട്ടുകയും ചെയ്തു.

അനുകരണം: അനുകരണമാണ് ഭാരതീയ സാഹിത്യ നവോത്ഥാനത്തിന്റെ മറ്റൊരു പ്രധാന ഘട്ടം. ഗദ്യപദ്യങ്ങളിലൊന്നുപോലെ അദ്ദേഹം അനുകരണകൃതികൾക്ക് പ്രോത്സാഹനം നൽകി. കേരളവർമ്മ പറഞ്ഞതുപോലെ 'വ്യാകരണ ശൂന്യമായ പ്രലപനം'മാത്രമായിരുന്ന മലയാള ഗദ്യത്തിന് അദ്ദേഹം ചിട്ടയും ക്രമവും കൈവരുത്തി.

ഗദ്യസാഹിത്യത്തിന്റെ വ്യത്യസ്തശാഖകളായ നോവൽ, ചെറുകഥ, ഉപന്യാസം, ജീവചരിത്രം, സാഹിത്യനിരൂപണം മുതലായവയ്ക്ക് പ്രാരംഭം കുറിക്കുകയും അങ്ങനെ 'മലയാള ഗദ്യത്തിന്റെ പിതാവ്' എന്ന സ്ഥാനം നേടുകയും ചെയ്തു. ആദ്യമായി ഒരു നാടകം രചിച്ചതിനുള്ള കീർത്തിയും കേരളവർമ്മയ്ക്കു തന്നെ.

കേരള വർമ്മയുടെ കാലത്ത് മതാധിഷ്ഠിത വിഷയങ്ങളെ ആസ്പദമാക്കി ആട്ടക്കഥകളും തരംതാണ കാവ്യങ്ങളും രചിക്കുന്നതിൽ തത്പരരായ കവികൾ ഏറെയുണ്ടായിരുന്നു. വെൺമണിപ്രസ്ഥാനത്തിൽ മികച്ച കവികൾ പലരുണ്ടായിരുന്നുവെങ്കിലും അവർ കവിതയെ ഗൗരവത്തോടെ സമീപിച്ചില്ല; വിനോദത്തിനും സ്വാന്തഃസുഖത്തിനുമായി ക്ഷുദ്രവിഷയങ്ങളെക്കുറിച്ച് കവിതകൾ രചിച്ചു. ധാർമ്മികതാത്പര്യം കുറവായിരുന്നതുകൊണ്ട് അവരുടെ കൃതികൾക്ക് സാമൂഹ്യലക്ഷ്യമൊന്നും ഉണ്ടായിരുന്നില്ല. കത്തെഴുതാനും, പത്രപംക്തികൾ നിറയ്ക്കാനും അവർ കവിതയെ ഉപയോഗപ്പെടുത്തി. കവികൾ അന്ന് സരസ്വതീദേവിയുമായി സൊള്ളിക്കളിക്കുകയായിരുന്നുവെന്നു പറയാം. ഗൗരവത്തോടെ സാഹിത്യത്തെ സമീപിച്ചിരുന്ന കേരളവർമ്മയ്ക്ക് ഇതൊന്നും സഹിക്കാൻ കഴിഞ്ഞില്ല. സമൂഹത്തോട് കൂടുതൽ ഉത്തരവാദിത്വം കാട്ടണമെന്നും, കവിതയെ ശരിയായ വഴിക്ക് കൊണ്ടുപോകണമെന്നും അദ്ദേഹം കവികളെ ഉദ്ബോധിപ്പിച്ചു.

'മൈവയോഗ'ത്തിൽ കേരളവർമ്മ സാമൂഹ്യ പ്രമേയമാണ് കൈകാര്യം ചെയ്തത്. ഒരു വിമത കുടുംബത്തിൽ കഴിയുന്നതുമൂലമുണ്ടാകുന്ന സാമൂഹ്യപ്രശ്നങ്ങളാണ് അതിലെ വിഷയം. 'മയൂരസന്ദേശ'മാകട്ടെ വിഷയനൂതനത്വം കൊണ്ടും പ്രതിപാദനപ്രൗഢി കൊണ്ടും സാഹിത്യലോകത്തിന്റെ അംഗീകാരം നേടി. കെ. എം. പണിക്കർ *'The Foundations of New India'* എന്ന കൃതിയിൽ 'മയൂരസന്ദേശ'ത്തെ ഇങ്ങനെ വിലയിരുത്തുന്നു: "മലയാളത്തിലെ അക്കാലത്തെ ഏറ്റവും മികച്ച കൃതിയാണ് 'മയൂരസന്ദേശം'–കാളിദാസന്റെ 'മേഘദൂത'ത്തിന്റെ കരുവിൽ വാർത്തെടുത്ത പ്രകൃഷ്ട കാവ്യം."

മലയാളസാഹിത്യത്തിന് കേരളവർമ്മ നൽകിയ സംഭാവനകളെക്കുറിച്ച് ഈ ഹ്രസ്വവിവരണം ഒരു കാര്യം വെളിപ്പെടുത്തും – ഭാരതീയസാഹിത്യത്തിൽ പൊതുവേ ടാഗോറിന്റെ സ്വാധീനത പ്രത്യക്ഷമാകുന്നതുവരെ മലയാളനവോത്ഥാനത്തിന്റെ പ്രതീകം കേരളവർമ്മയായിരുന്നു. മലയാള സാഹിത്യത്തിന്റെ ചരിത്രത്തിൽ സുപ്രധാനമായൊരു കാലഘട്ടത്തിൽ അദ്ദേഹം സ്തുത്യർഹമാം വിധം മാതൃഭാഷാസേവനം അനുഷ്ഠിച്ചു. കേരളവർമ്മയുടെ അഗാധമായ സംസ്കൃതപാണ്ഡിത്യവും, ഇംഗ്ലീഷ് സാഹിത്യപരിജ്ഞാനവും

നേരത്തേ സൂചിപ്പിച്ചു. അങ്ങനെ ഭാരതത്തിന്റെയും പാശ്ചാത്യ ലോകത്തിന്റെയും സാഹിതീയ പാരമ്പര്യങ്ങളിൽ മെച്ചപ്പെട്ട അംശങ്ങൾ സ്വാംശീകരിക്കാൻ കഴിഞ്ഞു. തന്നിമിത്തം ആ ഭിന്നസംസ്കാരങ്ങളുടെ സമന്വയത്തിലൂടെ രൂപം പൂണ്ട നവോത്ഥാനത്തെ നയിക്കാൻ അദ്ദേഹം പ്രാപ്തനായി. സാഹിത്യത്തെയും ഭാഷയെയും സംബന്ധിച്ച് അദ്ദേഹത്തിനുണ്ടായിരുന്ന ആധുനിക സങ്കല്പങ്ങൾ മലയാള സാഹിത്യത്തിന്റെ ആധുനികീകരണത്തിന് സഹായകമായി. പ്രാസത്തെയും മണിപ്രവാളശൈലിയെയും സംബന്ധിച്ച് തനതായ പക്ഷപാതങ്ങൾ ഉണ്ടായിരുന്നുവെങ്കിലും സാഹിത്യത്തെക്കുറിച്ച് പൊതുവേ അദ്ദേഹം ഒരിക്കലും യാഥാസ്ഥിതിക സമീപനം സ്വീകരിച്ചിരുന്നില്ല.

സാഹിത്യകാരന്മാർക്ക് കഴിവുള്ള മട്ടിലൊക്കെ സഹായം നൽകാനുള്ള കേരളവർമ്മയുടെ സന്നദ്ധത അദ്ദേഹത്തിന്റെ നേതൃത്വത്തെ അർത്ഥപൂർണ്ണമാക്കി. സാഹിത്യകാരന്മാർ സമർപ്പിച്ചിരുന്ന കയ്യെഴുത്തുകൃതികൾ സൂക്ഷ്മമായി പരിശോധിക്കുകയും അവർക്ക് പ്രോത്സാഹനം നൽകുകയും ചെയ്തതാണ് അദ്ദേഹം അനുഷ്ഠിച്ച മറ്റൊരു സേവനം.

സ്വന്തം കൃതികൾ രചിക്കേണ്ട സമയത്ത് അവ മാറ്റിവച്ച് മറ്റുള്ളവരുടെ കൃതികൾ പരിശോധിക്കുകയെന്നത് കേരളവർമ്മയെ സംബന്ധിച്ചിടത്തോളം വലിയൊരു ത്യാഗം തന്നെയായിരുന്നു. സാഹിത്യകാരന്മാരെ പ്രോത്സാഹിപ്പിക്കുക, അവരുടെ കഴിവുകൾ അംഗീകരിക്കുക, യഥാസമയം അവരെ ബഹുമാനിക്കുക – ഇക്കാര്യങ്ങളിൽ അദ്ദേഹം എന്നും തത്പരനായിരുന്നു. കുമാരനാശാന്റെ 'വീണപൂവ്' തുടങ്ങി ആധുനികരുടെ അനേകം കവിതകൾ അദ്ദേഹം തന്റെ 'പദ്യപാഠാവലി'കളിൽ ഉൾപ്പെടുത്തി. ചന്തുമേനോൻ, കണ്ടത്തിൽ വർഗ്ഗീസ് മാപ്പിള തുടങ്ങിയവരുടെ കൃതികൾ കേരളവർമ്മ പ്രത്യേകം മാനിച്ചിരുന്നു എന്ന വസ്തുതയും പ്രസ്താവ്യമാണ്.

കേരളവർമ്മയുടെ പെരുമാറ്റത്തിലും പ്രസ്താവനകളിലും പരമാവധി വിനയം പ്രതിഫലിച്ചിരുന്നു. ഭാഷാപോഷിണി സഭയുടെ ഒരു യോഗത്തിൽ (1894) അദ്ദേഹം ഇങ്ങനെ പറഞ്ഞു: "എന്റെ ശാകുന്തളത്തിൽ അഭംഗി വളരെ ഉള്ളതായ അനേകം പ്രയോഗങ്ങൾ ഉണ്ടെന്ന് സമ്മതിക്കുന്നു. അതുണ്ടാക്കിയ കാലത്ത് എനിക്ക് ഭാഷാസ്വഭാവത്തിന്റെ ജ്ഞാനം ഇപ്പോഴത്തെപ്പോലെ ഇല്ലായിരുന്നതിനാൽ അങ്ങനെ വന്നുപോയതാണ്. എനിക്ക് ഇപ്പോഴുള്ള ജ്ഞാനത്തിന് 'വിദ്യാവിനോദിനി'യോട് പ്രത്യേകം കടപ്പെട്ടിരിക്കുന്നു."

സാഹിത്യകാരന്മാരോട് അദ്ദേഹം കാട്ടിയ സമഭാവന സ്തുത്യർഹമാണ്. ഒരുദാഹരണം പറയാം. കൈക്കുളങ്ങര രാമവാര്യരെ

കാണാൻ അദ്ദേഹം തന്റെ 'പ്രതാപ'ങ്ങളൊക്കെ മാറ്റി വച്ചിട്ട് തൃശൂർ വരെ പോയി. തന്നെ ഒരിക്കൽ തമ്പുരാന്റെ ബോട്ടിൽ കയറ്റിക്കൊണ്ടുപോയ കഥ മഹാകവി ഉള്ളൂർ വിവരിക്കുന്നു. യാത്രയിൽ സമന്മാരോടുള്ള മട്ടിലായിരുന്നു അദ്ദേഹത്തിന്റെ പെരുമാറ്റം.

മലയാളത്തിനു കേരളവർമ്മ ചെയ്ത സേവനങ്ങളിൽ മുഖ്യമായ ഒന്നാണ് എ. ആർ രാജരാജവർമ്മയെ ബുദ്ധിപരമായി വളർത്തിയെടുത്തത്. 20 കൊല്ലം അദ്ദേഹം രാജരാജവർമ്മയെ പഠിപ്പിച്ചു; എന്നിട്ട് സാഹിത്യലോകത്തിലേക്ക് പ്രവേശിപ്പിച്ചു; ഔദ്യോഗിക ജീവിതത്തിലും വേണ്ടത്ര രക്ഷാകർത്തൃത്വം വഹിച്ചു. രാജരാജവർമ്മ തിരുവനന്തപുരത്തെ മഹാരാജ കലാലയത്തിലെ പൗരസ്ത്യഭാഷാവകുപ്പിൽ പ്രൊഫസറായും, പിന്നീട് അവിടെത്തന്നെ പ്രിൻസിപ്പൽ ആയും കീർത്തനീയനായി. തന്റെ മാതുലൻ കൂടിയായ ഗുരുഭൂതന്റെ ചുവടുപിടിച്ച് രാജരാജവർമ്മ മലയാള സാഹിത്യ നവോത്ഥാനത്തിന്റെ ചൈതന്യം സ്വാംശീകരിക്കുകയും, ഭാഷാസാഹിത്യങ്ങൾക്ക് താൻ നൽകിയ സംഭാവകളിലൂടെ അതിന്റെ ഗതിവേഗം വർദ്ധിപ്പിക്കുകയും ചെയ്തു.

കേരളവർമ്മ തന്റെ കാലഘട്ടത്തിലെ ഏറ്റവും മഹാനായ കവിയായില്ല എന്നതു ശരി. എന്നാൽ അദ്ദേഹം മലയാളത്തിലെയും സംസ്കൃതത്തിലെയും മഹാകവികളിലൊരാൾ തന്നെയായിരുന്നു. തീർച്ചയായും അക്കാലത്ത് കേരളത്തിൽ അദ്ദേഹത്തെ അതിശയിക്കുന്ന മറ്റൊരു പണ്ഡിതൻ ഉണ്ടായിരുന്നില്ല. ഭാഷാ സാഹിത്യ വികസനത്തിന് അദ്ദേഹത്തെപ്പോലെ നിസ്വാർത്ഥവും സമർപ്പിതവുമായ പ്രവർത്തനം കാഴ്ചവച്ച മറ്റൊരാളില്ല. വാസ്തവത്തിൽ കേരളീയരുടെ പൊതുവായ കാര്യങ്ങൾക്കുവേണ്ടി വാദിച്ച ആദ്യത്തെ വ്യക്തി കേരളവർമ്മ ആയിരുന്നു. മതം, ജാതി. വർണ്ണം, ദേശം തുടങ്ങിയ പ്രത്യേക പരിഗണനകൾക്ക് അതീതമായി കേരളീയരെ ഒന്നാകെ നയിച്ച വ്യക്തി എന്ന ബഹുമതിക്ക് ആദ്യമായി അർഹത നേടിയതും അദ്ദേഹം തന്നെ. ആ അർഹതയാണ് കേരളീയജനത അദ്ദേഹത്തിന് നൽകിയ സാഹിത്യചക്രവർത്തി എന്ന ബിരുദത്തിൽ അഭിവ്യഞ്ജിക്കുന്നത്.

# 10

# എരിഞ്ഞടങ്ങിയ അഗ്നിപർവതം

എരിഞ്ഞടങ്ങിയ അഗ്നിപർവതം - അങ്ങനെയാണ് കേരളവർമ്മ വാർദ്ധക്യകാലത്ത് സ്വയം വിവരിച്ചത്. അദ്ദേഹത്തിന്റെ സാഹിതീയപ്രതാപത്തിന്റെ മൂർദ്ധന്യം കുറിക്കുന്ന മട്ടിലാണ് ഷഷ്ട്യബ്ദപൂർത്തി കൊണ്ടാടിയത്. പ്രായം ചെന്നതോടെ അദ്ദേഹത്തിന്റെ സ്വാധീനശക്തി ക്ഷയിച്ചുതുടങ്ങി. സാഹിത്യവിഷയങ്ങളിലുള്ള അദ്ദേഹത്തിന്റെ സാർവഭൗമത്വം വെല്ലുവിളികൾക്ക് വിധേയമായി. ദ്വിതീയാക്ഷരപ്രാസവാദവും, ശാകുന്തളപരിഭാഷയിലെ സംസ്കൃതബാഹുല്യത്തെപ്പറ്റിയുള്ള വിമർശവും സാഹിത്യത്തിലുള്ള അദ്ദേഹത്തിന്റെ അത്യുന്നത പദവിയെ ചോദ്യം ചെയ്യാൻ ചിലരെ പ്രേരിപ്പിച്ചു. ഈ രണ്ടു കാര്യങ്ങളിലും പ്രതിപക്ഷത്തിന്റെ കേന്ദ്രസ്ഥാനത്ത് എ. ആർ. രാജരാജവർമ്മയായിരുന്നു. അദ്ദേഹമാകട്ടെ ആ കാലമാവുമ്പോഴേക്കും സാഹിത്യരംഗത്ത് വളരെയധികം സ്വാധീനശക്തിയുള്ള ഒരു അഗ്രിമസ്ഥാനത്ത് എത്തുകയും ചെയ്തിരുന്നു.

ഈ വാദപ്രതിവാദങ്ങൾ നിമിത്തം കേരളവർമ്മയുടെ പ്രശസ്തിക്ക് കാര്യമായ മങ്ങലൊന്നും തട്ടിയില്ല. എങ്കിലും അവ അദ്ദേഹത്തിന് സാരമായ മനോദുഃഖം ഉണ്ടാക്കി എന്നതൊരു വസ്തുതയാണ്. അറുപതു കഴിഞ്ഞപ്പോൾത്തന്നെ തന്റെ സാഹിത്യതാത്പര്യം കുറഞ്ഞുവരുന്നതായി കേരളവർമ്മയ്ക്ക് അനുഭവപ്പെട്ടു. അതേപ്പറ്റി 1896 ജൂണിൽത്തന്നെ അദ്ദേഹം ശേഷഗ്ഗിരിശാസ്ത്രിക്ക് ഇങ്ങനെ എഴുതി:

"മുമ്പൊക്കെ ഞാൻ ആഗ്രഹിച്ചാൽ ആ നിമിഷം തന്നെ വാഗ്ദേവത എന്റെ മുമ്പിൽ പ്രത്യക്ഷപ്പെടുമായിരുന്നു. അങ്ങനെ വാഗ്ദേവത വശഗയായിരുന്ന കാലത്ത് യാതൊരു ക്ലേശവും കൂടാതെ എനിക്ക് ക്ഷണനേരംകൊണ്ട് കവിതയെഴുതാൻ കഴിഞ്ഞിരുന്നു. എന്നാൽ കാറ്റ് മറ്റൊരു ദിക്കിലേക്കാണ് വീശുന്നത്. തുടരെ പരിശീലിക്കാത്തതു നിമിത്തം സംസ്കൃത കവിത രചിക്കാനുള്ള കൗതുകം മന്ദീഭവിച്ചിരിക്കുന്നു."

ഒടുവിൽ 1909 - ൽ മലയാള മനോരമയിൽ അദ്ദേഹം പത്രാധിപന്മാരോടും ഗ്രന്ഥകർത്താക്കന്മാരോടും ഒരഭ്യർത്ഥന നടത്തി – ലേഖനങ്ങൾ, പുസ്തകാഭിപ്രായങ്ങൾ, അവതാരികകൾ തുടങ്ങിയവയ്ക്കായി ആരും തന്നെ സമീപിക്കരുത്. സാഹിത്യലോകത്തോടുള്ള അദ്ദേഹത്തിന്റെ വിടവാങ്ങലായി ഇതിനെ പരിഗണിക്കാം. എങ്കിലും 1912 - ൽ ഒരു കവിയുടെ ശതാബ്ദി ആഘോഷത്തിൽ പങ്കെടുക്കാനായി അദ്ദേഹം വീണ്ടും ഒരു സാഹിത്യവേദിയിൽ പ്രത്യക്ഷപ്പെട്ടു. അന്നദ്ദേഹം ശാരീരികമായി വളരെ ക്ഷീണിച്ചിരുന്നു. അതുകൊണ്ട് അദ്ദേഹത്തിന്റെ പ്രസംഗം വായിച്ചത് മറ്റൊരാളാണ്. 1913 - ൽ കേരളവർമ്മയുടെ ജ്യേഷ്ഠ സഹോദരനായ വിദ്വാൻ കോയിത്തമ്പുരാൻ ചരമമടഞ്ഞു. തുടർന്ന് കേരളവർമ്മ 'പരപ്പനാട്ടു വലിയരാജാ' എന്ന സമുന്നത പദവിയിലേക്ക് ഉയർത്തപ്പെട്ടു. എന്നാൽ ലൗകിക കാര്യങ്ങളിലുള്ള അനാസ്ഥകൊണ്ടും കൂടിക്കൂടിവന്ന ശാരീരിക ക്ഷീണം കൊണ്ടും അദ്ദേഹം ആ ഉത്തരവാദിത്വം തന്റെ ഇളയ സഹോദരനെ ഏൽപിച്ചു. തുടർന്ന് പൂർണ്ണമായും വിശ്രമജീവിതം നയിച്ചുതുടങ്ങി.

കേരളവർമ്മയുടെ സത്ത്വരൂപത്തിന്റെ അവിഭാജ്യ ഘടകമാണ് ആധ്യാത്മികത. കാര്യാന്തരവ്യാപൃതനായിരുന്നിട്ടും ജീവിതകാലം മുഴുവൻ അദ്ദേഹം അതിനെ പോഷിപ്പിച്ചു. ജീവിതാരംഭംമുതൽക്കേ അദ്ദേഹം മതവിശ്വാസിയായിരുന്നു. തന്റെ ബ്രഹ്മവിദ്യാഗുരുവായി ഇലത്തൂർ രാമസ്വാമിശാസ്ത്രിയെപ്പോലൊരു മഹാപണ്ഡിതനെ, മഹാമനസ്കനെ, ലഭിച്ചതു നിമിത്തം അദ്ദേഹത്തിന് ദാർശനികമായ ഒരു ഉൾക്കാഴ്ച വളർത്തിയെടുക്കാൻ സാധിച്ചു. നിരവധി സ്തോത്രകൃതികൾക്കു പുറമേ താന്ത്രികവിദ്യയെപ്പറ്റി 'ത്രിശത്യന്തരം' എന്നൊരു ആധികാരിക ഗ്രന്ഥവും രചിച്ചു. പ്രായം ചെന്നതോടെ അദ്ദേഹത്തിന് ലൗകിക ജീവിതത്തിൽ ചെടിപ്പു വന്നു. ഗതകാല സൗഭാഗ്യങ്ങളും നേട്ടങ്ങളുമെല്ലാം പരാങ്മുഖതയോടെ നോക്കാൻ തുടങ്ങി. പരമമായ മോക്ഷത്തിനുവേണ്ടി പ്രാർത്ഥിച്ചു തുടങ്ങി. പ്രചോദിതാവസ്ഥയിൽ രചിച്ച ശ്രീപദ്മനാഭപദപദ്മശതകം എന്ന സ്തോത്രകൃതി വാർദ്ധക്യകാലത്തെ മാനസികാവസ്ഥ പ്രതിഫലിപ്പിക്കുന്ന കണ്ണാടിയാണ്. അദ്ദേഹത്തിന്റെ മനസ്സിൽ സംഭവിച്ചുകൊണ്ടിരുന്ന സ്വാഭാവികമായ,

ഒപ്പം അതിഗംഭീരവുമായ പരിവർത്തനത്തിൻെറ പ്രതിഫലനമാണത്.

1914 സെപ്തംബർ മധ്യത്തിൽ അനന്തരവനായ രാജരാജ വർമ്മയോടൊപ്പം കേരളവർമ്മ വൈക്കത്തപ്പനെ തൊഴാനായി കാറിൽ യാത്രപുറപ്പെട്ടു. പതിവുള്ള പൂജാദികർമ്മങ്ങൾക്കുശേഷം അവിടെ കൂടിയിരുന്ന ആരാധകരെയും സ്നേഹിതരെയും കണ്ടു യാത്രചോദി ച്ചശേഷം മടങ്ങി. സെപ്തംബർ 18-ന് ഹരിപ്പാട്ടുകൊട്ടാരത്തിലെത്തി. അവിടെ രണ്ടുദിവസം തങ്ങി. ബന്ധുക്കളെ കണ്ടു. സുബ്രഹ്മണ്യ ക്ഷേത്രത്തിൽ പൂജകഴിച്ചു. സെപ്തംബർ 20-ന് കുടുംബാംഗങ്ങളോ ടൊപ്പമിരുന്ന് ആഹാരം കഴിച്ചു. എന്നിട്ട് അനന്തരവനോടൊപ്പം തിരുവനന്തപുരത്തേക്ക് തിരിച്ചു. കായംകുളത്തിനടുത്തെത്തിയപ്പോൾ ഭാഗ്യക്കേടിന് ഒരു കാറപകടത്തിൽ പെട്ടു. അനന്തരവൻ വഴിപോലെ ശുശ്രൂഷിച്ചു. ഒരു ദിവസത്തേക്ക് കുഴപ്പമൊന്നും കണ്ടില്ല. എന്നാൽ പെട്ടെന്ന് ഒരു മാറ്റം വന്നു. ഡോക്ടർമാർക്ക് ആ മഹാപുരുഷൻെറ അമൂല്യമായ ജീവൻ രക്ഷിക്കാനായില്ല. സെപ്തംബർ 22-ന് വാത്സ ല്യപാത്രമായ ഭാഗിനേയൻെറ, ശ്രേഷ്ഠശിഷ്യൻെറ, കൈകളിൽ കിടന്ന് അദ്ദേഹം മരിച്ചു. മൃതദേഹം മാവേലിക്കരയിൽ സമസ്തബഹുമതിക ളോടെ സംസ്കരിക്കപ്പെട്ടു.

കേരളവർമ്മയുടെ ചരമവാർത്ത കാട്ടുതീപോലെ പരന്നു. ഏതാണ്ട് അഞ്ചുദശകക്കാലം സാഹിത്യചക്രവാളങ്ങളെ പ്രകാശദീപ്ത മാക്കിയിരുന്ന ആ മഹാപണ്ഡിതൻെറ, മഹാകവിയുടെ വേർപാടിൽ ജനം ആസകലം ദുഃഖിച്ചു. പരേതനെ പ്രകീർത്തിച്ച് പത്രങ്ങൾ മുഖ പ്രസംഗങ്ങൾ പ്രസിദ്ധം ചെയ്തു; ആരാധകർ അനുശോചനയോഗ ങ്ങൾ സംഘടിപ്പിച്ചു. പത്രങ്ങളിൽ ചരമക്കുറിപ്പുകൾ പ്രത്യക്ഷപ്പെട്ടു. വള്ളത്തോളും ഉള്ളൂരും ഉൾപ്പെടെയുള്ള കവികൾ വിലാപകാവ്യങ്ങൾ എഴുതി. വിവേകോദയം മാസികയിൽ മഹാകവി കുമാരനാശാൻ കേരളവർമ്മയുടെ മഹത്വം ഇങ്ങനെ വിലയിരുത്തി:

"മലയാളികൾ എല്ലാം ഒന്നുപോലെ ജാതിമതഭേദം കൂടാതെ ഇത്ര നിഷ്കപടമായി സ്നേഹിക്കയും ബഹുമാനിക്കയും ഇത്ര കൃതജ്ഞതയോടുകൂടി സ്മരിക്കയും ചെയ്യുന്നതായി കേരളത്തിൽ മറ്റൊരു മഹാപുരുഷൻ ഉണ്ടെന്ന് ഞങ്ങൾക്ക് തോന്നുന്നില്ല. പാണ്ഡിത്യം, കവിത്വം, സൗജന്യം, ഔദാര്യം, കുലം, ശീലം, ഐ ശ്വര്യം ഇവയുടെയെല്ലാം ഇതുപോലെയുള്ളൊരു സമ്മേളനം നമുക്ക് ഇനി എന്നുകാണാൻ കഴിയും? കേരളമേ! നിൻെറ മഹാദീപം അസ്തമിച്ചു; നീ അന്ധകാരത്തിലായി."

☆ ☆ ☆

# പ്രധാന ജീവിതസംഭവങ്ങൾ

| | |
|---|---|
| 1845 ഫെബ്രുവരി 19 | ജനനം |
| 1855 | മാതുലൻ രാജരാജവർമ്മയോടൊത്ത് തിരുവനന്തപുരത്തേക്ക് |
| 1859 ഏപ്രിൽ 24 | ലക്ഷ്മീഭായിത്തമ്പുരാട്ടിയെ വിവാഹം കഴിച്ച് വലിയ കോയിത്തമ്പുരാനാകുന്നു. |
| 1861 | 'തിരുനാൾ പ്രബന്ധ'രചന |
| 1865 | 'തുലാഭാരശതക' രചന |
| 1865 | എഡിൻബറോ രാജകുമാരനെ സന്ദർശിക്കുന്നു. |
| 1866 | 'ഗുരുവായുപുരേശസ്തവ' രചന |
| 1867 | ടെക്സ്റ്റ് ബുക്ക്കമ്മിറ്റിയംഗം |
| 1868 | ടെക്സ്റ്റ് ബുക്ക്കമ്മിറ്റിയദ്ധ്യക്ഷൻ |
| 1872 | ബറോഡയാത്ര |
| 1877 ആഗസ്റ്റ് 4 | തടവിൽ |
| 1880 | 'ക്ഷമാപണസഹസ്ര' സമർപ്പണം |
| 1880 | 'യമപ്രണാമശതക' രചന |
| 1880 | ആയില്യംതിരുനാളിന്റെ ചരമം |
| 1880 | വിശാഖത്തിന്റെ കിരീടധാരണം |
| 1880 | തടവിൽ നിന്ന് മോചനം |
| 1881 | ലക്ഷ്മീഭായിക്ക് സി. ഐ. ബിരുദം |
| 1882 | മദിരാശി ഗവർണർ ഗ്രാൻറ് ഡഫിനെ സന്ദർശിക്കുന്നു. |
| 1882 | മദിരാശി യാത്ര |
| 1882 | 'ശാകുന്തളം', 'നക്ഷത്രമാല' |
| 1883 | മദിരാശി സർവകലാശാലാ ഫെലോ തുടർന്ന് സെനറ്റ് അംഗം |
| 1885 | വിശാഖത്തിന്റെ ചരമം |

| | |
|---|---|
| 1888 | 'വ്യാഘ്രാലയേശശതകം' |
| 1889 | 'വിശാഖവിജയം' |
| 1890 | എം. ആർ. എ. എസ്. ബിരുദം |
| 1891 | ഭാഷാപോഷിണി സഭാധ്യക്ഷൻ |
| 1893 | 'അമരുകശതകം' മണിപ്രവാളം |
| 1894 | 'അക്ബർ' |
| 1895 | എഫ് ആർ എച്ച്. എസ്, സി. എസ് ഐ. എന്നീ ബിരുദങ്ങൾ ലഭിക്കുന്നു. |
| 1895 | 'മയൂരസന്ദേശം'. 'മഹച്ചരിതസംഗ്രഹം' |
| 1898 | സർക്കാരിന്റെ നാട്ടുഭാഷകളെ സംബന്ധിച്ച ഉപദേശകൻ |
| 1900 | 'വിശാഖവിജയം' പൂർണ്ണരൂപത്തിൽ |
| 1901 | മഹാറാണിയുടെ ചരമം |
| 1902 | 'അന്യാപദേശശതകം' |
| 1905 | ഷഷ്ട്യബ്ദപൂർത്തി ആഘോഷം |
| 1909 | സാഹിത്യലോകത്തോടു വിട |
| 1912 | ഒടുവിലായി ഒരു സാഹിത്യവേദിയിൽ |
| 1913 | 'പരപ്പനാട്ടുവലിയരാജാ'വാകുന്നു. |
| 1914 സെപ്തംബർ 22 | ചരമം |

# ഗ്രന്ഥസൂചി


## മലയാളം

എം. ആർ. ബാലകൃഷ്ണവാരിയർ - കേരളവർമ്മ ദേവൻ

വടക്കുംകൂർ രാജരാജവർമ്മ - കേരളീയ സംസ്കൃതസാഹിത്യ ചരിത്രം

ഉള്ളൂർ എസ്. പരമേശ്വരയ്യർ - കേരളസാഹിത്യ ചരിത്രം

ഇ.വി രാമൻ നമ്പൂതിരി - പ്രസംഗ സംഗ്രഹം

തിക്കുറിശ്ശി ഗംഗാധരൻ - കേരളവർമ്മയും മലയാള ഗദ്യവും

പി. കെ. നാരായണപിള്ള - മയൂരസന്ദേശം: കേരള ഹൃദയം

## സംസ്കൃതം

പി. കെ. നാരായണപിള്ള - മയൂരദൂതം

## ഇംഗ്ലീഷ്

പി. കെ. നാരായണപിള്ള - Kerala Varma - the symbol of transition to the modern age in Malayalam

പൂവറ്റൂർ രാമകൃഷ്ണപിള്ള - Kerala Varma and his works

കെ. അയ്യപ്പപ്പണിക്കർ - A short History of Malayalam Literature.